# പേജുകൾ മറിക്കുമ്പോൾ

**ചരിത്രപരമായ ലേഖനങ്ങൾ**

1. ആർ.ജി. മജ്ജുംദാർ
2. ഡോ. ടി.കെ. രവീന്ദ്രൻ

**ഉദ്ധരണികൾ**

ഗാന്ധിജി, യാക്കൂബ് ഹുസൈൻ, ആനിബസന്റ്
അംബേദ്കർ, ഇ.എം.എസ്., കെ. മാധവൻനായർ
സി. ഗോപാലൻനായർ, കെ.പി. കേശവമേനോൻ
സർ.സി. ശങ്കരൻനായർ, കുമാരനാശാൻ, ടാഗോർ

**കത്തുകൾ**

1. കദനത്തിന്റെ കഥകൾ
2. കണ്ണീരിലും ചോരയിലും കുതിർന്ന കഥകൾ

**ലേഖനങ്ങൾ**

1. കെ. കേളപ്പൻ
2. സി. നാരായണപിള്ള
3. പി. പരമേശ്വരൻ
4. പി.സി.എം. രാജ

**കവിതകൾ**

1. ഓട്ടംതുള്ളൽ
2. ദുരവസ്ഥ

# ആമുഖമായി രണ്ടു വാക്ക്

**ഈ** സ്മരണിക വായനക്കാരുടെ മുൻപിൽ അവതരിപ്പിക്കുവാൻ, മാപ്പിളലഹള രക്തസാക്ഷി കൺവെൻഷൻ കമ്മിറ്റിക്ക് അതിയായ സന്തോഷമുണ്ട്.

ഞങ്ങളാഗ്രഹിച്ചത്ര സമഗ്രവും സമാകർഷകവുമായ രീതിയിൽ ഇതു പുറത്തിറക്കാൻ കഴിഞ്ഞിട്ടില്ല. എന്നാൽ, ഒരു കാര്യത്തിൽ ഞങ്ങൾക്കു സംതൃപ്തിയുണ്ട്. ഏറ്റവും ആധികാരികമായി ഈ വിഷയത്തെക്കുറിച്ച് എഴുതിയിട്ടുള്ളവരും എഴുതാൻ കഴിയുന്നവരുമായി, ജീവിച്ചിരിക്കുന്നവരും മരിച്ചുപോയവരുമായ ഏറ്റവുമധികം ആളുകളുടെ സംഭാവനകൾ ഇതിൽ ഉൾക്കൊള്ളിക്കുന്നതിൽ ഞങ്ങൾ കുറെയേറെ വിജയിച്ചിട്ടുണ്ട്. അതും വേണ്ടത്രയായി എന്നു ഞങ്ങൾക്കഭിപ്രായമില്ല. സമയവും സാവകാശവും കുറച്ചുകൂടി കിട്ടിയിരുന്നെങ്കിൽ, ഇനിയും കുറെക്കൂടി വസ്തുതകൾ ഉൾക്കൊള്ളിക്കാമായിരുന്നു; കലാപരമായി ഇതിലേറെ മോടിപിടിപ്പിക്കുകയും ചെയ്യാമായിരുന്നു. എന്നാൽ, പരിമിതമായ സമയത്തിനുള്ളിൽ, അല്പം തെരക്കുപിടിച്ചുതന്നെ ഇതെല്ലാം ചെയ്യേണ്ടിവന്നു. അതുമൂലമുള്ള അപാകതകളും അഭംഗികളും അപര്യാപ്തതകളുമെല്ലാമിതിനുണ്ട്. അവയ്ക്ക് മുഴുവൻ ഉത്തരവാദിത്വവുമേറ്റെടുത്തുകൊണ്ട്, ക്ഷമാപണസഹിതം, ഈ സ്മരണിക ഞങ്ങളവതരിപ്പിക്കുകയാണ്.

ഈ സ്മരണിക പുറത്തിറക്കുന്നതിൽ ഞങ്ങൾക്കുള്ള ഉദ്ദേശ്യം ഒന്നാണ്. ചരിത്രവസ്തുതകൾ വെളിച്ചത്തു കൊണ്ടുവരണം. ചരിത്രത്തിന്റെ പേരിൽ ഇന്നു നടക്കുന്ന വാസ്തവവിരുദ്ധമായ പൊളിച്ചെഴുത്തുകളും വെള്ളപൂശലുകളും അവയുടെ തനിനിറത്തിൽ പൊതുജനങ്ങൾക്കു വ്യക്തമാക്കണം. ചരിത്രം കെട്ടുകഥയായിപ്പോകാതെ, ചരിത്രമായിത്തന്നെ നിലനിർത്തണം. അതിനാവശ്യമായ സാധനസാമഗ്രികൾ അവതരിപ്പിക്കുകയാണ് ഇവിടെ ഞങ്ങളുടെ ലക്ഷ്യം.

മാപ്പിളലഹള നടന്നിട്ട് അരനൂറ്റാണ്ടിലധികമായി; ആ ലഹളയുടെ ദുഃസ്വാദ് വായിലൂറിനില്ക്കുന്നവരുടെ തലമുറ തീരെ അറ്റുകഴിഞ്ഞിട്ടില്ല. അവർ ജീവിച്ചിരിക്കെ, അവരുടെ മനസ്സിനേറ്റ ആഘാതത്തോടൊപ്പം, ഉടലിനേറ്റ ക്ഷതങ്ങളും മാഞ്ഞുപോകാതെ നില്ക്കെ, അവരുടെ പ്രത്യക്ഷാനുഭവങ്ങളെ പാടെ അവഗണിച്ചുകൊണ്ട്, ചരിത്രം വളച്ചൊടിക്കുന്നത് തെറ്റാണ്; പാപമാണ്. അവർ നിസ്സഹായരും നിരാശ്രയരുമായിരിക്കാം; കരുത്തുറ്റ കരങ്ങൾ അവരെ ഉയർത്തിപ്പിടിക്കാറില്ലായിരിക്കാം; ചാളകളിലും ചെറ്റക്കുടിലുകളിലും, ഹതഭാഗ്യരായ അവർ തങ്ങളുടെ നിമിഷങ്ങളെണ്ണിക്കഴിയുകയായിരിക്കാം; ലഹളയിൽ അച്ഛനമ്മമാർ നഷ്ടപ്പെട്ടവർ; വിധവകളായിത്തീർന്നവർ; വീടു കൊള്ളിവയ്ക്കപ്പെട്ടവർ, അഭയാർത്ഥികളായി, ജീവിതസർവ്വസ്വം നഷ്ടപ്പെട്ടവർ; ബാലാൽക്കാരമായി മതംമാറ്റപ്പെട്ടവർ– അത്തരക്കാരെപ്പറ്റി ഈ അരനൂറ്റാണ്ടിനിടയ്ക്കധികമാരും ചിന്തിച്ചിട്ടില്ല; അവരുടെ വോട്ടുകൾ സംഘടിതമല്ലാത്തതുകൊണ്ടായിരിക്കാം കൂട്ടായി വിലപേശാൻ പോയിട്ട് നിവർന്നുനിന്നു സംസാരിക്കാൻപോലും കഴിവില്ലാത്ത, ഈ മാകവിഭാഗത്തിന്റെ നാവായിട്ടാണ് ഈ സ്മരണികയെ ഞങ്ങൾ കാണുന്നത്. കാരണം, അവരോട് പവിത്രമായ ഒരു കടമ ഞങ്ങൾക്കുണ്ടെന്നു ഞങ്ങൾ കരുതുന്നു. ഇന്നതു നിർവഹിക്കപ്പെടുന്നില്ലെങ്കിൽ, എന്നേക്കുമായി അതു നിർവഹിക്കപ്പെടാതെ കിടക്കും. കാരണം, ഇപ്പോൾത്തന്നെ ശുഷ്കിച്ചുകഴിഞ്ഞിട്ടുള്ള ആ തലമുറ അല്പനാൾക്കുള്ളിൽ തീരെ നാമാവശേഷമാകും. അവരുടെ ശബ്ദം തീരെ നിലച്ചുപോകും. ആ തലമുറയുടെ ശബ്ദവും ചിത്രവും രേഖപ്പെടുത്തിവയ്ക്കാൻ കഴിയുന്ന അവസാനസന്ദർഭം ഇതാണ്. നാളെയായാൽ തീരെ വൈകിപ്പോകും. പിന്നെ നമുക്ക്, വരുംതലമുറയ്ക്ക്, കേൾക്കാനിടവരിക, ചരിത്രത്തിന്റെ പേരിൽ കെട്ടിച്ചമയ്ക്കപ്പെട്ട സോദ്ദേശ്യമായ കെട്ടുകഥകളുടെ കപടശബ്ദം മാത്രമായിരിക്കും. അതനുവദിച്ചുകൂട. അതിനുള്ള ഒരെളിയ സംരംഭമാണ് ഈ സ്മരണിക.

ലഹളയുടെ തീയിൽ കരിഞ്ഞവർ, ചോരയിൽ കുളിച്ചവർ, ലഹളക്കാരുടെ മതഭ്രാന്തിനും മാംസദാഹത്തിനും ഇരയായവർ അവരവരുടെ അനുഭവങ്ങൾ വിവരിച്ചുകൊണ്ടു ഞങ്ങൾക്കെഴുതിയ കത്തുകളുടെ പ്രസക്തഭാഗങ്ങൾ ഞങ്ങൾ ഇതിൽ ചേർത്തിട്ടുണ്ട്. ഭാഷ നന്നാക്കാനോ മോടിപിടിപ്പിക്കാനോ ഞങ്ങൾ തുനിഞ്ഞിട്ടില്ല. പഠിപ്പില്ലാത്തവരായിരിക്കാം അതിൽ പലരും; അവരുടെ ഭാഷയും ശൈലിയും അപരിഷ്കൃതമാകാം; പക്ഷേ അതിന് അനുഭവത്തിന്റെ ശക്തിയായ മണമുണ്ട്; ആത്മാർത്ഥതയുടെ വ്യക്തമായ ഗുണമുണ്ട്. അവ, ഞങ്ങൾ അതേപടി ചേർത്തിട്ടുണ്ട്. അവരിൽ ഏതാനും ചിലരുടെ ഫോട്ടോകളും ഞങ്ങൾ കൊടുക്കാൻ ശ്രമിച്ചിട്ടുണ്ട്. അവർ ഏറിയ കൂറും, രണ്ടുപേരൊഴികെ, ഇന്നും ജീവിച്ചിരി

ക്കുന്നവരാണ്. അവർ അധികവും കൂലിവേലക്കാരാണ്; പാവപ്പെട്ടവരാണ്; ഹരിജനങ്ങളാണ്– ഇത്തരക്കാരുടെ മേലാണ് ലഹളക്കാരുടെ വാൾ വീണത്. എന്നിട്ടും അവകാശപ്പെടുകയാണ്, സ്വാതന്ത്ര്യസമരമാണെന്ന്! കർഷകലഹളയാണെന്ന്!

അനിഷേധ്യചരിത്രപണ്ഡിതന്മാരുടെ ലേഖനങ്ങൾ ഞങ്ങൾ ഇതിൽ ചേർത്തിട്ടുണ്ട്. ആർ.സി. മജ്ജുദാറുടെ ലേഖനം എടുത്തുപറയേണ്ടതാണ്. വിശ്രുതചരിത്രകാരനായ അദ്ദേഹം ലഹളയുടെ കാരണങ്ങളെ വസ്തുനിഷ്ഠമായി വിലയിരുത്തിട്ടുണ്ട്.

മാപ്പിളലഹള കർഷകലഹളയായിരുന്നുവെന്ന പ്രചരണത്തിന്റെ പൊള്ളത്തരം തികച്ചും പുറത്തുകൊണ്ടുവരുന്ന ഒന്നാണ് കേരളസർവകലാശാലാ ചരിത്രവിഭാഗം മേലദ്ധ്യക്ഷനായ ഡോ. ടി.കെ. രവീന്ദ്രന്റെ കനപ്പെട്ട ലേഖനം. അത് സ്വാതന്ത്ര്യസമരമായിരുന്നുവെന്ന പ്രസ്താവത്തിന്റെ അടിത്തറ മാന്തുന്ന ആധികാരികവസ്തുതകളെ അണിനിരത്തുന്നുണ്ട് സ്വന്തം ലേഖനത്തിൽ പി. പരമേശ്വരൻ, ഒരനുഭവസാക്ഷിയുടെ ഹൃദയത്തുടിപ്പുകളാണ് കേളപ്പജിയുടെ ലേഖനത്തിലുടനീളം കേൾക്കുന്നത്. കൊള്ളക്കാരെ ദേശാഭിമാനികളാക്കി വെള്ളപൂശി, അവർക്ക് പാരിതോഷികം നല്കുന്നതിലുള്ള അമർഷം സി. നാരായണപിള്ളയുടെ കരുത്തുറ്റ ശൈലിയിൽ പ്രകടമായിക്കാണാം.

മഹാകവി കുമാരനാശാൻ മാപ്പിളലഹളയുടെ പശ്ചാത്തലമെഴുതിയ ദുരവസ്ഥയിലെ പ്രസക്തഭാഗങ്ങൾ ഇതിൽ നല്കിയിട്ടുണ്ട്. കവിയുടെ നേരെ, മതബ്ഭ്രാന്തിന്റെ അസഹിഷ്ണുത അന്നേ പടവാളുയർത്തി ഭീഷണിമുഴക്കി. പക്ഷേ, കവി ഉറച്ചുനിന്നു; വിശദീകരണം നല്കി– അതെല്ലാം, ഏടുകളിൽനിന്ന അതേപടി എടുത്തു ഞങ്ങൾ ചേർത്തിട്ടുണ്ട്, ഭാഷ്യവും വ്യാഖ്യാനവും ഒന്നും കൂടാതെതന്നെ.

യാക്കൂബ് ഹുസൈന്റെയും കെ.പി. കേശവമേനോന്റെയും എല്ലാം കത്തുകൾ, ഇന്നു പലരും നിഷേധിക്കാൻ വെമ്പുന്ന ചരിത്രയാഥാർത്ഥ്യങ്ങൾ സ്പഷ്ടമായി പ്രകാശിപ്പിക്കുന്ന കൈവിളക്കുകളാണ്.

ശ്രീമാൻ കെ. മാധവൻനായരുടെ മലബാർ കലാപത്തിൽനിന്ന് ഞങ്ങൾ ധാരാളം ഉദ്ധരണങ്ങൾ എടുത്തിട്ടുണ്ട്. അവയുടെ ആധികാരികസ്വഭാവമാണ് അതിനു കാരണം. ആദ്യാവസാനം, ലഹളയുമായി നേരിട്ടു ബന്ധപ്പെട്ട ഒരു നേതാവും അനുഭവസ്ഥനും ലേഖകനുമെന്ന നിലയിൽ, അനിഷേധ്യമാണവയുടെ പ്രമാണമൂല്യം എന്നതു നിസ്തർക്കമാണല്ലോ.

സ്വയംവാചാലമായ വസ്തുതകളാകകൊണ്ട് സ്മരണികയുടെ ഉള്ളടക്കത്തെപ്പറ്റി വളരെയൊന്നും ഇവിടെ പ്രതിപാദിക്കേണ്ടതില്ല– ഒന്നു മാത്രം ഇവിടെ പറയാം. അരോചകങ്ങളും അസുഖകരങ്ങളുമായ പല സംഗതികളും ഞങ്ങൾക്കിവിടെ രേഖപ്പെടുത്തേണ്ടിവന്നിട്ടുണ്ട്. ആരുടെയും വികാരങ്ങളെ അണുവെങ്കിലും വ്രണപ്പെടുത്തണമെന്ന് ഞങ്ങളാരും ആഗ്രഹിച്ചിട്ടില്ല. വാസ്തവത്തിൽ, ഈവക സംഭവങ്ങളെല്ലാം തന്നെ, അപമാനബോധത്തോടെ ചരിത്രത്തിന്റെ ചവറ്റുകൊട്ടയിൽ വലിച്ചെറിഞ്ഞ്, നാം ഒരു പുതിയ ജീവിതം ആരംഭിക്കേണ്ടതായിരുന്നു. പക്ഷേ, നിർഭാഗ്യമെന്നു പറയട്ടെ, ഈ അടുത്തകാലസംഭവങ്ങൾ നേരെ മറിച്ചാണ് നീങ്ങിയത്. സംഘടനാബലംകൊണ്ട് അധികാരം പിടിച്ചുപറ്റാൻ കഴിഞ്ഞവർ, ചരിത്രം മാറ്റിമറിക്കാനും മതഭ്രാന്തിന്റെ ബലിപീഠത്തിൽ രക്തസാക്ഷികളായിത്തീർന്നവരുടെ സ്മരണയെപ്പോലും അവഹേളിച്ചുകൊണ്ട് അക്രമികൾക്ക് പട്ടും വളയും കൊടുത്തു ബഹുമാനിക്കാനും തുടങ്ങിയപ്പോൾ, മറുഭാഗം വ്യക്തമാക്കാൻവേണ്ടി ചില നഗ്നസത്യങ്ങൾ തുറന്നുപറയേണ്ടിവന്നു. പക്ഷേ, അതിലൊരക്ഷരംപോലും ഞങ്ങളുടെ സ്വന്തമല്ല. അവ ഓരോന്നും ചരിത്രത്തിന്റെ ഏടുകളിൽ ഭദ്രമായി രേഖപ്പെടുത്തിയതും നിഷ്പക്ഷമതികളായ ചരിത്രകാരന്മാരുടെ തൂലികയിലൂടെ പുറത്തുവന്നവയുമാണ്. അവയ്ക്ക്, ഞങ്ങളാരോടും ക്ഷമാപണം ചെയ്യേണ്ടതില്ല.

അവസാനിക്കുന്നതിനുമുൻപ് ഒരു കടമ ഞങ്ങൾക്കു ചെയ്യാനുണ്ട്. ഇതിൽ ജീവിച്ചിരിക്കുന്ന നിരവധി അനുഭവസാക്ഷികളുടേതായ കത്തുകൾ ഞങ്ങൾ കൊടുത്തിട്ടുണ്ട്. അവരുടെ പേരും മേൽവിലാസവും ഒഴിവാക്കിയിട്ടില്ല; പലരുടെയും ഫോട്ടോകൾ ചേർത്തിട്ടുണ്ട്. ഇവരിൽ പലരും അവരുടെ ഭയാശങ്കകൾ വ്യക്തമാക്കിയിരുന്നു. അരനൂറ്റാണ്ട് പഴക്കമുള്ള ഓർമ്മകൾ ഇന്നും അവരെ അസ്വസ്ഥരാക്കുന്നുണ്ട്. സ്വതന്ത്രഭാരതത്തിലെ സ്വതന്ത്രപൗരന്മാരാണ് തങ്ങളെന്ന ബോധം അവർക്കിന്നും കൈവന്നു കഴിഞ്ഞിട്ടില്ല. ഒരുതരം പരതന്ത്രതയുടെ നിഴലിലാണവരിന്നും ജീവിക്കുന്നത്. തങ്ങളുടെ പേരുകൾ വെളിപ്പെടുത്തിയാലെന്തു സംഭവിക്കുമെന്ന ഭയം അവർക്കുണ്ട്. പക്ഷേ, സമുദായത്തിന്റെ മനസ്സാക്ഷി ജാഗരൂകരാണെന്ന വിശ്വാസത്തോടെ, അസഹിഷ്ണുതയുടെ അതിതീവ്രത, വിവേകത്തിന്റെ മുൻപിൽ തലകുനിക്കാതിരിക്കുകയില്ലെന്ന പ്രതീക്ഷയോടെ, അപത്ശങ്കകളൊന്നും കൂടാതെ, ഞങ്ങൾ അവ

ഇവിടെ അതേപടി ചേർക്കുകയാണ്, ചരിത്രത്തോട്, വസ്തുസ്ഥിതികളോടു നീതിപുലർത്താൻവേണ്ടി. ഞങ്ങളൊട്ടും അവിവേകം കാട്ടിയിട്ടില്ലെന്ന് ചരിത്രം വിധിയെഴുതുമെന്ന് ഉറപ്പായി വിശ്വസിക്കുന്നു.

മനസ്സാക്ഷിയെ ഞെട്ടിപ്പിക്കുന്ന ഒരു അനീതിയുടെ നേർക്കു വിരൽചൂണ്ടിക്കൊണ്ട്, ഞങ്ങൾ അതിവിടെ അവസാനിപ്പിക്കാം.

കൊന്നവർക്ക് സർക്കാർതലത്തിൽ പാരിതോഷികം ലഭിക്കുമ്പോൾ, പ്രതിമാസം പെൻഷനും താമ്രപത്രവും ലഭിക്കുമ്പോൾ, അവർ പ്രതാപികളും പണക്കാരുമായി മാറുമ്പോൾ, കൊല്ലപ്പെട്ടവരുടെ ഹതഭാഗ്യരായ പിന്മുറക്കാർ അതെല്ലാം കണ്ടുകൊണ്ട്, അയലത്തുള്ള കൊച്ചുപുരയിൽ ജീവിച്ചുകൊണ്ടു മരിക്കുന്നു. ഇതെന്തു നീതി? അവർ സ്വയം ചോദിച്ചുപോകുന്നു. സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തവരാണെന്ന പേരിലാണത്രെ പെൻഷൻ കൊടുക്കുന്നത്. കൊടുക്കുന്നവർ പറയുന്നതാണത്. വാങ്ങുന്നവർ വിശ്വസിക്കുന്നത് മറിച്ചാണ്. ബ്രിട്ടീഷ് ഭരണത്തിനെതിരായി പൊരുതിയതിനല്ല, അയൽവക്കത്തെ ഹിന്ദുവിനെ കൊന്നതിനാണ് പെൻഷൻ എന്നാണവരിൽ പലരും വിശ്വസിക്കുന്നത്! അഭിമാനിക്കുന്നത്! “ഞാനാണ് നമ്പീശനെ കൊന്നത്. എനിക്കിനിയും പെൻഷൻ കിട്ടിയിട്ടില്ല. ഇവിടുന്ന് അതൊന്നു ശരിയാക്കിത്തരണം.” ശ്രീമാൻ കെ.പി.കേശവമേനോനെ സമീപിച്ച്, ലഹളയിൽ പങ്കെടുത്ത ഒരാൾ പറഞ്ഞ വാക്കുകളാണ്! പെൻഷൻ വാങ്ങുന്നവർ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തവരാണെന്ന ധാരണയിൽ. അതേസമയം യഥാർത്ഥ രക്തസാക്ഷികൾ അവഗണിക്കപ്പെടുന്നു; അവഹേളിക്കപ്പെടുന്നു. ഈ വഞ്ചന തുടരണോ?

കമ്മിറ്റി

# മാപ്പിലലഹള – ഖിലാഫത്ത് പ്രക്ഷോഭത്തിന്റെ അനന്തരഫലം

**മാ**പ്പിളമാർ, പത്തുലക്ഷത്തോളം ജനസംഖ്യയുള്ള ഒരുകൂട്ടം മുസ്ലീം മതോന്മത്തരാകുന്നു. ഭൂരിഭാഗം ദരിദ്രരും വിദ്യാഹീനരും, ക്രിസ്ത്വാബ്ദം എട്ടും ഒൻപതും നൂറ്റാണ്ടുകളിൽ മലബാർ കടൽത്തീരത്ത് താമസമുറപ്പിച്ചവരുമാണ്. അധികവും ഇന്ത്യൻസ്ത്രീകളെ വിവാഹംകഴിച്ച അറബികളുടെ സന്താനങ്ങളാണ്. മലബാറിൽ ഇവർ താമസിച്ചുവന്നത് ഏകദേശം ഇരുപതുലക്ഷം ഹിന്ദുക്കളുടെ ഇടയിലാണ്. മതഭ്രാന്തിന് അടിമപ്പെട്ട് അക്രമങ്ങൾ ചെയ്യുന്നതിൽ അസൂയാവഹമല്ലാത്ത കുപ്രസിദ്ധി അവർ നേടിക്കഴിഞ്ഞിട്ടുണ്ടായിരുന്നു. ബ്രിട്ടീഷ് ഭരണകാലത്ത് ഏറെക്കുറെ അപ്രധാനങ്ങളായ മുപ്പത്തിയഞ്ചു കലാപങ്ങൾക്ക് അവർ ഉത്തരവാദികളായി. എന്നാൽ 1921 ആഗസ്റ്റ്മാസത്തിൽ നടന്ന ലഹളയായിരുന്നു ഏറ്റവും ഭയങ്കരം. അതിനെപ്പറ്റിയുള്ള ഔദ്യോഗികവിവരണം താഴെ ഉദ്ധരിക്കുന്നു.

1921ലെ ആദ്യമാസങ്ങളിൽ പ്രക്ഷോഭം പള്ളിയിൽനിന്നു പള്ളിയിലേക്കും ഗ്രാമത്തിൽനിന്നു ഗ്രാമത്തിലേക്കും അതിശീഘ്രത്തിൽ വ്യാപിച്ചു. അലി സഹോദരന്മാരുടെ പ്രക്ഷുബ്ധപ്രസംഗങ്ങൾ, നിസ്സഹകരണവാദം പ്രചരിപ്പിച്ച പത്രങ്ങളുടെ സ്വരാജ്യം ആസന്നമായി എന്ന പ്രചരണം ഖിലാഫത്ത് മഹാസഭ ജൂലൈമാസത്തിൽ അംഗീകരിച്ച പ്രമേയങ്ങൾ, ഇവയുടെയെല്ലാം ഒട്ടാകെയുള്ള ഫലം പ്രസ്ഥാനത്തെ ഉജ്ജ്വലിപ്പിക്കുകയായിരുന്നു. ജൂലൈ, ആഗസ്റ്റ് മാസങ്ങളിൽ നടത്തിയ അസംഖ്യം ഖിലാഫത്ത് യോഗങ്ങളിൽ കറാച്ചി മഹായോഗത്തിന്റെ പ്രമേയങ്ങൾ ആവേശത്തോടെ ആവർത്തിക്കപ്പെട്ടു. കത്തി, വാൾ, കുന്തം മുതലായ ആയുധങ്ങൾ രഹസ്യമായി നിർമ്മിക്കപ്പെട്ടു. എന്തും ചെയ്യുവാൻ സന്നദ്ധരായ സാഹസികരുടെ വ്യൂഹങ്ങൾ സംഘടിപ്പിക്കപ്പെട്ടു. ഇസ്ലാമികരാഷ്ട്രത്തിന്റെ ആഗമനം പ്രഖ്യാപിക്കുവാൻ എല്ലാ ഏർപ്പാടുകളും ചെയ്തു. ആഗസ്റ്റ് 20–ാം തീയതി തിരൂരങ്ങാടിയിൽ ആയുധങ്ങൾ ശേഖരിച്ചുവച്ചിരുന്ന ചില നേതാക്കന്മാരെ പോലീസിന്റെയും പട്ടാളത്തിന്റെയും സഹായത്തോടുകൂടി തടവിൽ പിടിക്കുവാൻ മലബാർജില്ലാ മജിസ്ട്രേട്ട് ശ്രമിച്ചപ്പോൾ ഒരു ഉഗ്രമായ പോരാട്ടം നടന്നു. ഇതോടുകൂടി ആ പ്രദേശത്തെല്ലായിടവും ലഹള പെട്ടെന്നു പൊട്ടിപ്പുറപ്പെട്ടു. റോഡുവഴി ഗതാഗതം തടസ്സപ്പെടുത്തി, ടെലഫോൺ കമ്പികൾ മുറിച്ചു; പല സ്ഥലങ്ങളിലും തീവണ്ടി റെയിലുകൾ നീക്കംചെയ്തു. കലാപം വടക്കോട്ടു വ്യാപിക്കാതിരിക്കുവാൻ വേണ്ട ഏർപ്പാടുകൾ ചെയ്യേണ്ടതിനു ജില്ലാ മജിസ്ട്രേട്ട് കോഴിക്കോട്ടേക്കു മടങ്ങി. അങ്ങിങ്ങായി ഒറ്റതിരിഞ്ഞുനിന്ന ചില ആപ്പീസുകളും പൊലീസ്സ്റ്റേഷനുകളും മാത്രമായിരുന്നു ഭരണയന്ത്രത്തിന്റെ അവശിഷ്ടങ്ങളായുണ്ടായിരുന്നത്. ഇവയെ ലഹളക്കാർ പിന്നീട് ഒന്നൊന്നായി കൈവശപ്പെടുത്തി. ലഹള ബാധിച്ച പ്രദേശങ്ങളിൽനിന്നു രക്ഷപ്പെടാൻ സാധിക്കാതിരുന്ന യൂറോപ്യന്മാർ– ഭാഗ്യവശാൽ അവർ വളരെ കുറച്ചുപേർ മാത്രമേ ഉണ്ടായിരുന്നുള്ളൂ– മൃഗീയമായ ക്രൂരതയോടെ കൊലചെയ്യപ്പെട്ടു. ഭരണം സ്തംഭിക്കപ്പെട്ട ഉടനെ സ്വരാജ്യം സ്ഥാപിക്കപ്പെട്ടു എന്ന് മാപ്പിളമാർ ഉദ്ഘോഷിച്ചു. ആലിമുസലിയാർ എന്ന ഒരാൾ രാജാവായി പ്രഖ്യാപിക്കപ്പെട്ടു. ഏറനാടും വള്ളുവനാടും ഈ രാജ്യത്തിൽ ഉൾപ്പെട്ട വിഭാഗങ്ങളായിരുന്നു. ഖിലാഫത്ത് ചിഹ്നം ഈ രാജ്യത്തിന്റെ കൊടിക്കൂറയായി അംഗീകരിക്കപ്പെട്ടു. മാപ്പിളമാരുടെ അതിക്രൂരമായ രൗദ്രം മുഖ്യമായി സഹിക്കേണ്ടിവന്നത് ഗവൺമെന്റല്ല, ജനസംഖ്യയിൽ ഭൂരിപക്ഷമായിരുന്ന നിർഭാഗ്യവാന്മാരായ ഹിന്ദുക്കളായിരുന്നു– കൂട്ടക്കൊല, നിർബന്ധമതംമാറ്റം, ക്ഷേത്രങ്ങളെ അശുദ്ധമാക്കൽ, സ്ത്രീകളെ നിന്ദ്യമായി മാനഭംഗപ്പെടുത്തല, ഗൃഹങ്ങളിൽ നടത്തിയ കൊള്ള, തീവയ്പ്പ്, നശീകരണം– ചുരുക്കിപ്പറയുകയാണെങ്കിൽ മൃഗീയവും അപരിമിതവുമായ കിരാതത്വത്തിന്റെ ക്രൂരത മുഴുവൻ അനിയന്ത്രിതമായി അവരുടെ മേൽ അഴിച്ചുവിട്ടു. വിസ്തീർണ്ണവും പോക്കുവരവിനു വളരെ സൗകര്യമില്ലാത്തതുമായ ഈ പ്രദേശത്ത് പട്ടാളം വന്നു സമാധാനം പുനഃസ്ഥാപിക്കുന്നതുവരെ ഈ ഭയങ്കരാവസ്ഥ തുടർന്നു.

മാപ്പിളനേതാക്കന്മാരുടെ കണക്കുപ്രകാരം ലഹളക്കാരുടെ ഇടയിൽ രക്തസാക്ഷി പദം ലഭിച്ചവരുടെ സംഖ്യ 1000 ആകുന്നു. ലഹള അമർത്തുന്ന അവസരത്തിൽ ബ്രിട്ടീഷുപട്ടാളം പള്ളികൾ കളങ്കപ്പെടുത്തിയെന്നും വേറെ സാഹസകൃത്യങ്ങൾ നടത്തിയെന്നും അവർക്ക് ആക്ഷേപമുണ്ട്. മാപ്പിളകലാ

പത്തിലെ പ്രധാന സംഭവങ്ങൾ, വിശേഷിച്ച് അനവധി ഹിന്ദുക്കളുടെമേൽ നടത്തിയ ഭയാനകമായ ദ്രോഹങ്ങൾ, മേൽ ഉദ്ധരിച്ച ഗവൺമെന്റ്, പ്രസ്താവനയിൽ വിവരിച്ച പ്രകാരംതന്നെ വാസ്തവത്തിൽ നടന്നതാണെന്ന്, ഗവൺമെന്റിന്റെ ഭാഗം ചേർന്നുവെന്നു സംശയിക്കാൻ നിവൃത്തിയില്ലാത്ത പലരും സ്ഥിരീകരിച്ചിട്ടുണ്ട്. ഇതിനു തെളിവായി ഈ വിഷയത്തെ സംബന്ധിക്കുന്ന ഒരുകൂട്ടം രേഖകളിൽനിന്നു ചിലതു മാത്രം ഉദ്ധരിച്ചാൽ മതിയാകും.

1. കേരള സംസ്ഥാന കോൺഗ്രസ് കമ്മിറ്റി സെക്രട്ടറി, കോഴിക്കോട് ജില്ലാ കോൺഗ്രസ് കമ്മിറ്റി സെക്രട്ടറി, ഏറനാട് ഖിലാഫത്ത് കമ്മിറ്റി സെക്രട്ടറി, ശ്രീ. കെ.പി ഗോപാലമേനോൻ എന്നിവർ ഒപ്പിട്ട് പ്രസിദ്ധംചെയ്ത ഒരു പ്രസ്താവനയിൽ മാപ്പിളമാർ ചെയ്ത താഴെക്കാണിക്കുന്ന അക്രമങ്ങളെ പരാമർശിക്കുന്നു. പ്രകോപനകാരണമൊന്നുമില്ലാതെ കേവലം അനാവശ്യമായി ഹിന്ദുക്കളെ കൈയേറ്റം ചെയ്തത്; ഏറനാട്ടിലും വള്ളുവനാട്, പൊന്നാനി, കോഴിക്കോട് എന്നീ താലൂക്കുകളിലെ ചില ഭാഗങ്ങളിലും ഹിന്ദുക്കളുടെ വീടുകൾ ഏതാണ്ട് നിശ്ശേഷം കൊള്ളയടിച്ചത്; ലഹളയുടെ ആരംഭത്തിൽ ചില സ്ഥലങ്ങളിൽ ഹിന്ദുക്കളെ നിർബന്ധമായി മതംമാറ്റിയതും പിന്നീട് സ്വന്തം വീടുകൾവിട്ട് ഓടിപ്പോകാത്ത ഹിന്ദുക്കളെ കൂട്ടത്തോടെ മതപരിവർത്തനം ചെയ്തതും; നിരുപദ്രവികളായ ഹിന്ദുക്കളെ– പുരുഷന്മാരെയും സ്ത്രീകളെയും കുട്ടികളെയും– അവർ കാഫിർമാരാണെന്ന അപരാധത്താൽ മാത്രമോ, തങ്ങൾമാരെ അപമാനിക്കുകയോ, പള്ളികളിൽ പ്രവേശിക്കുകയോ ചെയ്ത പൊലീസുകാരുടെ ജാതിയിൽപ്പെട്ടവരാണെന്ന കാരണത്താലോ മൃഗീയമായി കൊലചെയ്തത്; ഹിന്ദുക്ഷേത്രങ്ങളെ മലിനമാക്കുകയും അഗ്നിക്കിരയാക്കുകയും ചെയ്തത്; ഹിന്ദുസ്ത്രീകളെ മാനഭംഗപ്പെടുത്തിയതും മതംമാറ്റം ചെയ്ത് മാപ്പിളമാരെ കല്യാണംകഴിക്കുവാൻ നിർബന്ധിച്ചതും (പ്രസ്താവനയുടെ പൂർണ്ണരൂപം മറ്റൊരിടത്തുകൊടുത്തിട്ടുണ്ട്).

ഈ പ്രസ്താവനയിൽ ഇത്രയും കൂടെ പറയുന്നു: ഈ കഷ്ടപ്പാടുകളെയെല്ലാം അതിജീവിച്ച ചില അനുഭവസ്ഥരുടെ മൊഴി ഞങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. മേൽ പ്രസ്താവിച്ച കഠിനകൃത്യങ്ങളുടെ യാഥാർഥ്യം ഈ രേഖകൾ സംശയാതീതമായി തെളിയിക്കുന്നു.

2. മലബാറിലെ സ്ത്രീകൾ റെഡിങ്ങ് പ്രഭിക് സമർപ്പിച്ച ഒരു നിവേദനത്തിൽ ഇപ്രകാരം പറയുന്നു: രക്തസ്വഭാവികളായ ലഹളക്കാർ നടത്തിയ ഘോരകൃത്യങ്ങളെയും ബീഭത്സപ്രവൃത്തികളെയുംകുറിച്ചു താങ്കൾക്കു പൂർണ്ണവിവരങ്ങൾ ഒരു പക്ഷേ ലഭിച്ചിട്ടുണ്ടായിരിക്കുകയില്ല. പൂർവ്വികരുടെ മതം പരിത്യജിക്കുവാൻ വിസമ്മതിച്ച ഞങ്ങളുടെ പ്രേമപാത്രങ്ങളായ ഉറ്റബന്ധുക്കളെ അംഗഭംഗപ്പെടുത്തി അർദ്ധപ്രാണരാക്കി തള്ളിവിട്ടു നിറച്ച അനേകം കിണറുകളെയും കുളങ്ങളെയും കുറിച്ചും; വെട്ടിമുറിച്ച്– ചിലപ്പോൾ കൊത്തിച്ചതച്ച ശവത്തിന്റെ ഗർഭപാത്രത്തിൽനിന്നു തള്ളിനില്ക്കുന്ന ജനിച്ചിട്ടില്ലാത്ത ശിശുക്കളോടുകൂടി റോഡരികിലും കുറ്റിക്കാടുകളിലും ഇട്ടേച്ചുപോയ ഗർഭിണികളെക്കുറിച്ചും; ഞങ്ങളുടെ കൈയിൽനിന്നു പിടിച്ചുപറിച്ചെടുത്തു ഞങ്ങളുടെ കൺമുൻപിൽവച്ചു കൊല്ലപ്പെട്ട നിർദോഷികളും അശരണരുമായ കുട്ടികളെക്കുറിച്ചും; ഭേദ്യംചെയ്തു തോലുരിച്ചു ജീവനോടെ തീയിലിട്ടു ചുട്ട ഭർത്താക്കന്മാരെയും പിതാക്കന്മാരെയും കുറിച്ചും; ബന്ധുജനങ്ങളുടെ ഇടയിൽനിന്നു ബലാൽക്കാരേണ പിടിച്ചുകൊണ്ടുപോയി ഈ നിർദയരായ പിശാചുക്കളുടെ നിന്ദ്യവും മൃഗീയവുമായ സങ്കല്പത്തിൽ ഊഹ്യമായ എല്ലാതരം കളങ്കത്തിനും മാനഭംഗത്തിനും കീഴ്പ്പെടുത്തിയ ഞങ്ങളുടെ സഹോദരിമാരെക്കുറിച്ചും; കലർപ്പില്ലാത്ത കാട്ടാളസ്വഭാവവും നശീകരണവാസനയും മാത്രം ഹേതുവായി ചാമ്പൽക്കൂമ്പാരങ്ങളായി മാറ്റപ്പെട്ട ആയിരക്കണക്കിലുള്ള ഞങ്ങളുടെ പുരയിടങ്ങളെക്കുറിച്ചും; കളങ്കപ്പെടുത്തി നശിപ്പിച്ച ഞങ്ങളുടെ ക്ഷേത്രങ്ങളെക്കുറിച്ചും; പുഷ്പമാലകൾകൊണ്ട് അലങ്കരിക്കപ്പെട്ടിരുന്ന ഈശ്വരവിഗ്രഹങ്ങൾ പശുക്കളുടെ കുടൽമാല അണിയിച്ച് അപമാനിക്കുകയോ അടിച്ചുതകർക്കുകയോ ചെയ്തതിനെക്കുറിച്ചും അറിഞ്ഞിട്ടുണ്ടായിരിക്കുകയില്ല.... ഞങ്ങളുടെ ജന്മസ്ഥലങ്ങളായ ഗ്രാമങ്ങളിൽനിന്ന് ആട്ടിയോടിച്ചപ്പോൾ കുന്നുംകാടും നിറഞ്ഞ മലമ്പ്രദേശങ്ങളിൽ നഗ്നത മറയ്ക്കുവാൻ ഉടുതുണിയില്ലാതെ പട്ടിണികിടന്ന് അലഞ്ഞുനടന്നതു ഞങ്ങൾ ഓർമിക്കുന്നു.

(മർമ്മഭേദകമായ ദുരിതാനുഭവങ്ങളുടെ വിവരണത്തിൽനിന്ന് ഒരു ഭാഗം മാത്രമാണ് ഇവിടെ ഉദ്ധരിച്ചത്)

3. സാമൂതിരിരാജാവിന്റെ അധ്യക്ഷതയിൽ കോഴിക്കോട്ടു വച്ചു നടത്തിയ യോഗം അംഗീകരിച്ച ആറാം പ്രമേയം; ലഹളക്കാർ ചെയ്ത താഴെപ്പറയുന്ന തരം ദുഷ്കർമ്മങ്ങളെ വിസ്മരിക്കുകയോ ലഘൂകരി

ക്കുകയോ ചെയ്യുവാൻ പല സ്ഥലങ്ങളിലും തല്പരകക്ഷികൾ നടത്തിയിട്ടുള്ള പരിശ്രമങ്ങളെ ഈ യോഗം അവജ്ഞയോടും ഖേദത്തോടും വീക്ഷിക്കുന്നു.

1. സ്ത്രീകളെ മൃഗീയമായി മാനഭംഗപ്പെടുത്തുക.
2. ജനങ്ങളെ ജീവനോടെ തോലുരിക്കുക.
3. പുരുഷന്മാരെയും സ്ത്രീകളെയും കുട്ടികളെയും കൂട്ടക്കൊല ചെയ്യുക.
4. കുടുംബങ്ങളെ നിശ്ശേഷം ചുട്ടുകരിക്കുക
5. ആയിരക്കണക്കിൽ ആളുകളെ നിർബന്ധ മതംമാറ്റം ചെയ്യിക്കുകയും അതിനു വഴങ്ങാത്തവരെ കൊല്ലുകയും ചെയ്യുക.
6. (ഭേദ്യം ചെയ്ത്) അർദ്ധപ്രാണരാക്കിയ ജനങ്ങളെ കിണററിലേക്കു തള്ളിയിടുകയും മരിക്കുന്നതു വരെ മണിക്കൂറുകളോളം രക്ഷപ്രാപിക്കുവാൻ വൃഥാ ശ്രമം നടത്തിക്കുകയും ചെയ്യുക.

(ഈ പ്രമേയത്തിൽ വീടുകൾ കൊള്ളചെയ്തതും ക്ഷേത്രങ്ങൾ കളങ്കപ്പെടുത്തിയതും സംബന്ധിച്ച ഇനങ്ങൾ മേലെ ഉദ്ധരിച്ച സ്ത്രീകളുടെ നിവേദനത്തിൽ ഉൾപ്പെടുത്തിയവ തന്നെയായതിനാൽ ഇവിടെ ആവർത്തിക്കുന്നില്ല.)

4. 1921 സെപ്തംബർ 7നും 1921 ഡിസംബർ 6നും കോഴിക്കോട്ടുനിന്നയച്ച ഓരോ ലേഖനങ്ങൾ (ഒന്ന് ടൈംസ് ഒഫ് ഇൻഡ്യ ദിനപത്രത്തിലും മറ്റേത് ന്യൂ ഇൻഡ്യ ദിനപത്രത്തിലുമാണ് പ്രസിദ്ധീകരിക്കപ്പെട്ടത്) സ്ത്രീകളുടെ നേരെ നടത്തിയ ബീഭത്സമായ അക്രമങ്ങളെ വിസ്തരിച്ചു വിവരിക്കുന്നു. അവയെ സഭ്യത മുൻനിർത്തി ഇവിടെ ചേർക്കുന്നില്ല.

5. ജീവനോടെ തോൽ ഉരിക്കപ്പെട്ട ചിലരുടെയും കൊലചെയ്യപ്പെടുന്നതിനുമുൻപ് സ്വന്തം ശവക്കുഴി തോണ്ടാൻ നിർബന്ധിക്കപ്പെട്ട ചിലരുടെയും കാര്യം ശങ്കരൻനായർ പരാമർശിച്ചിട്ടുണ്ട്.

ഈ കഥകൾ കോൺഗ്രസ് നേതാക്കന്മാർ ആദ്യം വിശ്വസിച്ചില്ല. പക്ഷേ ശതക്കണക്കിൽ കോഴിക്കോട് ശരണം പ്രാപിപച്ചിരുന്ന ഹിന്ദു അഭയാർത്ഥികൾ മതോന്മത്തത ഹേതുവായി നടന്ന കിരാതോചിതമായ ക്രൂരകൃത്യങ്ങളെ സ്ഥിരീകരിച്ചപ്പോൾ എന്തുവന്നാലും ഹിന്ദു മുസ്ലീം ഐക്യത്തെപ്പറ്റിയുള്ള നവീനാശയങ്ങൾ കൈവിടരുതെന്ന വ്രതത്താൽ അന്ധരായിത്തീരാത്ത ഹിന്ദുക്കളുടെ ഇടയിൽ ഈ സംഭവങ്ങളുടെ ഘോരതയെപ്പറ്റി ശരിയായ അഭിപ്രായം വ്യാപിച്ചു. എന്നാൽ ഗാന്ധി ഈശ്വരനെ മാത്രം ഭയപ്പെടുന്ന ധീരരായ മാപ്പിളമാർ, അവർ ശരിയാണെന്നു കരുതുന്ന മതത്തിനുവേണ്ടി, അവർ ധാർമികമാണെന്നു കരുതുന്ന രീതിയിൽ പോരാടുന്നവരാണെന്നു പ്രസ്താവിച്ചു. പിന്നെ മതത്തിനുവേണ്ടി ധീരമായി പോരാടിയ മാപ്പിളമാരെ ഖിലാഫത്ത് നേതാക്കന്മാർ അഭിനന്ദിച്ചതിൽ അദ്ഭുതപ്പെടേണ്ടതില്ലല്ലോ. മാപ്പിളമാരുടെ ഇടയിൽ സമാധാനം പുനഃസ്ഥാപിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി ലഹള നടന്ന പ്രദേശങ്ങളിൽ പ്രവേശിക്കുവാൻ കോൺഗ്രസിലെയും ഖിലാഫത്ത് സംഘടനയിലെയും അംഗങ്ങൾ അനുവാദത്തിന് അപേക്ഷിച്ചു. ഇതു നല്കപ്പെടുകയും ചെയ്തു. പക്ഷേ തങ്ങൾക്ക് യാതൊന്നും ചെയ്യുവാൻ സാദ്ധ്യമല്ലെന്നു സമ്മതിച്ചുകൊണ്ട് അവർ വേഗത്തിൽ തിരിച്ചെത്തി. സത്യാവസ്ഥ മറച്ചുവയ്ക്കാൻ നിവൃത്തിയില്ലാതെയായി. വാസ്തവസ്ഥിതിയുടെ ബീഭത്സരൂപം നഗ്നമായി വെളിപ്പെട്ടപ്പോൾ പലതരം വിശദീകരണങ്ങളും പ്രത്യാഘാതങ്ങളും ഗവൺമെന്റിന്റെ ചെയ്തികളെപ്പറ്റി കുറ്റാരോപണങ്ങളും കൊണ്ടു ഹിന്ദുക്കളെ സമാധാനിപ്പിക്കുവാൻ ഗാന്ധി ശ്രമിച്ചു. അഹമ്മദാബാദിൽ ചേർന്ന കോൺഗ്രസ് യോഗം അംഗീകരിച്ചതോടെ ഉദ്ധരിച്ച പ്രമേയത്തിൽ ഇവ സംക്ഷേപിച്ചിരിക്കുന്നു.

നിസ്സഹകരണപ്രസ്ഥാനവും ഖിലാഫത്ത് പ്രക്ഷോഭണവും മാപ്പിളലഹളയ്ക്കു കാരണമായിരുന്നില്ലെന്ന് ഈ യോഗം സുദൃഢമായി അഭിപ്രായപ്പെടുന്നു. പ്രത്യേകിച്ച്, ലഹളയ്ക്ക് ആറുമാസംമുൻപുമുതൽക്ക് ഈ പ്രസ്ഥാനങ്ങളിലെ പ്രാസംഗികന്മാർക്ക് ലഹളബാധിച്ച പ്രദേശങ്ങളിലേക്ക് ജില്ലാ ഉദ്യോഗസ്ഥന്മാർ പ്രവേശനം നിഷേധിച്ച നിലയ്ക്ക്, ഈ രണ്ടു പ്രസ്ഥാനങ്ങളുമായി യാതൊരു ബന്ധവുമില്ലാത്ത കാരണങ്ങളിലാണു ലഹളയുണ്ടായത്. അഹിംസാസന്ദേശം ആ പ്രദേശത്തു പ്രചരിക്കുവാൻ അനുവദിച്ചിട്ടുണ്ടായിരുന്നുവെങ്കിൽ ലഹള ഉണ്ടാകുമായിരുന്നില്ല. എന്നിരിക്കിലും ചില മാപ്പിളമാർ നടത്തിയ നിർബന്ധമതംമാറ്റം, കൊല, സ്വത്തു നശീകരണം മുതലായ കൃത്യങ്ങളിൽ കോൺഗ്രസ് പരിതപിക്കുന്നു. മദിരാശി ഗവൺമെന്റ് മൗലാനാ യാക്കൂബ് ഹുസൈന്റെയും വേറെ നിസ്സഹകരണവാദികളുടെയും സഹായം അവർ ആവശ്യപ്പെട്ട പ്രകാരം സ്വീകരിക്കുകയും മഹാത്മാഗാന്ധിയെ മലബാറിലേക്കു പോകുവാൻ അനുവദിക്കുകയും ചെയ്തിരുന്നുവെങ്കിൽ ലഹള ഇത്ര ദീർഘിപ്പിക്കാതെ കഴി

ക്കാമായിരുന്നു. മാപ്പിളതടവുകാർ ശ്വാസംമുട്ടി മരണമടഞ്ഞ സംഭവം കാണിക്കുന്നത് ഗവൺമെന്റിന്റെ പെരുമാറ്റം ആധുനികകാലത്തേക്കു യോജിക്കാത്തതരത്തിൽ ക്രൂരവും ഒരു പരിഷ്കൃയുഗത്തിലെ ഗവൺമെന്റിനു ചേരാത്തവിധത്തിലുള്ളതും ആയിരുന്നുവെന്നാണ്.

ഒരു പ്രത്യേക സമുദായത്തെയല്ല, ഭാരതഖണ്ഡത്തെ ഒട്ടാകെ പ്രതിനിധീകരിക്കുന്നുവെന്ന് അവകാശപ്പെടുന്ന ഒരു വലിയ രാഷ്ട്രീയസംഘടനയുടെ സൽപ്പേരിനു കളങ്കംവരുത്തുന്ന ഒരു പ്രമേയമാണിത്. ഉദ്യോഗസ്ഥന്മാർ ഇന്ത്യൻജനതയുടെ നേരെ നടത്തിയ അക്രമങ്ങളെ വെള്ളതേച്ചു മൂടിവയ്ക്കുവാൻ ശ്രമിക്കുന്ന ഗവൺമെന്റു പ്രസ്താവനകളിലെ മനഃസ്ഥിതി ഇതുതന്നെയാണ്. മതോന്മത്തരായ മുസ്ലീങ്ങൾ ഒരു വിഭാഗക്കാരായ ബഹുസഹസ്രം നിസ്സഹായരായ ഹിന്ദുക്കളുടെ മേൽ നടത്തിയ ഘോരാപരാധനങ്ങളുടെ നിഷ്ഠൂരത ലഘൂകരിക്കുവാൻ മനപ്പൂർവ്വം നടത്തുന്ന ഉദ്യമങ്ങളിൽ വെളിപ്പെടുന്നത്. സമഭാവനയുള്ള നിരൂപകൻ രണ്ടും ഒരേരീതിയിൽ അധിക്ഷേപിക്കേണ്ടതാണ്. കറാച്ചി ഖിലാഫത്ത് യേഗാത്തിലെ പ്രമേയങ്ങൾ ആവർത്തിച്ചു ബലപ്പെടുത്തുവാൻ നടത്തിയ യോഗങ്ങൾ, ഖിലാഫത്ത് രാഷ്ട്രവിളംബരം, ഫിലാഫത്ത് പതാക ഉയർത്തൽ- ഇത്തരം അനിഷേധ്യമായ യാഥാർഥ്യങ്ങളുടെ മുൻപിൽ നിസ്സഹകരണപ്രസ്ഥാനവും ഖിലാഫത്ത് പ്രക്ഷോഭണവുമല്ല മാപ്പിളലഹളയ്ക്കു കാരണമെന്നു പറയുന്നത് അപഹാസ്യമാണ്. ഈ പ്രമേയത്തിൽ മാപ്പിളമാരെ, ഏതാണ്ടൊരു ക്ഷമാപേക്ഷയോടുകൂടി, കുറ്റപ്പെടുത്തുന്ന ഭാഗത്തിൽ ഉപയോഗിച്ച വാക്കുകളും ചില ഉദ്യോഗസ്ഥന്മാരുടെ ദുഷ്കൃത്യങ്ങൾക്ക്- ഇവ ഉഗ്രമായവതന്നെ ആയിരുന്നുവെങ്കിലും- ഗവൺമെന്റിനെ ആക്ഷേപിക്കുന്ന ഭാഗത്ത് ഉപയോഗിച്ച ഭാഷയുമായി താരതമ്യംചെയ്യുന്നതു രസാവഹമായിരിക്കും.

ആനിബസന്റ് മാപ്പിളകലാപം നിസ്സഹകരണ-ഖിലാഫത്ത് പ്രക്ഷോഭങ്ങളുമായി ബന്ധപ്പെട്ടതാണെന്നു ഖണ്ഡിതമായി അഭിപ്രായപ്പെട്ടിട്ടുണ്ട്. മുസ്ലീംനേതാക്കന്മാർ തന്നെ ഈ അഭിപ്രായം പരോക്ഷമായി സ്വീകരിച്ചിരിക്കുന്നു. ഡിസംബർ 30ന് അഹമ്മദാബാദിൽ സമ്മേളിച്ച മുസ്ലീംലീഗിന്റെ വാർഷികയോഗത്തിലെ അധ്യക്ഷപ്രസംഗത്തിൽ ഹസ്റത്ത് മൊഹനി മാപ്പിളമാർ ചെയ്ത ക്രൂരകൃത്യങ്ങളെപ്പറ്റി ഇപ്രകാരം പ്രസ്താവിച്ചത് ഉദാഹരണമായി എടുക്കാം.

മാപ്പിളമാർ അവരുടെ നടപടി ഇപ്രകാരം ന്യായീകരിക്കുന്നു.: അവർ ഇംഗ്ലീഷുകാർക്കെതിരെ ഒരു യുദ്ധം നടത്തിക്കൊണ്ടിരുന്നപ്പോൾ അവരുടെ അയൽവാസികൾ (ഹിന്ദുക്കൾ) അവരെ സഹായിച്ചില്ലെന്നു മാത്രമല്ല, നിഷ്പക്ഷത പാലിക്കുകയും ചെയ്യാതെ സർവ്വപ്രകാരേണയും ഇംഗ്ലീഷുകാർക്കു സഹായസഹകരണങ്ങൾ നല്കി. അവർ സ്വമതസംരക്ഷണാർത്ഥം യുദ്ധത്തിലേർപ്പെട്ട്, അവരുടെ വീടും സ്വത്തും ഉപേക്ഷിച്ച് മലകളിലും കുറ്റിക്കാടുകളിലും അഭയംപ്രാപിച്ചിരിക്കെ അവരുടെ പോരാളികൾക്കാവശ്യമായ പണവും ഭക്ഷണസാധനങ്ങളും, വേറെ ജീവിതോപകരണങ്ങളും ഇംഗ്ലീഷുകാരിൽനിന്നും അവരുടെ തുണയാളികളിൽനിന്നും നിർബന്ധിച്ചെടുത്ത് കൊള്ളചെയ്യലായി ചിത്രീകരിക്കുന്നത് ഉചിതമല്ലെന്ന് അവർക്കു നിശ്ചയമായും വാദിക്കാം.

മാപ്പിളമാരുടെ പ്രവർത്തനത്തെ ബ്രിട്ടീഷുകാർക്കെതിരായി നടത്തിയ ഒരു മതയുദ്ധമായി വിശേഷിപ്പിച്ചപ്പോൾ അത് ഖിലാഫത്ത് പ്രക്ഷോഭണത്തിൽനിന്നു വേർപെടുത്തുവാൻ നിവൃത്തിയില്ലാത്ത ഒരു രാഷ്ട്രീയപ്രസ്ഥാനമായിരുന്നുവെന്ന് ഹസ്റത്ത് മൊഹനി വ്യക്തമായി സമ്മതിക്കുന്നു. മാപ്പിളമാരുടെ ക്രൂരകൃത്യങ്ങൾക്ക് അദ്ദേഹം കാണുന്ന ന്യായീകരണം ബാലിശം മാത്രമല്ല, വാസ്തവവിരുദ്ധവുമാകുന്നു. പ്രത്യക്ഷമായ ഒരു സംഗതി അദ്ദേഹം വിസ്മരിക്കുന്നു. ഏറനാട്, വള്ളുവനാട്, പൊന്നാനി എന്നീ താലൂക്കുകളിലെ പല ഭാഗങ്ങളിലും ഹിന്ദുക്കളുടെ വീടുകൾ ഭൂരിഭാഗവും നിശ്ശേഷം കൊള്ളചെയ്യപ്പെട്ടത് ആഗസ്റ്റ് 21, 22, 23 എന്നീ തീയതികളിലായിരുന്നു. കലാപം പൊട്ടിപ്പുറപ്പെട്ട പ്രദേശങ്ങളിൽ പട്ടാളം എത്തിച്ചേരുന്നതിനുമുൻപ്- മാപ്പിളമാർ മലകളിലും കുറ്റിക്കാടുകളിലും അഭയംപ്രാപിക്കുന്നതിനു വളരെ മുൻപ്.

മാപ്പിളമാരുടെ ബീഭത്സകൃത്യങ്ങളുടെ നേരെ സ്വീകരിച്ച മനഃസ്ഥിതി ഹേതുവായി പഞ്ചാബിൽ ബ്രിട്ടീഷ് അധികാരികൾ നടത്തിയ ഘോരകൃത്യങ്ങളെ വിമർശിക്കുവാൻ കോൺഗ്രസ്സിനു ധാർമ്മികാവകാശം നഷ്ടപ്പെട്ടു. ദൈവത്തെ ഭയപ്പെടുന്ന മാപ്പിളമാരെപ്പറ്റി ഗാന്ധിയുടെ മുറവിളികളും കോൺഗ്രസ്സിലെയും മുസ്ലീംലീഗിലെയും നേതാക്കന്മാർ അവരുടെമേൽ വർഷിച്ച അഭിനന്ദനങ്ങളും ഓഡ്യർ ഡയറുടെ ചെയ്തികളെ ശരിവച്ചു കമ്പി അടിച്ചതുപോലെ, വാസ്തവത്തിൽ നടന്ന സംഗതികളെക്കുറിച്ചുള്ള അജ്ഞതകൊണ്ടായിരിക്കാം. പക്ഷേ പിന്നീട് സംഗതികൾ സുവ്യക്തമായി വെളിപ്പെട്ടശേഷവും അവർ

ആദ്യത്തെ അഭിപ്രായത്തെ ഉപേക്ഷിച്ചതായി പ്രസ്താവിച്ചില്ല.

1923ൽ കൊക്കനാടയിൽവച്ചു നടത്തിയ ഖിലാഫത്ത് സംഘടനയുടെ വാർഷികയോഗത്തിൽ ഒരു മികച്ച ദേശീയനേതാവായ ഷൗക്കത്ത് അലി അധ്യക്ഷസ്ഥാനത്തുനിന്ന് അനാഥരായ മാപ്പിളകുടുംബങ്ങൾക്കും കുട്ടികൾക്കും സഹായം അഭ്യർത്ഥിച്ചുകൊണ്ട് ഒരു പ്രമേയം അവതരിപ്പിച്ചു. (ഇതിന് എത്രയോ മുൻപുതന്നെ മാപ്പിളമാർ നടത്തിയ ഘോരമായ അപരാധങ്ങൾ രാജ്യത്തിന്റെ ഒരറ്റം മുതൽ മറ്റേ അറ്റംവരെ കുപ്രസിദ്ധമായിരുന്നുവല്ലോ) അദ്ദേഹം പറഞ്ഞു: ആയിരക്കണക്കിൽ മാപ്പിളമാർ രക്തസാക്ഷികളായിത്തീർന്നു. മതധർമ്മവും മാനുഷധർമ്മവും മുൻനിർത്തി ഈ ധീരമായ മാപ്പിളമാരോട് ഒരു കടമ നിറവേറ്റാനുണ്ട്. മാപ്പിളമാരുടെ കൈയാൽ ചില ഹിന്ദുക്കൾക്ക് ദ്രോഹം അനുഭവിച്ചിട്ടുണ്ടെന്ന് അദ്ദേഹം സമ്മതിച്ചു. ലഹളയുടെ ഈ വശം അവർക്ക് ഒരു അജ്ഞാതവിഷയമാണെങ്കിലും ശൂരരായ മാപ്പിളമാരോട് ഒരു കടപ്പാടുണ്ടെന്നും താനും തന്റെ സഹോദരൻ മുഹമ്മദ് അലിയും ഓരോ മാപ്പിള അനാഥബാലന്റെ ചെലവുവഹിക്കുവാൻ നിശ്ചയിച്ചിട്ടുണ്ടെന്നും അദ്ദേഹം പ്രസ്താവിച്ചു.

യോഗത്തിൽ സന്നിഹിതരായ പലരും ഓരോരുത്തരായി എഴുന്നേറ്റ് ഗവൺമെന്റിന്റെ കൈയാൽ മാപ്പിളമാർ സഹിക്കേണ്ടിവന്നിട്ടുള്ള ദുരിതങ്ങൾ വിവരിച്ചു. പക്ഷേ അവർ നടത്തിയ മനുഷ്യോചിതമല്ലാത്ത നിഷ്ഠുരകൃത്യങ്ങളെപ്പറ്റി എല്ലാവരും മൗനം അവലംബിച്ചു. യോഗം ഷൗക്കത്ത് അലിയുടെ പ്രമേയം അംഗീകരിക്കുകയും അനാഥരായ മാപ്പിളമാരുടെ സഹായത്തിനു ധനശേഖരണം നടത്തുകയും ചെയ്തു. എന്നാൽ മാപ്പിളമാരുടെ ഘോരകർമ്മങ്ങൾക്ക് ഇരയായ ഹിന്ദുക്കൾക്ക് ഈ മാതിരി സഹായം നല്കുവാൻ ഹിന്ദുനേതാക്കന്മാരോ കോൺഗ്രസ്സോ മുൻപോട്ടു വന്നതായിക്കണ്ടില്ല.

# മാപ്പിലലഹളകളുടെ യഥാർത്ഥസ്വഭാവം

ഡോ.ടി.കെ. രവീന്ദ്രൻ
(കേരളസർവകലാശാല ചരിത്രവിഭാഗം അദ്ധ്യാപകൻ)

പത്തൊൻപതാം നൂറ്റാണ്ടിലും ഇരുപതാംനൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിലും പരമ്പരയായി പൊട്ടിപ്പുറപ്പെട്ട മാപ്പിളലഹളകൾക്കു മുഖ്യകാരണം അഥവാ ഏക കാരണം ദുസ്സഹമായ കുടിയായ്മവ്യവസ്ഥകൾ ഹേതുവായി കർഷകരുടെ ഇടയിൽ സ്വാഭാവികമായി ഉദ്ഭവിച്ച ആപത്കരമായ അസംതൃപ്തിയായിരുന്നുവെന്ന് അസന്നിഗ്ദ്ധമായി തെളിയിക്കുവാൻ അടുത്തകാലത്ത് പലരും പരിശ്രമിച്ചിട്ടുണ്ട്. ബ്രിട്ടീഷ് ഇന്ത്യയിൽ കുടിയാന്മാർ ജന്മികളുടെ ദയാദാക്ഷിണ്യത്തെ ആശ്രയിച്ചു ജീവിക്കേണ്ടിവന്നതിനാൽ കുടിയായ്മ വ്യവസ്ഥ പരിഷ്കരിക്കേണ്ടത് അടിയന്തിരാവശ്യമായിരുന്നുവെന്നത് വാസ്തവമാണ്. എന്നാൽ അമിതകരം ചുമത്തുക മുതലായ ജനമർദ്ദനപരിപാടികൾ അപൂർവസംഭവങ്ങൾ മാത്രമായിരുന്നു. വസ്തു ഒഴിപ്പിക്കൽ ഏറ്റവും പരിമിതമായിട്ടേ നടന്നിരുന്നുള്ളൂ. ഇവ സാധാരണ നടപടിയായിരുന്നില്ല– ഒറ്റപ്പെട്ട വ്യതിചലനങ്ങൾ മാത്രമായിരുന്നു. ഈ കാലഘട്ടത്തെസംബന്ധിച്ചു നിലവിലുള്ള രേഖകളിൽനിന്ന് അനുമാനിക്കാവുന്നത് ജന്മി കുടിയാൻ ബന്ധങ്ങൾ സാധാരണ മാനുഷികനിയമങ്ങളെ അനുസരിച്ചും ഏറെക്കുറെ സൗഹാർദ്ദപരവും ആയി നിലനിന്നിരുന്നുവെന്നാണ്. ഭൂവുടമയും കൃഷിക്കാരനും അന്യോന്യം വർത്തിച്ചതു സമുദായത്തിന് അനാരോഗ്യമായ രീതിയിലായിരുന്നില്ല, 19–ാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിൽ ഏറനാട്ടിലും വള്ളുവനാട്ടിലും ഉണ്ടായ മാപ്പിളലഹളകളെപ്പറ്റിയുള്ള വിവരണങ്ങൾ ഇതു പരമാർത്ഥമാണെന്നു തെളിയിക്കുന്നു. ലഹളയുണ്ടാകുമെന്ന ഭയത്താൽ ഹിന്ദുക്കൾക്കു വീര്യം നഷ്ടപ്പെട്ട പ്രദേശങ്ങളിൽ മാപ്പിളകുടിയാൻ അവരുടെ ജന്മികളുടെ ജീവനും സ്വത്തും രക്ഷിക്കുവാൻ അവരുടെ വീടുകളിലേക്കു കുതിച്ചിരുന്നു.

"ഓരോ വലിയ ഹിന്ദുജന്മിയുടയും വീട്ടിലേക്ക് അദ്ദേഹത്തിന്റെ മാപ്പിള കുടിയാന്മാർ ധൃതിപ്പെട്ടു പോകുന്നു– അവർ നിർദോഷികളാണെന്നു തെളിയിക്കുവാനും കാവൽക്കാരായി പ്രവർത്തിച്ച് അവരുടെ സ്വാമിഭക്തി കാണിക്കുവാനും. ഒരു (മാപ്പിള) കുടുംബത്തിലെ ഒന്നോ അധികമോ അംഗങ്ങൾ മതഭ്രാന്തന്മാരുടെ ഭാഗത്തു ചേർന്നിട്ടുണ്ടെങ്കിൽ കുടുംബത്തിലെ ശേഷമുള്ള പുരുഷന്മാർ ജന്മിയുടെ വീട്ടിലേക്കു ബദ്ധപ്പെട്ടുചെന്ന് ലഹള അവസാനിക്കുന്നതുവരെ പാറാവുകാരായി പ്രവർത്തിക്കുന്നു."*

വിൻടർബോത്തം പറയുന്നു: "ലഹള നടന്ന പ്രദേശങ്ങളിലെ മാപ്പിളകുടിയാന്മാരുടെ ഇടയിൽ ഞാൻ നടത്തിയ അന്വേഷണം ഹിന്ദുജന്മികളാവട്ടെ കാണംദാർമാരാകട്ടെ കുടിയാന്മാരെ പരക്കെ ദ്രോഹിച്ചിരുന്നുവെന്നോ, അവരിൽനിന്ന് അമിതമായ പാട്ടംപിരിച്ചുവെന്നോ തെളിയിക്കുന്നില്ല." ഏറനാട്ടിലെ ചെമ്പ്രശ്ശേരി, തൂവൂർ മുതലായ സ്ഥലങ്ങളിലെ സ്ഥിതി അദ്ദേഹം ഇപ്രകാരം വിശദീകരിക്കുന്നു: "നെൽക്കൃഷി നടത്തുന്ന പാടങ്ങൾ ഏകദേശം മുഴുവൻ വെറും പാട്ടക്കാരുടെ കൈവശമാണ്. ചെമ്പ്രശ്ശേരിയിലും തൂവൂരിലും ഇരുവിളയെടുക്കുന്ന ഭൂമിക്ക് വിത്തിന്റെ പത്തിരട്ടിയാണ് സാധാരണ പാട്ടം. രണ്ടു വിളയ്ക്കും കൂടി മൊത്തം വിളവ് വിത്തിന്റെ 20 ഇരട്ടിയിൽ കുറയുവാൻ തരമില്ല അതുകൊണ്ട് കുടിയാന് കിട്ടുന്നത് വിളഞ്ഞ ധാന്യത്തിന്റെ പകുതിയും മുഴുവൻ വൈക്കോലും ആകുന്നു. കിഴക്കൻജില്ലകളിൽ (തമിഴ്നാട്ടിൽ) ഇത്ര വലിയ ഓഹരി കുടിയാന്മാർക്കു ലഭിക്കുന്നത് വളരെ അപൂർവ്വമാണ്... ഈ രണ്ട് അംശങ്ങളിലെ അധികാരികമാർ പറഞ്ഞത് അവരുടെ അംശങ്ങളിൽ കൃഷിഭൂമിക്ക് ഏക്കറിന് 2 രൂപയിലധികം നികുതി ഇല്ലെന്നാണ്. ഈ നികുതി ഗവൺമെന്റിലേക്ക് അടയ്ക്കുന്നത് ഉടമസ്ഥനുമാണ്. കുടിയാന്മാർ അവരുടെ കുടിയിരിപ്പിനു കൊല്ലംതോറും കൊടുക്കുന്നത് നാമമാത്രമായ ഒരു വാടകയാണ്– ഒരു പുതിയ പണം (4 അണ 7 പൈ– ഇപ്പോഴത്തെ 271/2 പൈസ) ജന്മികൾ ഭാരിച്ച പാട്ടം പിരിച്ചു കുടിയാന്മാരെ ദ്രോഹിച്ചുവെന്ന ആക്ഷേപം അടിസ്ഥാനരഹിതമാണെന്ന് ഇതിൽനിന്നു വ്യക്തമാകുന്നു. വാസ്തവത്തിൽ കുടിയാന്മാരെ ഒഴിപ്പിക്കുന്നത് അപൂർവ്വസംഭവങ്ങളായിരുന്നു. വല്ലപ്പോഴും ഇതു നടന്നിട്ടുണ്ടായിരുന്നുവെങ്കിൽ മുഖ്യമായ കാരണം ജന്മിമാരുടെ ഇടയിൽ ഉദ്ഭവിച്ച അവകാശതർക്കങ്ങൾ ആയിരുന്നു.

മാപ്പിളലഹള കുടിയാന്മാർ സഹിക്കേണ്ടിവന്ന കഷ്ടപ്പാടിൽനിന്നുദ്ഭവിച്ചുവെന്ന വാദം അടിസ്ഥാനരഹിതമാണെന്നു തെളിയിക്കുന്ന വേറൊരു സംഗതികൂടിയുണ്ട്. "മേൽചാർത്തും കുടിയിറക്കലും സംബന്ധിച്ച വിവരങ്ങൾ രജിസ്ട്രേഷൻ ഉദ്യോഗസ്ഥന്റെയും, ഏറനാട് വള്ളുവനാട് മുൻസിഫ്മാരുടെയും ആഫീസുകളിൽനിന്നു ശേഖരിക്കുവാൻ ഞാൻ ശ്രമിച്ചു. ഈ വാദത്തെ സാധൂകരിക്കാൻ ഉപയോഗിക്കാവുന്ന വിവരങ്ങളൊന്നും ലഭ്യമല്ല. മഞ്ചേരി അംശത്തിൽ 1895ൽ അവസാനിക്കുന്ന 5 വർഷങ്ങളിൽ രജിസ്റ്റർ ചെയ്ത മേൽച്ചാർത്തുകളുടെ എണ്ണം 17 ആയിരുന്നു. ഇതിൽ 10 മേൽച്ചാർത്തുകളിൽ ആദ്യത്തെ കാണക്കാർ ഹിന്ദുക്കളായിരുന്നു. ഇരുമ്പുഴി അംശത്തിൽ ഈ 5 കൊല്ലങ്ങളിൽ 3 മേൽ ചാർത്താധാരണങ്ങളാണ് രജിസ്റ്റർ ചെയ്യപ്പെട്ടത്. പയ്യനാട്ടിൽ 6, പാണ്ടിക്കാട്ടിൽ 7 മേൽച്ചാർത്തു സമ്പ്രദായം അധികവും മാപ്പിളകുടിയാന്മാർക്കു പ്രതികൂലമായി ഉപയോഗിക്കപ്പെട്ടിരിക്കുന്നുവെന്ന വാദം അസത്യമാണെന്ന് ഈ കണക്കുകൾ തെളിയിക്കുന്നു. 17 മേൽ ചാർത്തുകളിൽ 10 എണ്ണത്തിൽ കണക്കാരൻ ഹിന്ദുവായിരുന്നുവെന്ന വസ്തുത മേൽചാർത്തു സമ്പ്രദായം മാപ്പിളകുടിയാന്മാരുടെ കൈവശമുള്ള ഭൂമി അപഹരിക്കുവാൻ മതവിദ്വേഷത്തോടുകൂടി ജന്മികൾ സ്വീകരിച്ച ഒരു ഉപായമായിരുന്നില്ലെന്നു കാണിക്കുന്നു. ഹ്യൂ എറ്റ്സൻ രേഖപ്പെടുത്തിയതുപോലെ, "മാപ്പിളമാർക്ക് പ്രത്യേകമായി യാതൊരു ഉപദ്രവത്തെപ്പറ്റിയും ആവലാതിപ്പെടാനില്ല. അനുഭവത്തിൽ ജന്മികൾ ഹിന്ദുക്കളായ കുടിയാന്മോരോടു കാണിക്കുന്നതിലും കൂടുതൽ സൗമനസ്യത്തോടെയാണ് മാപ്പിളകുടിയാന്മോരോടു പെരുമാറുന്നത്." സാമാന്യമായി പറയുന്നതായാൽ മാപ്പിളകുടിയാന്മാരും അവരുടെ ജന്മികളും തമ്മിലുള്ള ബന്ധം വളരെ തൃപ്തികരമായിരുന്നു. ലഹളയിൽ പങ്കെടുത്ത കുടിയാന്മാർക്കുപോലും അവരുടെ ഹിന്ദുജന്മികളെ സംബന്ധിച്ചു സാരമായി വല്ല ആക്ഷേപവും ഉണ്ടായിരുന്നുവെന്നു പറയുന്നത് കെട്ടുകഥകളുടെ സാങ്കല്പികലോകത്തിൽ വിഹരിക്കലായിരിക്കും."

ലഹളയിൽ പങ്കെടുത്തവരുടെ സ്വഭാവം, ലഹള നടന്ന കാലത്ത് അവരുടെ പെരുമാറ്റം, അവർ ചെയ്ത വിവേചനാശൂന്യമായ ബീഭത്സകൃത്യങ്ങൾ, ലഹള ഒതുക്കിയ ചരിത്രം, ലഹളയെപ്പറ്റി ഗവൺമെന്റുദ്യോഗസ്ഥന്മാർ ശേഖരിച്ച രേഖകൾ ഇവയെല്ലാം സസൂക്ഷ്മം പരിശോധിച്ചാൽ ഈ നിർഭാഗ്യവാന്മാരെ അതിഘോരമായ ദുഷ്കർമ്മങ്ങൾ ചെയ്യുവാൻ പ്രചോദിപ്പിച്ചത് സ്വർഗ്ഗത്തിൽപോയി മനഃകല്പിതമായ സുഖങ്ങൾ അനുഭവിക്കാമെന്ന വ്യാമോഹമായിരുന്നുവെന്നു വ്യക്തമാകും. അവരുടെ ഉദ്ദേശം ഒരിക്കലും ദ്രവ്യലാഭമായിരുന്നില്ല. ഈ സമുദായ വിരുദ്ധപ്രവർത്തനങ്ങളിൽ പങ്കെടുത്തവരെ അവരുടെ ആത്മീയോപദേശകർ വിശ്വസിപ്പിച്ചത്, അവർ പോരാട്ടത്തിൽ മരിക്കണമെന്നും യുദ്ധം ചെയ്ത 'സയിദ്' പദവി സമ്പാദിച്ചാൽ വൻപിച്ച ഗുണങ്ങൾ നേടുമെന്നുമായിരുന്നു. ഈ പ്രസ്ഥാനവുമായി ചില വിധത്തിൽ ബന്ധപ്പെട്ടവർ നല്കിയ തെളിവുകൾ ഈ ആശയത്തെ തറപ്പിച്ചുപറയുന്നു.

**സ്വർഗ്ഗം തേടാൻ**

മാപ്പിളലഹളകളിൽ എപ്പോഴും പ്രത്യക്ഷപ്പെടുന്നത് സ്വമതത്തെ സംബന്ധിച്ച അമിതഭക്തയും ഇതരമതങ്ങളെ സംബന്ധിച്ച അസഹിഷ്ണുതയും ആകുന്നു. വിൻടർബോത്തം പറയുന്നതുപോലെ, "1894ലെ ലഹളപോലെയുള്ള സ്ഫോടനങ്ങൾ കുടിയാൻ നിയമപരിഷ്കാരം കൊണ്ടുമാത്രം നിർത്താൻ കഴിയാത്ത മതഭ്രാന്തിൽനിന്ന് ഉദ്ഭവിക്കുന്നവയാണെന്നുമാത്രം ഞാൻ വൈമനസ്യത്തോടെ അഭിപ്രായപ്പെടുന്നു. ജീവിതനിലവാരം ഗണ്യമായി അഭിവൃദ്ധിപ്പെട്ടാൽ മതഭ്രാന്തന്മാർ ഉണ്ടാവുകയില്ല. പക്ഷേ ദാരിദ്ര്യം നമ്മുടെ കൂടെ എല്ലായ്പ്പോഴും എല്ലായിടത്തും ഉണ്ട്. ലഹളകൾ പൊട്ടിപ്പുറപ്പെടുന്ന പ്രദേശങ്ങളിൽ നിർദ്ധനരായ മാപ്പിളമാർ ധാരാളമായി ഉള്ള കാലത്തോളം ആവശ്യമുള്ളപ്പോഴെല്ലാം കലാപം സൃഷ്ടിക്കുവാൻ എന്തെങ്കിലും കാരണം പ്രത്യക്ഷപ്പെടും." ഹിന്ദുക്കളെയും അവരുടെ സ്വത്തും സ്ഥാപനങ്ങളും ക്ഷേത്രങ്ങളും നശിപ്പിക്കുവാൻ ഉദ്ദേശിച്ചു നടത്തിയ ദാരുണമായ അപരാധങ്ങൾക്ക് പ്രബലമായ പ്രചോദനം അകാരണമായ മതഭ്രാന്തുതന്നെയായിരുന്നു. അല്ലെങ്കിൽ വധിക്കപ്പെടുകയോ അംഗഭംഗം അനുഭവിക്കേണ്ടിവരികയോ ചെയ്ത ഹിന്ദുക്കളോടു പ്രത്യേകിച്ച് യാതൊരു വിദ്വേഷവുമില്ലാത്ത അനവധി മുസ്ലീങ്ങൾ ലഹളക്കാരുടെകൂടെ ചേർന്നതിനു കാരണം കാണുന്നില്ല. അവിശ്വാസികളായ ഹിന്ദുക്കളെ വെറുക്കുകയും അവരുമായി യുദ്ധത്തിൽ ഏർപ്പെട്ടു മൃതിയടയുകയും ചെയ്യുന്നത് മതധർമ്മമാണെന്നും അതു സ്വർഗ്ഗമഹിമ കരസ്ഥമാക്കുവാൻ സുദൃഢമായ മാർഗ്ഗമാണെന്നും ലഹളക്കാരിൽ പലരെയും യഥാക്രമം നിഷ്കർഷിച്ചു പഠിപ്പിച്ചിട്ടുണ്ടായിരുന്നു. ചിലർ ലഹളയിൽ ചേർന്നത്

താല്ക്കാലികമായ ക്ഷോഭത്തിനധീനപ്പെട്ടിട്ടും ആയിരുന്നുവെന്നു തോന്നുന്നു. 1896ലെ കലാപത്തിൽ മഞ്ചേരി ക്ഷേത്രപരിസരത്തിൽവച്ചു മൃതിയടഞ്ഞവരിൽ പന്ത്രണ്ടുവയസ്സുമാത്രം പ്രായമായ ഒരു കുട്ടിയും ഉണ്ടായിരുന്നു. അവൻ വയലിൽ എള്ള് ഉണക്കിക്കൊണ്ടിരുന്നപ്പോൾ പെട്ടെന്നുണ്ടായ ഒരു ആവേശം അവനെ ലഹളക്കാരുടെ സംഘത്തിലേക്കു നയിച്ചതായിരുന്നു.

അപരാധികളിൽ ബഹുഭൂരിഭാഗവും മുസ്ലീംസമുദായത്തിലെ ഏറ്റവും താണപടിയിലുള്ളവരായിരുന്നുവെന്നു സംശയാതീതമായി തെളിയിക്കപ്പെട്ടിട്ടുണ്ട്. അവർക്ക് യാതൊന്നും നഷ്ടപ്പെടുവാനുണ്ടായിരുന്നില്ല. രക്തസാക്ഷികൾക്ക് വാഗ്ദാനം ചെയ്യപ്പെട്ട മഹിമയായിരുന്നു അവരെ വശീകരിച്ചത്. അതുകൊണ്ട് ജീവനെ ബലിയർപ്പിച്ച ക്രോധാകുലരായ വൻപിച്ച ജനക്കൂട്ടത്തെ പ്രേരിപ്പിച്ചത് അവരുടെ ഇടയിൽ താണപടിയിലുള്ളവരെ നിർഭാഗ്യവശാൽ കീഴടക്കിയത് മതഭ്രാന്തിന്റെ ശക്തി മാത്രമായിരുന്നു. കാഫർമാരുമായുള്ള സംഘർഷത്തിൽ ജീവത്യാഗംചെയ്താൽ അവർക്കു സ്വർഗ്ഗത്തിലെ സുഖഭോഗങ്ങൾ അനുഭവിക്കാമെന്നും ഭൂമിയിൽ അവരുടെ കീർത്തി എന്നും സ്മരിക്കപ്പെടുമെന്നുമുള്ള ദൃഢവിശ്വാസം അവിശ്വാസികളുടെ നേരെയുള്ള ഏതു സാഹസകൃത്യത്തിനും അവരെ സന്നദ്ധരാക്കി.

ഈ മതഭ്രാന്തന്മാരെപ്പറ്റി ഓർമിക്കേണ്ടതായ വേറൊരു കാര്യം അവരിൽ അനേകംപേർ നിഷ്ഠൂര കൃത്യങ്ങൾ നടത്തിയത് അവരുടെ സ്വദേശത്തായിരുന്നില്ല എന്നതാണ്. മതയുദ്ധത്തിൽ ചേരുവാൻ അവർ വിദൂരസ്ഥലങ്ങളിലെ കുറ്റിക്കാടുകളിൽ എത്തിച്ചേർന്നു. ഇതിന്റെ അർത്ഥം ഒരു സ്ഥലത്തെ സംബന്ധിച്ച പ്രത്യേക കാരണങ്ങൾ വേണമെന്നില്ല എന്നതായിരുന്നു. കുടിയായ്മ വ്യവസ്ഥയെക്കുറിച്ചുള്ള അസംതൃപ്തി ഇത്തരം കലാപങ്ങളെ ത്വരിതപ്പെടുത്തിയതായി വിചാരിക്കുവാൻ അധികം ന്യായം കാണുന്നില്ല. അവയുടെ പിന്നിൽ പ്രാദേശികമല്ലാത്ത മതപരമായോ വികാരപരമായോ ഉള്ള കാരണങ്ങൾ ഉണ്ടായിരുന്നിരിക്കണം. അവിശ്വാസികൾക്ക് ജീവനോടെ കീഴടങ്ങുന്നതിനെക്കാൾ യുദ്ധത്തിൽ മരണംവരിക്കുവാനോ ആത്മഹത്യചെയ്യുവാനോ ആയിരുന്നു ലഹളക്കാർ ഇഷ്ടപ്പെട്ടത് എന്ന യാഥാർത്ഥ്യം അവരെ ആവേശംകൊള്ളിച്ചത് മതവികാരമായിരുന്നുവെന്നതിനു തെളിവാണ്. "ലഹളക്കാരുടെ ഇടയിൽ ഓരോരുത്തനും പട്ടാളക്കാരുമായി കൈയോടുകൈ യുദ്ധം നടത്താനും എതിരാളിയുടെ ജീവനുപകരം സ്വന്തം ജീവൻ വിലയായി കൊടുക്കുവാനും തരംനോക്കിയിരുന്നത് തടസ്സപ്പെടുത്തുവാൻ ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാർ നടത്തിയ പരിശ്രമം പരാജയപ്പെട്ടു.* ഈ അഭിപ്രായം തന്നെയാണ് വിൻടർബോത്തമിനും ഉണ്ടായിരുന്നത്. "ഒരു സംഘം മാപ്പിളമതഭ്രാന്തന്മാർ കീഴടങ്ങുവാൻ വിസമ്മതിച്ചതായോ അത്തരം സംഘത്തിലെ ഒരു വ്യക്തി മുറിവേല്ക്കാതെ പിടിക്കപ്പെട്ടതായോ ഒരു ഉദാഹരണം കണ്ടുപിടിക്കുവാൻ ഒരു നൂറ്റാണ്ടിലെ രേഖകളെല്ലാം പരിശോധിച്ചാലും ആ ശ്രമം വിഫലമായിരിക്കും." ഇതെല്ലാം സ്ഥാപിക്കുന്നത് ഈ ലഹളകൾ മതഭ്രാന്തിന്റെ വിസ്ഫോടനം മാത്രമായിരുന്നുവെന്നതാണ്.

**രാഷ്ട്രീയോദ്ദേശ്യമില്ല**

ഇതുപോലെതന്നെ മാപ്പിളലഹകളെ ബ്രിട്ടീഷുഭരണത്തിനെതിരായ രാഷ്ട്രീയപ്രക്ഷോഭത്തിന്റെ അവ്യക്തമായ ആരംഭമായി വ്യാഖ്യാനിക്കാനുള്ള ശ്രമവും കേവലം നിഷ്ഫലമാകുന്നു. മതഭ്രാന്തന്മാർ ഗവൺമെന്റുമായി ഇടഞ്ഞത് അശരണരായ ഹൈന്ദവജനതയ്ക്കും അവരുടെ സ്വത്തിനും ദേവാലയങ്ങൾക്കും ഗവൺമെന്റ് രക്ഷാവ്യവസ്ഥകൾ ഏർപ്പെടുത്തിയപ്പോഴായിരുന്നു. രാഷ്ട്രീയമായ ദാർഢ്യം അവർക്ക് ഒരു പ്രശ്നമായിരുന്നില്ല. എന്നാൽ സ്വമതാസക്തി ബുദ്ധിയെ അധീനപ്പെടുത്തി, അവരെ ഭ്രാന്തുപിടിപ്പിച്ചു. അതുകൊണ്ട് ഈ സാഹസികസംഘങ്ങളുടെ പ്രവർത്തനങ്ങൾ കേരളത്തിലെ ആദ്യകാലത്തെ സ്വാതന്ത്ര്യയോദ്ധാക്കളുടെ പരിപാടികളുമായി സമീകരിക്കുന്നത് അക്രമമായിരിക്കും. ഒന്നാമത് മാപ്പിളലഹളക്കാർക്ക് രാഷ്ട്രീയസ്വാതന്ത്ര്യമെന്താണെന്നുതന്നെ നിശ്ചയമുണ്ടായിരുന്നില്ല. അതിനെപ്പറ്റി അവർക്ക് വല്ല സങ്കല്പവുമുണ്ടായിരുന്നുവെങ്കിൽ അത് മതവിരോധികളായ ഹിന്ദുക്കളുമായി നടത്തേണ്ട യുദ്ധത്തെ സംബന്ധിച്ചു മാത്രമായിരുന്നു. ഇതു തെളിയിക്കാൻ ആ കാലത്തെ രേഖകൾ ധാരാളമുണ്ട്. മാപ്പിളമാരുടെ ഇടയിൽ ഉടലെടുത്ത ഓരോ പ്രക്ഷോഭത്തിന്റെയും പിന്നിൽ കാണുന്നത് അവരുടെ മതത്തെ അപമാനിച്ചു എന്ന ആക്ഷേപമായിരുന്നു (ഇത് വാസ്തവമോ ഊഹമോ ആയിരിക്കാം). 1874–ലെ ലഹയ്ക്കു കാരണം ഒരു നായർവെളിച്ചപ്പാടിന്റെ കല്പനയായിരുന്നു. ഇതിൽനിന്നെല്ലാം അനുമാനിക്കേണ്ടത് പത്തൊൻപതാം ശതാബ്ദത്തിലെ മാപ്പിളലഹളകൾ പ്രധാനമായി സാമുദായിക

ലഹളകളായിരുന്നുവെന്നാണ്. ഈ ലഹളകളിൽ മതഭ്രാന്തന്മാർക്ക് ഹിന്ദുക്കളോട് എന്തുംചെയ്യാമെന്ന നിലയായിരുന്നു ഉണ്ടായിരുന്നത്. ഇതിനു വിൻടർബോത്തം വാക്ചാതുര്യത്തോടുകൂടി സാക്ഷ്യം വഹിക്കുന്നു: "ഒരുകൂട്ടം മാപ്പിളമതഭ്രാന്തന്മാർ പോരിനു വരുന്നുണ്ടെന്നറിഞ്ഞാൽ ഹിന്ദുക്കളുടെ ഇടയിലുള്ള എല്ലാ വിഭാഗക്കാരിലും ഉണ്ടാകുന്ന നിന്ദ്യമായ ദയവിഹ്വലത അവർണ്ണനീയമാണ്. അവരുടെ സ്ഥിതി ലജ്ജാവഹവും ദയനീയവുമാണ്. ഒരു ശത്രുസൈന്യത്തിന്റെ ആക്രമണം ഇതിലുമധികം വെപ്രാളവും പരിഭ്രമവും സൃഷ്ടിക്കുകയില്ല. തന്റെയും തന്റെ സ്ത്രീകളുടെയും രക്ഷയ്ക്കായി ഒരു മാപ്പിളമതഭ്രാന്തിനെ എതിരിടുവാൻ ഒരു ഹിന്ദുവിനും തോന്നുന്നതേയില്ല. ആയുധങ്ങളുണ്ടായിരുന്നവർ അവയെ സൂക്ഷിക്കുവാനായി ഗവൺമെന്റുദ്യോഗസ്ഥന്മാരെ ഏല്പിക്കുകയോ അല്ലെങ്കിൽ ഒളിപ്പിച്ചുവയ്ക്കുകയോ അതുമല്ലെങ്കിൽ ലഹളക്കാർക്ക് വിട്ടുകൊടുക്കുകയോ ചെയ്തിട്ടുണ്ടായിരിക്കും. സ്വദേശത്തുനിന്ന് പാലായനം ചെയ്യുന്നതിലോ രഹസ്യസങ്കേതങ്ങളിൽ ഒളിച്ചിരിക്കുന്നതിലോ മാത്രമാണ് അവർ രക്ഷാമാർഗ്ഗം കാണുന്നത്. 1849ലെ കലാപത്തിൽ ലഹളക്കാരും ഒരു സൈന്യവിഭാഗവുമായി നടന്ന ഏറ്റുമുട്ടലിൽ ഈ മതഭ്രാന്തന്മാർ പട്ടാളക്കാരുടെ നേരെ കുതിച്ചുചാടിയപ്പോൾ ഭയവിഹ്വലരായി പട്ടാളക്കാർ ഓടിപ്പോയത് ഓർമിക്കുമ്പോൾ വള്ളുവനാട്ടിലെയും ഏറനാട്ടിലെയും മലമ്പ്രദേശങ്ങളിൽ പാർക്കുന്ന അശരണരായ ബഹുജനങ്ങൾ അനുഭവിച്ച സംഭ്രാന്തി ഊഹിക്കാവുന്നതാണല്ലോ.

സ്വർഗ്ഗത്തിലെ സുഖത്തിനുവേണ്ടി ദാഹിക്കുന്ന ഒരാളെ സംബന്ധിച്ചിടത്തോളം കാർഷികമായ അവശതകൾ മതിയായ പ്രകോപനമല്ലെന്ന് ഉറപ്പിച്ചുപറയാം. 'സെയ്ദാ'ക്കളാകാനായി പടപൊരുതിയവർക്കു കാർഷികപരിഷ്കരണം അത്രയൊന്നും ആകർഷകമായിരിക്കാനും ഇടയില്ല. കലാപകാരികളിൽ അവശേഷിച്ചവരാരുംതന്നെ തന്റെയോ തന്റെ കൂട്ടുകാരുടെയോ ലക്ഷ്യം അതായിരുന്നുവെന്നു പറഞ്ഞിട്ടുമില്ല. അമിതമായ പാട്ടത്തിനും കുടിയൊഴിപ്പിക്കലിനും എതിരായി 'പുണ്യയുദ്ധം' നടത്തുകയെന്നത് ഒരു പന്തികേടായിരിക്കുകയും ചെയ്യും. അതിനാൽ ഇത്– കാർഷികമായ അവശതകൾക്കെതിരായോ കാർഷികപരിഷ്കാരത്തിനുവേണ്ടിയോ ഉള്ള കലാപമാണെന്നത് കപടനാട്യം മാത്രമാണെന്നു വ്യക്തം– അതു പക്ഷേ യഥാർത്ഥലക്ഷ്യം മറച്ചുപിടിക്കാനായിക്കൊള്ളണമെന്നില്ല. ലഹളയിൽ പങ്കെടുത്തവരും ജീവിച്ചിരിക്കുന്നവരുമായവരെ രക്ഷിക്കാൻവേണ്ടിയാവാം.

**കുളത്തൂർ ലഹള**

1851ൽ ഉണ്ടായ മറ്റൊരു ലഹളയാണ് കുളത്തൂർലഹള എന്നു കുപ്രസിദ്ധി നേടിയ ലഹള. ഈ ലഹളയിൽ പല ഹിന്ദുക്കളെയും ലഹളക്കാർ കൊല്ലുകയും പല വീടുകളും നശിപ്പിക്കുകയും ചെയ്തശേഷം കുളത്തൂർ വാരിയരുടെ വാരിയത്തേക്ക് ഇവർ പുറപ്പെട്ടു. വാരിയർ ഒരു പള്ളികെട്ടുന്ന കാര്യത്തിൽ എന്തോ വിരോധമായി ചിലതു പ്രവർത്തിച്ചിരുന്നു. ലഹളക്കാർ വാരിയത്ത് എത്തി. സ്ത്രീകളോടും കുട്ടികളോടും വീടുവിട്ടുപോകാൻ പറഞ്ഞു. അവരും വാരിയരുടെ രണ്ട് അനന്തിരവന്മാരും രക്ഷപ്പെട്ടു. മൂപ്പിൽ വാരിയർക്ക് 79 വയസ്സ് പ്രായമായിരുന്നു. അയാൾ ഒരു മുറിയിൽ അടച്ചിരുപ്പായി. അപ്പോഴേക്ക് അവിടുത്തുകാരായ ചില ഹിന്ദുക്കൾ അപ്രദേശക്കാരായ മാപ്പിളമാരെ ശരണം പ്രാപിച്ചു. മാപ്പിളമാർ അൻപതുപേരോളം വാരിയത്ത് എത്തി. പക്ഷേ ഈ വന്നവരിൽത്തന്നെ ചിലർ ലഹളക്കാരോടു കൂടിച്ചേർന്ന് വാരിയരെ ഉപദ്രവിക്കാൻ കൂടുകയാണു ചെയ്തത്. വാരിയർ ചെറുപ്പംമുതൽക്കുതന്നെ വളർത്തിക്കൊണ്ടുവന്ന ഒരു മാപ്പിളയായിരുന്നു അയാൾ ഒളിച്ചിരുന്ന സ്ഥലം ലഹളക്കാർക്കു കാണിച്ചുകൊടുത്തതും ലഹളക്കാർ പോയെന്ന് ഉപായം പറഞ്ഞ് വാരിയരെ പുറത്തുവരുത്തിയതും. വാരിയരെ അടുത്തുള്ള പാടത്ത് ഇട്ട് വെട്ടിക്കൊന്നു. കുളത്തൂർ വച്ചുണ്ടായ ഈ സംഭവമാണ് മാപ്പിളമാരെപ്പറ്റി ഹിന്ദുക്കളുടെ മനസ്സിൽ അവിശ്വാസം ജനിപ്പിക്കുന്നതിനു പ്രധാനമായി സഹായിച്ചിട്ടുള്ളത്.

**മാപ്പിളലഹളകളുടെ ഭാവം**

ലഹളകളുടെ ആരംഭം മിക്കവാറും ചുരുങ്ങിയ നിലയിലായിരിക്കും. ഏതെങ്കിലും ഒരു പ്രദേശത്ത് ഒന്നോ രണ്ടോ പേർ മേൽവിവരിച്ച വല്ല കാരണത്തിൽപോലും ഹാലിളകി ശത്രുക്കളെ കൊല്ലാനും പിന്നെ മരിക്കാനും ഒരുങ്ങുന്നു. ആ വിവരം തങ്ങൾക്ക് വളരെ വിശ്വാസമുള്ള അയൽവാസിയെ അറിയിക്കുന്നു. അവനെയും വശീകരിച്ചു കൂട്ടത്തിൽ ചേർക്കുന്നു. ഇങ്ങനെ ലഹളക്കാരുടെ സംഘം നാലോ അഞ്ചോ ആയാൽ ഉദ്દിഷ്ടകാര്യത്തിനിറങ്ങി പുറപ്പെടുന്നു. അതിനിടയിൽ ചില വാളുകളോ കത്തികളോ തോക്കുകളോ ശേഖരിച്ചുവച്ചിട്ടുണ്ടായിരിക്കും. ഈ ആയുധങ്ങളോടുകൂടി തങ്ങൾ കൊല്ലണ

മെന്നു മനസ്സിൽ തീർച്ചപ്പെടുത്തിയിട്ടുള്ള ആളിന്റെ നേരെ ചെല്ലുന്നു. തരത്തിൽ കിട്ടിയാൽ അയാളെക്കൊന്ന് അടുത്ത പ്രദേശങ്ങളിലേക്കു യാത്രചെയ്യുന്നു. ആദ്യത്തെ കൊല കഴിയുന്നതുവരെ തങ്ങളുടെ പ്രവൃത്തികൾ ഗൂഢമായിത്തന്നെ വയ്ക്കുമെങ്കിലും അതുകഴിഞ്ഞാൽ പിന്നെ സകലപ്രവൃത്തികളും പരസ്യമാണ്. തങ്ങൾ പോകുന്ന വഴിയിൽ നേരിട്ടുമുട്ടുന്ന അന്യമതസ്ഥന്മാരെ മിക്കവാറും അവർ കൊല്ലുകയോ തൊപ്പി ഇടീക്കുകയോ ചെയ്യും. അവരോടു യാതൊരു വിരോധവും വേണമെന്നില്ല. ചിലരെ വിട്ടയക്കില്ലെന്നുമില്ല. അതുപ്രകാരം തന്നെ അവർ പോകുന്ന ദിക്കുകളിലുള്ള ഹിന്ദുക്കളുടെ വീടുകൾ ചുട്ടുനശിപ്പിക്കും. ബിംബങ്ങൾ തച്ചുടയ്ക്കും. ക്ഷേത്രങ്ങൾ നശിപ്പിക്കും. ഈവിധത്തിൽ ഏതാനും ചിലരെ നശിപ്പിക്കാനായി ആരംഭിക്കുന്ന ലഹള ഹിന്ദുക്കളുടെ നേരെ പൊതുവായ ഒരു യുദ്ധമായി കലാശിക്കുന്നു. യുദ്ധമെന്നു പറഞ്ഞതു തെറ്റാണ്. ലഹളക്കാർ വരുന്നു എന്നുകേട്ടാൽ ഓടുകയല്ലാതെ അവരോടു ഹിന്ദുക്കൾ എതിർത്തുനിന്നതായി മാപ്പിളലഹളകളുടെ മുഴുവൻ ചരിത്രം നോക്കിയാലും കാണുവാൻ പ്രയാസമാണ്.

*(കെ. മാധവൻനായർ, മലബാർ കലാപം, പേജ് 19-20)*

# ആർ.സി. മജ്ജുദാരുടെ ലേഖനത്തിൽ പരാമർശിച്ച അനുബന്ധങ്ങൾ

1921 സെപ്തംബർ 7-ാം തീയതിയിലെ
ടൈംസ് ഓഫ് ഇന്ത്യയിലെ റിപ്പോർട്ട്

സ്വാർത്ഥത, പണക്കൊതി, അധികാരമോഹം എന്നിവയാൽ പ്രേരിതരായ മാപ്പിളമാർ കാട്ടിക്കൂട്ടിയ ജുഗുപ്സാവഹമായ മതഭ്രാന്തിനെപ്പറ്റി സാമാന്യബുദ്ധിയുള്ള ഏതൊരു ഹിന്ദുവിനെയും ബോധ്യപ്പെടുത്തുന്ന അനുഭവങ്ങളാണ് ഈ ലഹളയെപ്പറ്റി എഴുതുമ്പോൾ എനിക്കു പറയുവാനുള്ളത്. നായർസമുദായത്തിലും മറ്റ് ഉയർന്ന സമുദായത്തിലുംപെട്ട യുവതികളും സുന്ദരികളുമായ പെൺകുട്ടികളെ അവരുടെ അച്ഛനമ്മമാരിലും ഭർത്താക്കന്മാരിലുംനിന്ന് ബലാൽക്കാരമായി പിടിച്ചുകൊണ്ടുപോയി പൂർണ്ണനഗ്നകളാക്കി അവരുടെ മുൻപിൽക്കൂടി നടത്തുകയും ഒടുവിൽ മാനഭംഗപ്പെടുത്തുകയും ചെയ്ത സംഭവങ്ങൾ അഭയാർത്ഥികൾ വിവരിക്കുന്നു. മനുഷ്യവികാരമറ്റവരും മൃഗീയവികാരങ്ങളാൽ അന്ധരുമായ മാപ്പിളമാർ ഒരു ഡസനോ അധികമോ ആളുകളുടെ മാംസദാഹം തീർക്കാൻ ഒരു സ്ത്രീയെ ഉപയോഗപ്പെടുത്തിയ സംഭവങ്ങളുമുണ്ട്. കലാപകാരികൾ സുന്ദരികളായ ഹിന്ദുസ്ത്രീകളെ തടവിൽപിടിച്ച് ബലാൽക്കാരമായി മതംമാറ്റി മാപ്പിളസ്ത്രീകളെപ്പോലെ കാതുകുത്തിച്ച് താല്ക്കാലികഭാര്യമാരായി ഉപയോഗിച്ചിട്ടുണ്ട്. ഭീഷണിക്കും മാനഭംഗത്തിനും ജീവഹാനിക്കും മുൻപിൽ ഭയന്ന അർദ്ധനഗ്നകളായ ഹിന്ദുസ്ത്രീകൾ കാട്ടുമൃഗങ്ങളുള്ള വനങ്ങളിൽ അഭയം തേടേണ്ടിവന്നിട്ടുണ്ട്. അന്തസ്സോടെ ജീവിച്ച ഹിന്ദുക്കളെ ചില മുസലിയാന്മാരുടെയും തങ്ങൾമാരുടെയു സഹായത്തോടെ ബലംപ്രയോഗിച്ച് സുന്നത്ത് നടത്തി മതംമാറ്റിയിട്ടുണ്ട്. ഹിന്ദുവീടുകൾ കൊള്ളടിക്കുകയും കൊള്ളിവയ്ക്കുകയും ചെയ്തിട്ടുണ്ട്. നിസ്സഹകരണവാദികളും ഖിലാഫത്ത് പ്രസ്ഥാനക്കാരും കൊട്ടിഘോഷിക്കുന്ന ഹിന്ദു മുസ്ലീം ഐക്യത്തിന്റെ പൊള്ളത്തരം വെളിവാക്കാൻ ഈ ആക്രമണങ്ങൾ പോരേ? വിഷയാസക്തരായ മാപ്പിളമാരുടെ നടുവിൽക്കൂടി നഗ്നകളായി നടത്തപ്പെട്ട ഹിന്ദുസ്ത്രീകളുടെ ബീഭത്സചിത്രം മറക്കാനോ മായ്ക്കാനോ സാധ്യമല്ല. എന്നാൽ മാപ്പിളകലാപകാരികൾ ഒരു മുസ്ലീംസ്ത്രീയെ എങ്കിലും മാനഭംഗപ്പെടുത്തിയതായി ഞാൻ കേട്ടിട്ടില്ല. (സി. ശങ്കരൻനായരുടെ ഗാന്ധി ആൻഡ് അനാർക്കി എന്ന പുസ്തകത്തിൽ രണ്ടാം അനുബന്ധമായി കൊടുത്തിട്ടുള്ളത്.)

6-12-1921ലെ ടൈംസ് ഓഫ് ഇന്ത്യയിലെ റിപ്പോർട്ട്.

ചെമ്പ്രശ്ശേരി തങ്ങളും സൈന്യാധിപനും ചേർന്ന് എന്റെ പ്രദേശത്താണ് ഹിന്ദുക്കളെ കരുതിക്കൂട്ടി കൊല്ലാനും സ്വത്ത് കൊള്ളയടിക്കാനും ആദ്യമായി ആരംഭിച്ചത്. അതേപറ്റി മലബാർ ജേർണലിൽ ഞാനെഴുതിയ വിവരണങ്ങൾ താങ്കൾക്കയച്ചതു വായിച്ചുകാണുമല്ലോ? ഇത്തരം സംഭവങ്ങൾ പകർച്ചവ്യാധിപോലെ വ്യാപിച്ചു ദിവസേന കൊലകളെപ്പറ്റി കേൾക്കാൻ തുടങ്ങി. രണ്ടാഴ്ചയ്ക്കകം ദാരുണമായ ഹിന്ദുകൊലപാതകങ്ങൾ നിത്യസംഭവങ്ങളായി. ഏറനാടിന്റെയും കോഴിക്കോടിന്റെയും ഉൾഭാഗങ്ങളിൽനിന്ന് കലാപകാരികൾ നടത്തിയ കൊലകളുടെയും ആക്രമണങ്ങളുടെയും കഥകളുമായി അഭയാർത്ഥികൾ പ്രവഹിക്കാൻ തുടങ്ങി. കോഴിക്കോട്ട് നിന്ന് 12 മൈൽ മാത്രം വടക്കുകിഴക്കുള്ള ഏറനാട്ടിലെ പുത്തൂരംശത്തിൽ മതംമാറാൻ വിസമ്മതിച്ച 25 ഹിന്ദുക്കളെ പട്ടാപ്പകൽ വെട്ടിക്കൊന്ന് കിണറ്റിലിട്ടു. ഇവരിലൊരാൾ ലഹളക്കാർ പോയിക്കഴിഞ്ഞപ്പോൾ തലനാരിഴകൊണ്ടു രക്ഷപ്പെട്ട് ഒരുവിധത്തിൽ കോഴിക്കോട്ടെത്തി. അയാളിപ്പോൾ ആശുപത്രിയിലാണ്. അനുഭവസ്ഥനായ ഒരാളെന്ന നിലയ്ക്ക് ഈ കഥ സത്യമാകാനേ വഴിയുള്ളൂ.

ഏറനാടു താലൂക്കിൽ കടലുണ്ടി റെയിൽവേസ്റ്റേഷനിൽ അരിയല്ലൂരിന് അടുത്തുള്ള മണ്ണൂരിൽനിന്നും കഴിഞ്ഞയാഴ്ച കൊലകളുടെയും ബലാൽക്കാരമായ മതംമാറ്റത്തിന്റെയും വാർത്തകൾ കിട്ടിയിട്ടുണ്ട്. ഈ സ്ഥലവും കോഴിക്കോടുനിന്ന് വെറും 14 മൈൽ ദൂരത്താണ്. കഴിഞ്ഞ ഒരാഴ്ചയായി കോഴിക്കോട്ടേക്കു വരുന്ന ഓരോ തീവണ്ടിയും 100 കണക്കിന് അഭയാർത്ഥികളെയും വഹിച്ചുകൊണ്ടാണ് വരുന്നത്. കഴിഞ്ഞയാഴ്ച പതിനായിരം അഭയാർത്ഥികൾക്കായി ദുരിതാശ്വാസസമിതി ഭക്ഷണം കൊടുത്ത

തെങ്കിൽ ഈയാഴ്ച അത് 15000 ആയി. അവരിൽനിന്നു കിട്ടിയ വാർത്തയനുസരിച്ച് ഒരൻപതാളെങ്കിലും കൊല്ലപ്പെട്ടുകാണും. കൊള്ളവയ്പും മതംമാറ്റവും അസംഖ്യം. ശിശുക്കളെയും ഗർഭിണികളെയും കൊലചെയ്യുന്നതിനെക്കാൾ പൈശാചികമായ ഒരു പാതകം നിങ്ങൾക്ക് സങ്കല്പിക്കാൻ കഴിയുമൊ? രണ്ടുദിവസം മുൻപ് കോഴിക്കോടുനിന്ന് ഒരു അഭയാർത്ഥി പറഞ്ഞ വർത്തമാനം വായിക്കാനിടവന്നു. 7 മാസം ഗർഭമുള്ള ഒരു സ്ത്രീ വയർ അറുത്തുകൊന്നനിലയിൽ ചത്ത കുട്ടിയുടെ ദേഹം പുറത്തു കാണത്തക്കവിധത്തിൽ വഴിമധ്യേ കിടക്കുന്നു. മുലകുടിച്ചുകൊണ്ടിരുന്ന 6 മാസം പ്രായമുള്ള മറ്റൊരു കുട്ടിയെ തള്ളയുടെ മാറിൽനിന്ന് പിടിച്ചെടുത്ത് രണ്ടായി കഷ്ണിച്ചു. എത്ര ഹൃദയഭേദകം! ലഹളക്കാർ മനുഷ്യരോ ചെകുത്താന്മാരോ? ബലം പ്രയോഗിച്ചുള്ള എണ്ണമറ്റ മതംമാറ്റങ്ങളും റിപ്പോർട്ടു ചെയ്യപ്പെടുന്നു. ഒരു ഡസനിലധികം ആളുകളെ തലമൊട്ടയടിപ്പിച്ച് ഖുറാനിൽനിന്ന് എന്തോ ചൊല്ലിക്കുന്നത് ഒരു മരത്തിലൊളിച്ചിരുന്ന ഒരാൾ കണ്ടതായി റിപ്പോർട്ടു ചെയ്യുന്നു. എന്തു തെളിവുവച്ചുകൊണ്ടാണ് ചിലർ ഇത്തരം സംഭവങ്ങളെ നിഷേധിക്കുന്നതെന്ന് എനിക്കു മനസ്സിലാകുന്നില്ല. നിഷേധിക്കുന്നവർ ഇവിടെവന്ന് ഇതിന്റെ സത്യാവസ്ഥ നേരിട്ടുകാണട്ടെ. കഴിഞ്ഞദിവസം കൊലപാതകങ്ങളുടെ വേറൊരു വാർത്ത കോട്ടയ്ക്കലിനടുത്തുനിന്നുണ്ടായിരുന്നു. സ്ത്രീകളും പുരുഷന്മാരുമടക്കം പതിനൊന്നു ഹിന്ദുക്കളെ ലഹളക്കാർ കൊന്നുവെന്നായിരുന്നു ആ വാർത്ത.

രണ്ടാഴ്ച മുൻപ് പെരിന്തൽമണ്ണയ്ക്കും മേലാറ്റൂരിനും ഇടയ്ക്കുള്ള റോഡിലെ ഒരു കലുങ്കിനടിയിൽ പതിനഞ്ചു ഹിന്ദുക്കളുടെ മൃതദേഹങ്ങൾ കാണപ്പെടുകയുണ്ടായി. ഈ കൊലപാതകങ്ങളുടെ കഥകൾ കേട്ട് നിങ്ങൾക്കു വേദന തോന്നുന്നില്ലേ? ഈ വാർത്തകളെല്ലാം തന്നെ ശരിയാണെന്നു തെളിഞ്ഞിട്ടുള്ളവയാണ്. ചെമ്പ്രശ്ശേരി തങ്ങളുടെ നേതൃത്വത്തിൽ നടന്ന ഒരു ബലാൽസംഗത്തെപ്പറ്റി അറിയാനിടവന്ന സമയത്ത് എന്റെ മനസ്സിലുണ്ടായ അമർഷവും വെറുപ്പും പ്രകടിപ്പിക്കാൻ വാക്കുകളില്ല. മേലാറ്റൂരിലെ മാന്യയായ ഒരു നായർസ്ത്രീയെ തൊട്ടടുത്തു കൈകൾ പിന്നിൽ കെട്ടിനിർത്തിയിരുന്ന സ്വസഹോദരന്റെയും ഭർത്താവിന്റെയും മുന്നിൽവച്ച് ലഹളക്കാർ ഉടുവസ്ത്രങ്ങൾ അഴിച്ചുമാറ്റി. ഈ ദൃശ്യം കാണാനാകാതെ കണ്ണടച്ച സഹോദരനെയും അക്രമികൾ വാൾചൂണ്ടിക്കൊണ്ട് ബലമായി കണ്ണു തുറപ്പിക്കുകയും അവരുടെ തുറന്നകണ്ണുകൾക്കു മുൻപിൽവച്ച് ബലാൽസംഗം ചെയ്യുകയും ചെയ്തു! ഇത്തരം ഹീനസംഭവങ്ങളെക്കുറിച്ച് എഴുതാൻതന്നെ എനിക്കു മടുപ്പു തോന്നുന്നു. വളരെയധികം സമ്പത്തും നാലുപേരുടെ ജീവനം (രണ്ടുവേലക്കാരും രണ്ടു ബന്ധുക്കളും) നഷ്ടപ്പെട്ടെങ്കിലും ഈശ്വരാനുഗ്രഹത്താൽ എന്റെ കുടുംബവും ബന്ധുക്കളും ഈ മനുഷ്യമൃഗങ്ങളാൽ അപമാനിക്കപ്പെടാതെ സുരക്ഷിതമായി കോഴിക്കോട്ടെത്തിച്ചേർന്നു. മേൽപ്പറഞ്ഞ ബലാൽസംഗത്തിന്റെ സംഭവം വളരെ വിശ്വാസയോഗ്യമാംവിധം അവരുടെ സഹോദരന്മാരിലൊരാൾതന്നെ എന്നെ അറിയിച്ചതാണ്. ഇതുപോലുള്ള നിരവധി നിന്ദ്യവും ഹീനവുമായ അക്രമങ്ങളുടെ കഥകൾ ആളുകളെ വെളിപ്പെടുത്താത്തവയായിട്ടുമുണ്ട്.

(സർ.സി. ശങ്കരൻനായരുടെ ഗാന്ധി ആന്റ് അനാർക്കി എന്ന പുസ്തകത്തിൽ രണ്ടാം അനുബന്ധമായി കൊടുത്തിട്ടുള്ളത്.)

**കെ.പി. കേശവമേനോൻ മുതലായവരുടെ പ്രസ്താവന**

സ്വരാജിലെ ഹിന്ദു-മുസ്ലീം ഐക്യത്തെക്കാൾ സത്യമാണ് പരമപ്രധാനമായിട്ടുള്ളത്. ആയതിനാൽ മൗലാനാസാഹിബിനോടും അദ്ദേഹത്തിന്റെ മറ്റു മതാനുയായികളോടും ഇന്ത്യയുടെ ആരാധ്യനേതാവായ മഹാത്മാഗാന്ധിയോടും- അദ്ദേഹവും ഇവിടത്തെ ഈ സംഭവങ്ങൾ അറിഞ്ഞിട്ടില്ലെങ്കിൽ- ഞങ്ങൾ പറയുന്നു, ഹിന്ദുക്കളുടെമേൽ മാപ്പിളമാർ നടത്തിയിട്ടുള്ള അക്രമങ്ങൾ തികച്ചും സത്യമാണ്. ഒരു യഥാർത്ഥ അക്രമരഹിതമായ നിസ്സഹകരണവാദിക്ക് മാപ്പിളലഹളക്കാരുടെ പ്രവൃത്തികളെ അഭിനന്ദിക്കാൻ കഴിയില്ല. എന്തിനാണ് നാമവരെ അഭിനന്ദിക്കേണ്ടത്? ഹിന്ദുക്കളുടെ നേരെ അവർ നടത്തിയ വൻപിച്ചതും പ്രകോപനരഹിതവുമായ ആക്രമങ്ങൾക്കോ? കോഴിക്കോട്, പൊന്നാനി, വള്ളുവനാട് എന്നീ താലൂക്കുകളുടെ ചില ഭാഗങ്ങളിലെയും ഏറനാട്ടിലെയും സകലഹിന്ദുഭവനങ്ങളിലും നടത്തിയ വൻതോതിലുള്ള കൊള്ളയ്ക്കോ? ലഹളയുടെ തുടക്കത്തിൽ ചെറിയ തോതിലും പിന്നീട് ലഹളയുടെ അടുത്ത ഘട്ടത്തിൽ വീട്ടിൽത്തന്നെ കഴിഞ്ഞുകൂടിയപ്പോൾ വൻതോതിലും ഹിന്ദുക്കളെ ബലംപ്രയോഗിച്ച് മതം മാറ്റിയതിനോ? നിരുപദ്രവികളായ ഹിന്ദുപുരുഷന്മാരെയും സ്ത്രീകളെയും കുട്ടികളെയും നിഷ്ക്കരുണം

വെട്ടിക്കൊന്നതിനോ? പള്ളിയിൽ പ്രവേശിക്കുകയും തങ്ങന്മാരെ അപമാനിക്കുകയും ചെയ്ത പൊലീസുകാരുടെ വംശത്തിൽ ജനിച്ചവരെന്നതിനാൽ, അല്ലെങ്കിൽ കാഫറുകൾ എന്ന കാരണം ഒന്നുകൊണ്ടുമാത്രമല്ലേ ലഹളക്കാർ ഹിന്ദുക്കളുടെ ക്ഷേത്രങ്ങൾ മലിനപ്പെടുത്തുകയും അവ നശിപ്പിക്കുകയും ഹിന്ദുസ്ത്രീകളെ ബലാൽസംഗപ്പെടുത്തുകയും അവരെ മാപ്പിളമാർ നിർബന്ധിതമായി മതംമാറ്റി വിവാഹം കഴിക്കുകയും ചെയ്തത്? യാതന അനുഭവിച്ചവരിൽ ഇന്നു ജീവിച്ചിരിക്കുന്നവർ വിവരിച്ചുതന്നതും ഞങ്ങൾ രേഖപ്പെടുത്തിയിട്ടുള്ളതുമായ വിവരങ്ങളിൽ പറയുന്ന ക്രൂരസംഭവങ്ങൾ അഭിനന്ദനമർഹിക്കുന്നവയാണോ? നേരെമറിച്ച് ശരിയായി ചിന്തിക്കുന്നവരായ എല്ലാവരും തന്നെ, പ്രത്യേകിച്ച് എല്ലാ പ്രകോപനങ്ങളിലും അക്രമരഹിതമായി പ്രവർത്തിക്കുമെന്നു പ്രതിജ്ഞാബദ്ധമായിട്ടുള്ള ഖിലാഫത്ത് സമ്മേളനം പോലുള്ള ഒന്നിന്റെ പ്രതിനിധി പ്രത്യേകിച്ച്, ഇതിനെ ശക്തിയായ ഭാഷയിൽ ആക്ഷേപിക്കേണ്ടതല്ലേ? ഇത്തരം ക്രൂരകൃത്യങ്ങൾ ചെയ്തവരായ മാപ്പിളമാർ അവരുടെ മതത്തിനുവേണ്ടി ജീവൻ ബലിയർപ്പിച്ചുവോ?

1. കെ.പി. കേശവമേനോൻ, സെക്രട്ടറി, കേരളാപ്രദേശ് കോൺഗ്രസ് കമ്മിറ്റി (ഒപ്പ്)
2. കെ. മാധവൻനായർ, സെക്രട്ടറി, കോഴിക്കോട് ജില്ലാ കോൺഗ്രസ് കമ്മിറ്റി (ഒപ്പ്)
3. ടി.വി. മൊഹമ്മദ്, സെക്രട്ടറി, ഏറനാട് ഖിലാഫത്ത് കമ്മിറ്റി (ഒപ്പ്)
4. കെ. കരുണാകരൻ മേനോൻ, ട്രഷറർ, കേരളാ പ്രദേശ് കോൺഗ്രസ് കമ്മിറ്റി (ഒപ്പ്)
5. കെ.വി. ഗോപാലമേനോൻ (ഒപ്പ്)

(ഗാന്ധി ആന്റ് അനാർക്കി എന്ന ഗ്രന്ഥത്തിലെ മൂന്നാം അനുബന്ധം)

**ശ്രീ മാധവൻനായരുടെ പ്രസ്താവന**

സർക്കാരും മാപ്പിളമാരും തമ്മിലുള്ള ഒരു സമരമെന്ന നിലയിലും അല്ലെങ്കിൽ മാപ്പിളമാർ കാട്ടിൽ ജീവിക്കേണ്ടത് അനാവശ്യമായിത്തീർന്നുവെന്നതിന്റെ പേരിലും മാപ്പിളമാർ ഹിന്ദുക്കളെ കൊള്ളയടിക്കുന്നത് ശരിയാണെന്ന് മൗലാനാ മൊഹനി ന്യായീകരിക്കുകയാണ്. ഏറനാട്, വള്ളുവനാട്, പൊന്നാനി താലൂക്കുകളിൽ ഹിന്ദുഭവനങ്ങളുടെ നേരെ വൻതോതിലുള്ള കൊള്ളയും കവർച്ചയും അധികം നടന്നത് സൈനികനിയമം പ്രഖ്യാപിച്ച ആഗസ്റ്റ് 22, 22, 23 തീയതികൾക്കു മുൻപാണെന്ന കാര്യം മൗലാനയ്ക്കറിയില്ലായിരിക്കാം. മൗലാനാ ഊഹിക്കുന്ന സമയത്ത് മാപ്പിളമാർ കാടുകളിലേയ്ക്കോടിപ്പോയിരുന്നില്ല; അതുപോലെതന്നെ ഹിന്ദുക്കൾ ഒരു പ്രത്യേക വിഭാഗമെന്ന നിലയ്ക്ക് മാപ്പിളമാരുടെ വിദ്വേഷം സമ്പാദിക്കത്തക്കവിധം മാപ്പിളമാരെ ദ്രോഹിക്കുകയും ചെയ്തിരുന്നില്ല. കലാപം പൊട്ടിപ്പുറപ്പെട്ടത് ആഗസ്റ്റ് 20നായിരുന്നു. 21ന് പൊലീസിനെയും മജിസ്ട്രേറ്റിനെയും തിരൂരങ്ങാടിയിൽനിന്നും കോഴിക്കോട്ടേയ്ക്ക് പിൻവലിക്കുകയും പൊലീസുകാർ ലഹളബാധിതപ്രദേശങ്ങളിലെങ്ങും ചുമതലയേറ്റെടുക്കുകയും ചെയ്തു. ഹിന്ദുക്കൾ ക്ഷണിക്കുകയോ സഹായിക്കുകയോ ചെയ്യുന്നതായ മാപ്പിളമാരുടെ എതിരാളിയായ ഒരാളും ഉണ്ടായിരുന്നില്ല. ഹിന്ദുക്കളുടെ മേലുള്ള ആക്രമണം ബീഭത്സവും പ്രകോപനരഹിതവുമായിരുന്നു.

(*ഗാന്ധി ആന്റ് അനാർക്കി എന്ന പുസ്തത്തിൽ ഉദ്ധരിച്ചിട്ടുള്ള മൂന്നാം അനുബന്ധത്തിൽനിന്ന്, പേജ് 138)

**സർപ്പക്കാവിലെ കിണറും കേളപ്പനും**

1921ലെ ഒക്ടോബർ-നവംബർ മാസങ്ങളിൽ കോഴിക്കോട് താലൂക്ക് പുത്തൂരംശം മുതുമന ഇല്ലത്ത് അവ്വോക്കർ മുസ്ല്യാർ ഭരണമാരംഭിച്ച് ഗ്രാമപ്രദേശങ്ങളിൽനിന്നും കൂട്ടംകൂട്ടമായി ഹിന്ദുക്കളെ പിടിച്ചുകൊണ്ടുവന്ന് ഇസ്ലാം സ്വീകരിക്കാൻ ആവശ്യപ്പെട്ടു. മതംമാറ്റത്തിനു തയ്യാറായവരെ മാർക്കംകൂട്ടി തടഞ്ഞുവയ്ക്കുകയോ പറഞ്ഞയയ്ക്കുകയോ ചെയ്തു. വിസമ്മതിച്ചവർക്ക് മാപ്പില്ലാത്ത വധശിക്ഷ വിധിച്ചു. ഇല്ലത്തിനോടനുബന്ധിച്ച് ഒരു സർപ്പക്കാവും കിണറുമുണ്ട്. വധശിക്ഷയ്ക്കു വിധിക്കപ്പെട്ട ഹിന്ദുക്കളെ കാവിലേക്കു മാർച്ചചെയ്യിച്ചു; തലവെട്ടി കിണറ്റിലെറിഞ്ഞു. ഇത്തരത്തിൽ നിക്ഷേപിക്കപ്പെട്ട അൻപതോ അറുപതോ ശവങ്ങൾ കിണറ്റിൽ കാണപ്പെട്ടു. കേളപ്പൻ എന്നു പേരായ ഒരാൾ മാത്രം അദ്ഭുതകരമായ വിധത്തിൽ കിണറ്റിൽനിന്നും രക്ഷപ്പെട്ട് ഈ കഥപറയാൻ അവശേഷിച്ചു. അയാൾക്ക് തലയ്ക്കു പിൻഭാഗത്ത് രണ്ടുവെട്ടുകൾ കൊണ്ടിരുന്നു. മറ്റുള്ളവരുടെ തലകളറ്റുപോയിരുന്നു. ഭാഗ്യം

കൊണ്ടു മാത്രമാണ് കേളപ്പൻ രക്ഷപ്പെട്ടത്. അയാൾ മരിച്ചെന്നുകരുതി ലഹളക്കാർ അയാളെ കാലിനു പിടിച്ചുവലിച്ചു കിണറ്റിലേക്കു തള്ളി.

കിണർ ശവങ്ങളെക്കൊണ്ടു നിറഞ്ഞിരുന്നു. അവയുടെ മുകളിലാണ് കേളപ്പൻ വീണത്. രണ്ടുമണിക്കൂർ കഴിഞ്ഞപ്പോഴേക്കും അയാൾക്കു ബോധം വരികയും കിണറ്റിലേക്കു ചാഞ്ഞുകിടന്ന ഒരു കാട്ടുവള്ളിപ്പടർപ്പിൽ പിടിച്ചു കരയ്ക്കുകയറി ഒളിച്ചിരിക്കുകയും ചെയ്തു. ഒരു ചെറിയ മഴപെയ്തതിനാൽ അയാൾക്ക് അല്പം ആശ്വാസം ലഭിച്ചു. ഇരുട്ടായപ്പോൾ ഞരങ്ങിയും മൂളിയും മുൻപോട്ടുതൂങ്ങിയ തല താങ്ങിപ്പിടിച്ചുകൊണ്ട് ഇഴഞ്ഞുനിരങ്ങി 8, 9 മൈൽ സഞ്ചരിച്ചു. പിറ്റേന്നുരാവിലെ 8 മണിക്ക് ബോധരഹിതനായ നിലയിൽ ഒരു സബ്ഇൻസ്പെക്ടർ അയാളെ കണ്ടെത്തി ആസ്പത്രിയിലെത്തിച്ചു.

(ദി മാപ്പിളലഹള 1921, സി. ഗോപാലൻനായർ, പുറം 55–56)

# ലഹളകാരണം ഇ.എം.എസ്സിനും നാടുവിടേണ്ടിവന്നു

മലബാറിൽ പൊതുവെയും ഞങ്ങളുടെ പ്രദേശമായ വള്ളുവനാടുതാലൂക്കിൽ വിശേഷിച്ചും മാപ്പിളമാർ ഇളകിവശായി.... ലഹള തുടങ്ങി നാലോ അഞ്ചോ ദിവസം ഞങ്ങൾ എറണാകുളത്തുതന്നെ താമസിച്ചു. ആ ദിവസങ്ങളിലൊന്നും അവിടങ്ങളിൽ യാതൊരക്രമവും നടന്നിരുന്നില്ല. പക്ഷേ പലയിടത്തും അക്രമം നടക്കുന്നുണ്ടെന്നു സംസാരമുണ്ടായിരുന്നു. ഇവിടെയും നടക്കുമെന്നു ഭയവും. അതുകൊണ്ടു ലഹളക്കാർ വന്നു കുഴപ്പമുണ്ടാക്കാതിരിക്കുന്നതിന്, ഞങ്ങളുടെ പടിക്കൽ സ്ഥിരമായി കാവലേർപ്പെടുത്തി. (ഈ കാവൽക്കാർതന്നെ മാപ്പിളമാരായിരുന്നു). ക്രമേണ ലഹള കുറയുന്നതിനുപകരം പരക്കുകയാണെന്ന റിപ്പോർട്ടുകൾ പരക്കാൻ തുടങ്ങി. ഇന്ന സ്ഥലത്തു പാലം പൊളിച്ചു. താലൂക്കുകച്ചേരി കൈയേറി, നെല്ലും പണവും ചോദിക്കുകയും ബലമായി പിടിച്ചുവാങ്ങുകയും ചെയ്തു- ഇതൊക്കെയാണ് കേൾക്കുന്ന കഥകൾ. ഈ സാഹചര്യത്തിൽ എത്ര കാവലുണ്ടെങ്കിലും സ്ത്രീകളും കുട്ടികളും കുറച്ചുദിവസം മാറിത്താമസിക്കുന്നതാണ് നല്ലതെന്നു തീരുമാനിച്ചു.

ഒരുദിവസം രാവിലെയാണ് ഞങ്ങൾ അവിടെനിന്നു പുറപ്പെട്ടത്. പുഴകടന്ന് 7, 8 മൈൽ ദൂരെയുള്ള ഷൊർണ്ണൂർക്കുപോവുകയാണ്. ഉച്ചയൂണിന് വല്ലപ്പുഴയിലുള്ള അമ്മയുടെ ഗൃഹത്തിൽ കയറി. ഊണുകഴിഞ്ഞ് ഷൊർണ്ണൂർക്കു നടന്നു.

ഈ വഴിക്കെല്ലാം ഹിന്ദുക്കളും മുസ്ലീങ്ങളുമായവരെ കാണാമായിരുന്നു. അവർ തമ്മിൽ യാതൊരു വ്യത്യാസവുമില്ല. അവസാനം ഷൊർണ്ണൂരെത്തിയപ്പോൾ കണ്ട കാഴ്ചയാണ് ലഹളയെക്കുറിച്ചു ബോധമുണ്ടാക്കിയത്. റെയിൽവേസ്റ്റേഷന്റെ മുഖ്യസ്ഥാനങ്ങളിലെല്ലാം വെള്ളപ്പട്ടാളക്കാർ നിലയുറപ്പിച്ചിട്ടുണ്ട്. സ്റ്റേഷൻകാവലിനു നിർത്തപ്പെട്ടിട്ടുള്ള ഇവർക്കുപുറമെ ലഹളക്കാരെ അമർക്കാൻ തയ്യാറായിനില്ക്കുന്ന പട്ടാളവിഭാഗക്കാരും അവിടെയുണ്ട്. ബ്രിട്ടീഷ് ഭരണശക്തിയുടെ രൂപത്തെക്കുറിച്ച് എന്റെ ജീവിതത്തിലാദ്യമായിക്കിട്ടുന്ന പ്രത്യക്ഷാനുഭവം.

ഷൊർണ്ണൂരിൽനിന്നും വണ്ടികയറി ഇരിങ്ങാലക്കുടസ്റ്റേഷനിലെത്തി. അവിടെനിന്നും കുതിരവണ്ടിക്ക് 8-10 മൈൽ ദൂരത്ത് വെള്ളാങ്ങല്ലൂരിലുള്ള ബന്ധുഗൃഹത്തിലെത്തി. അന്നുമുതൽ അഞ്ചുമാസത്തോളം അവിടെയാണ് കഴിച്ചുകൂട്ടിയത്. അവിടെത്താമസിക്കുന്ന കാലത്തെല്ലാം ലഹളക്കാരുടെ അക്രമങ്ങളെക്കുറിച്ചുള്ള കഥകൾ പറഞ്ഞുംകേട്ടും പത്രങ്ങൾ വായിച്ചും മനസ്സിലാക്കി. എന്തൊക്കെപ്പറഞ്ഞാലും മാപ്പിളമാരെ വിശ്വസിച്ചുകൂടാ എന്ന ചിന്താഗതിയാണ് അതിലെല്ലാമടങ്ങിയിരുന്നത്. ഗാന്ധിജിക്കും നിസ്സഹകരണപ്രസ്ഥാനത്തിനും കോൺഗ്രസ്സിനുമെല്ലാമെതിരായ ചിന്താഗതിയായും ഇതു രൂപംപ്രാപിച്ചിരുന്നു. ഇതിന്റെയെല്ലാം അല നേരിയതോതിൽ എന്റെ മനസ്സിലും അടിച്ചിരുന്നു.

അഞ്ചാറുമാസങ്ങൾക്കുശേഷം വീണ്ടും ഏലംകുളത്തേക്കുതന്നെ തിരിച്ചുവന്നു. ഞങ്ങൾ ഇല്ലാതിരുന്നകാലത്ത് നാട്ടിൽനടന്ന സംഭവങ്ങളെപ്പറ്റി അനുഭവസ്ഥർ പറഞ്ഞുകേട്ടപ്പോൾ എന്റെ ആശയക്കുഴപ്പം കുറെക്കൂടി വർദ്ധിച്ചുവെന്ന് ഇവിടെത്തന്നെ പറഞ്ഞുവയ്ക്കട്ടെ. നിസ്സഹകരണപരിപാടിയുടെ ഭാഗമായി അംഗീകരിക്കപ്പെട്ടിരുന്ന ഹിന്ദു-മുസ്ലീം മൈത്രിയുടെ അടി തകർന്നുകഴിഞ്ഞിരുന്നു. ലഹളക്കാർ നടത്തിയ അക്രമങ്ങളെക്കുറിച്ച് യഥാർത്ഥമോ ആയ കഥ പറയുന്ന ഹിന്ദുക്കൾ; പൊലീസ് വന്ന് അറസ്റ്റ് ചെയ്യുന്നത് എപ്പോഴെന്ന് ഭയപ്പെട്ടുകൊണ്ടിരിക്കുകയും ജയിലിൽ കഴിയുന്ന ബന്ധുക്കളെക്കുറിച്ചു വ്യാകുലരായിക്കഴിയുകയും ചെയ്യുന്ന മുസ്ലീങ്ങൾ; ഗാന്ധിജിയെയും കോൺഗ്രസ്സിനെയും പഴിക്കുന്ന ബ്രിട്ടീഷ് ഭക്തന്മാർ; കോൺഗ്രസ്സിനെ ന്യായീകരിക്കുന്നതെങ്ങനെയെന്നറിയാതെ നില്ക്കുന്ന ദേശീയവാദികൾ- ഇതാണ് സ്ഥിതി.

(ഇ.എം.എസ്. നമ്പൂതിരിപ്പാട്, ആത്മകഥ, പുറം: 76-79)

# ദുർബലനും അസംഘടിതനുമായ ഹിന്ദു

കെ. മാധവൻ നായർ

മലബാർലഹളയുടെ സുദീർഘവും വസ്തുനിഷ്ഠവുമായ ചരിത്രകാരൻ ലഹളക്കിരയായ ഹിന്ദുക്കളുടെ അടിസ്ഥാനപരമായ ദൗർബല്യത്തെ വിശകലനം ചെയ്യുന്നു.

ഹിന്ദുക്കളുടെ ജാതിവിഭാഗവും തീണ്ടൽ മുതലായ അനാചാരങ്ങളും അവരെത്തമ്മിൽ എത്രമാത്രം അകറ്റിയിരിക്കുന്നുവെന്നും ഇങ്ങനെയുള്ള ആപത്തുകളിൽ ഏകോപിച്ച് ശത്രുക്കളോടെതിർക്കാൻ സാധിക്കാതെ അവരെ എത്രമാത്രം ദുർബലരാക്കിയിരിക്കുന്നുവെന്നും മുൻപൊരവസരത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ ആ കാരണംകൊണ്ടു മാത്രമല്ല മാപ്പിളമാരോട് എതിർക്കാൻ അവർ തീരെ അശക്തരായിത്തീർന്നത്. ഏറനാട് താലൂക്കിൽ മാപ്പിളമാർ എണ്ണത്തിൽ ഹിന്ദുക്കളെക്കാൾ അധികമുണ്ടെന്നു മാത്രമല്ല അവർ മിക്കവാറും നിരത്തിന്റെ വക്കത്തും അങ്ങാടിയിൽ തെരുവുകളുടെ സമ്പ്രദായത്തിലുമാണ് താമസിച്ചിരുന്നത്. ഏതെങ്കിലും കാര്യത്തിന് ഒരുമിച്ചുകൂടുവാൻ അവർക്കു ക്ഷണനേരംകൊണ്ടു സാധിക്കുന്നു. എന്നുമാത്രമല്ല, വിട്ടുതാമസിക്കുന്നവർപോലും ഒരുമിച്ചുകൂടി വേണ്ടുന്ന ആലോചനകൾ ചെയ്‌വാൻ അവരുടെ പള്ളികൾ അവർക്ക് അത്യന്തം ഉപകരിക്കുകയും ചെയ്യുന്നു.

ലഹളക്കാലത്ത് ഇതു പ്രത്യേകിച്ചും എല്ലാവർക്കും അനുഭവപ്പട്ട സംഗതിയാണ്. ലഹളയുടെ ആരംഭത്തോടുകൂടി നാട്ടിലുള്ള സകല ആയുധങ്ങളും അവർ കരസ്ഥമാക്കി. അതിനുശേഷം സംഘം സംഘമായിട്ടാണ് അവർ ഹിന്ദുക്കളുടെ വീടുകൾ കൊള്ളചെയ്‌വാൻ തുടങ്ങിയത്. അവരിൽ പുരുഷന്മാർ മിക്കവാറും അതതു സ്ഥലങ്ങളിൽ പ്രവർത്തിച്ച് ഉപജീവനം കഴിക്കുന്നവരാണ്. എന്നാൽ ഹിന്ദുക്കളുടെ സ്ഥിതി ഇതിൽനിന്നെല്ലാം വ്യത്യാസപ്പെട്ടിരിക്കുന്നു. അവർ മിക്കവരും അധികം ദൂരം വീടുവിട്ടു താമസിക്കുന്നു. ഓരോ പറമ്പിൽ ഹിന്ദുക്കളുടെ രണ്ടുവീടുകൾ ഒരുമിച്ചു കാണുന്നത് ദുർല്ലഭമാണ്. അവരിൽ ഉയർന്ന ജാതിക്കാർ ദേഹാധ്വാനമുള്ള പ്രവൃത്തികളെ നിന്ദ്യമായി കരുതി മാന്യമായ കൃഷിപ്രവൃത്തിയെ മിക്കവാറും ഉപേക്ഷിച്ചിരുന്നു. വിദ്യാഭ്യാസമുള്ളവരെല്ലാം ഗുമസ്തന്മാരായും വിദ്യാഭ്യാസമില്ലാത്തവർ കോൺസ്റ്റബിൾമാരും ശിപായിമാരും ഭൃത്യന്മാരും ആയും അവനവനും വീട്ടുകാർക്കും ഗുണമില്ലാതെ അന്യദിക്കുകളിൽ കാലയാപനം ചെയ്യുന്നു. അവരുടെ ദേഹബലം പ്രായേണ ക്ഷയിച്ചിരിക്കുന്നുവെന്നു മാത്രമല്ല, ഒരുമിച്ചു ചേരാനോ പ്രവൃത്തിക്കാനോ സൗകര്യം നല്കുന്ന യാതൊരു സ്ഥാപനവും അവർക്കില്ലതാനും. അതിനാൽ സംഘം ചേർന്ന് ആയുധങ്ങളുമായി അക്രമത്തിനിറങ്ങിയ മാപ്പിളമാരോട് എതിർക്കുവാൻ അവർ തീരെ അശക്തരായി. മാപ്പിളമാർ ദേഹോപദ്രവമേല്പിക്കുവാൻ തുടങ്ങിയ രണ്ടാമത്തെ ഘട്ടത്തിൽ അവരിൽ ചിലർ വളരെ ധൈര്യവും പരാക്രമവും കാണിച്ചിരുന്നുവെങ്കിലും അധികം ജനങ്ങളുടെ നേരെ എന്റെയോ ചുരുക്കം ചിലരുടെയോ ധീരതയും ബലപ്രയോഗവും നിഷ്ഫലമായിത്തന്നെ കലാശിച്ചു. മതംമാറ്റുവാൻ നിർബന്ധിക്കപ്പെട്ട അവസരത്തിൽ ശാന്തധീരനായി ചുഴലിപ്പുറത്തെ വാസുദേവൻനമ്പൂതിരി മരണത്തെ വരിച്ചു. ഇദ്ദേഹം ഏതു സമുദായത്തിനും അഭിമാനിക്കത്തക്ക ശൂരപുരുഷൻതന്നെയായിരുന്നു. തന്റെ വീടിനെയും കുടുംബത്തെയും രക്ഷിക്കുവാൻവേണ്ടി ജീവൻ ബലികൊടുത്ത വേറെയും പല ഉദാഹരണങ്ങളുണ്ട്. അവയെല്ലാം ഇവിടെ വിവരിക്കുവാൻ ഒരുങ്ങുന്നില്ല.

**സംഘടിക്കണം ശക്തരാവണം**

മേൽ പ്രസ്താവിച്ചവിധം അല്പം ചിലർ ലഹളക്കാരുടെ നേരെ ബലവും ഉപായവും പ്രയോഗിച്ച് എതിർത്തുവെങ്കിലും ആകപ്പാടെ ഹിന്ദുക്കൾ നാടും വിട്ടോടിപ്പോവുകയാണു ചെയ്തത്. പക്ഷേ ഇതുകൊണ്ടൊന്നും ഹിന്ദുക്കൾ യാതൊരു പാഠവും പഠിച്ചതായി തോന്നുന്നില്ല. അവനവന്റെ സമുദായത്തിലുള്ള അസമത്വങ്ങൾ തീർത്ത് ദേഹബലവും സംഘബലവും വർദ്ധിപ്പിക്കുവാൻ അവർ ശ്രദ്ധിക്കാത്ത പക്ഷം അവരെപ്പോഴും ഈ ആപത്തുകൾക്ക് വശപ്പെടുവാൻ വഴിയുള്ളതാണെന്നതിനു സംശയമില്ല. മാപ്പിളമാർ അജ്ഞാനത്തിലും അന്ധവിശ്വാസത്തിലും മുഴുകിയിരിക്കുന്നിടത്തോളം കാലം ഹിന്ദു

ക്കൾക്ക് അവരുടെയിടയിൽനിന്ന് ഇത്തരം ആപത്തുകൾ നേരിടുവാനിടയുള്ളതാണ്. അതിനാൽ മാപ്പിളമാരെ പരിഷ്കരിക്കുവാനും തങ്ങളുടെ സമുദായത്തിൽ ബാധിച്ചിട്ടുള്ള ദോഷങ്ങൾ തീർക്കുവാനും ഹിന്ദുക്കൾ ബാധ്യസ്ഥരായിരിക്കുന്നു.
(മലബാർ ലഹള, പേജ് 212-213)

**തൂവൂരിലെ കിണർ (1921 ആഗസ്റ്റ് 24)**

തൂവൂരിനും കരുവാര കുണ്ടിനും മധ്യേയുള്ള മൊട്ടക്കുന്നിന്റെ ചെരിവിൽ ഒരു കിണറുണ്ട്. ഇതിനടുത്ത് ചെമ്പരശ്ശേരി ഇമ്പിച്ചിക്കോയത്തങ്ങളും 4000 ഓളം അനുയായികളും ഒരു വൻപിച്ച യോഗം ചേർന്നു. ഒരു ചെറിയ മരത്തിന്റെ തണലിലുള്ള പാറമേൽ തങ്ങൾ ആസനസ്ഥനായി. കൈകൾ പിന്നിൽ കെട്ടിയനിലയിൽ നാല്പതിൽപരം ഹിന്ദുക്കൾ അയാളുടെ മുന്നിലേക്കാനയിക്കപ്പെട്ടു. പട്ടാളത്തെ സഹായിച്ചുവെന്ന കുറ്റം അവരുടെമേൽ ചുമത്തി. മുപ്പത്തെട്ടുപേരെ വധശിക്ഷയ്ക്കു വിധിച്ചു. മൂന്നുപേരെ വെടിവച്ചതായി പറയപ്പെടുന്നു. ബാക്കിയുള്ളവരെ ഓരോരുത്തരായി കിണറ്റിൻകരയിലേക്കു കൊണ്ടുവന്നു.

ആരാച്ചാർ കിണറ്റുവക്കത്തുള്ള ഒരു ചെറിയ മരത്തിനടുത്തുനിന്ന് ഓരോരുത്തരെയായി തലവെട്ടി കിണറ്റിലേക്കു തള്ളി. കിണറ്റിലെറിയപ്പെട്ടിരുന്നവരിൽ ചിലർക്കു ജീവനുണ്ടായിരുന്നു. പക്ഷേ രക്ഷപ്പെടൽ അസാധ്യമായിരുന്നു. നല്ല ചെങ്കൽപാറയിൽ വെട്ടിക്കുഴിച്ച കിണറിന് അരഞ്ഞാണുകൾ ഇല്ലായിരുന്നു. ഈ കൂട്ടക്കൊലയുടെ മൂന്നാംദിവസവും കിണറ്റിൽനിന്നും കരച്ചിൽ കേൾക്കാമായിരുന്നുവത്രെ! എത്ര ഭയങ്കരമായിരുന്നിരിക്കണം അവരുടെ മരണം! കൂട്ടക്കൊല നടന്ന സമയം മഴക്കാലമായിരുന്നതിനാൽ കിണറ്റിൽ വെള്ളമുണ്ടായിരുന്നു. എന്നാൽ ഇപ്പോൾ അതു വറ്റിയിട്ടുണ്ട്. ആർക്കും ആ ഭീകരദൃശ്യം കാണാൻ കഴിയും. കിണറ്റിനടിഭാഗം മനുഷ്യാസ്ഥികളെക്കൊണ്ടു നിറഞ്ഞിരിക്കുന്നു. എന്റെ കൂടെയുണ്ടായിരുന്ന പണ്ഡിറ്റ് ഋഷിറാം എന്ന ആര്യസമാജം മിഷനറി മുപ്പതു തലയോടുകൾ എണ്ണുകയുണ്ടായി. ഒരു തലയോടിനെപ്പറ്റി പ്രത്യേകം പരാമർശിക്കേണ്ടതുണ്ട്. അതു രണ്ടു തുല്യഖണ്ഡങ്ങളായി വിഭജിക്കപ്പെട്ടിരുന്നു. ഒരു ഈർച്ചവാൾകൊണ്ട് രണ്ടായി ഈർന്നു മുറിക്കപ്പെട്ട ആ തല കുമാരപ്പണിക്കർ എന്ന ഒരു വൃദ്ധന്റേതായിരുന്നുവെന്നു പറയപ്പെടുന്നു.
(ശ്രീ. ഇ. രാമൻമേനോൻ ബി.ഇ., മാപ്പിളലഹള എന്ന പുസ്തകത്തിൽനിന്ന്)

**ഇ.എം.എസ്. അന്നും ഇന്നും**

“അക്രമരഹിതമായ നിസ്സഹകരണപ്രസ്ഥാനത്തിനുവേണ്ടിയായിരുന്നില്ല, നേരെമറിച്ച്, തനി ഹിംസാത്മകമായ സമരത്തിനുവേണ്ടിയായിരിക്കും ഇടത്തരക്കാരായ പ്രാദേശികനേതാക്കന്മാർ മാപ്പിളകർഷകരെ സംഘടിപ്പിച്ചത്. ആറുമാസത്തെ കഠിനാദ്ധ്വാനത്തിനുശേഷം മാത്രമേ സുശക്തമായ ബ്രിട്ടീഷ് സാമ്രാജ്യത്വത്തിന്റെ പടയാളികൾക്ക് ഈ വിപ്ലവത്തെ അടിച്ചമർത്താൻ കഴിഞ്ഞുള്ളൂ. അത്ര സമഗ്രമായിരുന്നു അവരുടെ സംഘടനാസാമർത്ഥ്യം. അവരുടെ നിയന്ത്രണത്തിനായിരുന്ന പ്രദേശങ്ങളിൽ ഒരു തനി ജനകീയഭരണം ഏർപ്പെടുത്തുവാൻ ലഹളത്തലവനായ കുഞ്ഞഹമ്മദ് ഹാജിക്കു കഴിഞ്ഞു; തെക്കെ മലബാറിന്റെ ഭൂപ്രകൃതി ഒളിപ്പോർ മുറകൾക്ക് അവർ അതിസാമർത്ഥ്യത്തോടെ ഉപയോഗപ്പെടുത്തി; ഒരിക്കൽ ഇളക്കിവിട്ടുകഴിഞ്ഞാൽ എത്ര ശക്തിയേറിയ എതിരാളിയെപ്പോലും എതിർത്തുനില്ക്കാനുള്ള വഴിയും കഴിവുകളും കണ്ടെത്തുവാൻതക്ക സാമർത്ഥ്യമുള്ളവരാണ് മാപ്പിളകർഷകരെന്ന് ഇതു ശരിക്കും തെളിയിച്ചു.”
(ഇ.എം.എസ്സ്., ‘കേരള-ഇന്നലെ, ഇന്നും നാളെയും’)
ഇപ്പോൾ ശ്രീ. ഇ.എം.എസ്. ഈ നിലപാട് മാറ്റുകയും ലഹളയുടെ വർഗ്ഗീയസ്വഭാവം അംഗീകരിക്കുകയും ലഹളയിലെ രക്തസാക്ഷികൾക്കുകൂടി പെൻഷൻ അനുവദിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്യുന്നുണ്ട്.

**മൃഗീയവും അനിയന്ത്രിതവുമായ കാട്ടാളത്തം**

“ഖിലാഫത്ത് പ്രക്ഷോഭം, മാപ്പിളമാരെ ആകമാനം ഇളക്കിമറിച്ചു. ലഹള, യഥാർത്ഥത്തിൽ ബ്രിട്ടീഷ് ഗവൺമെന്റിനെതിരായുള്ള ഒരു പ്രക്ഷോഭമായിരുന്നു. ബ്രിട്ടീഷ് ഗവൺമെന്റിനെ പുറംതള്ളി തൽസ്ഥാ

നത്ത് ഇസ്ലാമികഭരണം സ്ഥാപിക്കണമെന്നതായിരുന്നു ഉദ്ദേശ്യം. കത്തികൾ, വാളുകൾ, കുന്തങ്ങൾ എന്നിവ സ്വകാര്യമായി നിർമ്മിക്കുകയും, ബ്രിട്ടീഷ് ഭരണകൂടത്തിന്റെ ആസ്ഥാനത്തെ തകർക്കാൻ എന്തിനും മടിയില്ലാത്ത അക്രമികളെ സംഘടിപ്പിക്കുകയും ചെയ്തു. 1921 ആഗസ്റ്റ് 30ന് തിരൂരങ്ങാടിയിൽവച്ച് മാപ്പിളമാരും ബ്രിട്ടീഷ് സൈന്യവും തമ്മിൽ ഒരു ഉഗ്രമായ സംഘട്ടനം നടന്നു. റോഡുകളിൽ മാർഗ്ഗതടസ്സം സൃഷ്ടിക്കുകയും ടെലഗ്രാഫ് കമ്പികളും റെയിൽവേ ലൈനുകളും പലയിടങ്ങളിലും മുറിക്കുകയും ചെയ്തു. ഭരണസ്തംഭനം നിലവിൽവന്നതോടെ, സ്വരാജ് സ്ഥാപിക്കപ്പെട്ടിരിക്കുന്നുവെന്നു മാപ്പിളമാർ പ്രഖ്യാപിച്ചു. ഒരു ആലിമുസലിയാരെ രാജാവായി വാഴിച്ചു. ഖിലാഫത്ത് കൊടികൾ നാട്ടുകയും, ഏറനാട്, വള്ളുവനാട് താലൂക്കുകൾ ഖിലാഫത്ത് രാജ്യമായി പ്രഖ്യാപിക്കുകയും ചെയ്തു. ബ്രിട്ടീഷ് ഗവൺമെന്റിനെതിരായ കലാപമെന്ന നിലയ്ക്ക് ഇതെല്ലാം തികച്ചും മനസ്സിലാക്കാവുന്നതേയുള്ളൂ. എന്നാൽ, എത്രയാലോചിച്ചാലും മനസ്സിലാവാത്തത്, മലബാറിലെ ഹിന്ദുക്കളുടെ നേർക്ക് മാപ്പിളമാർ കാട്ടിയ വിക്രിയകളാണ്. മാപ്പിളമാരുടെ കൈകൊണ്ടു ഹിന്ദുക്കൾക്കു നേരിട്ട ദുർഗ്ഗതി ഭയങ്കരമായിരുന്നു. കൊലകൾ, ബലംപ്രയോഗിച്ചുള്ള മതപരിവർത്തനം, ക്ഷേത്രധ്വംസനങ്ങൾ, ഗർഭിണികളായ സ്ത്രീകളെ വെട്ടിപ്പിളർക്കുക തുടങ്ങി സ്ത്രീകളുടെ നേർക്കു ഹീനമായ പെരുമാറ്റം, കൊള്ളിവയ്പ്, വിധ്വംസക– എന്നുവേണ്ട മൃഗീയവും അനിയന്ത്രിതവുമായ കാട്ടാളത്തത്തിന്റെ എല്ലാ ദുഷ്കൃത്യങ്ങളും ഹിന്ദുക്കളുടെ മേൽ മാപ്പിളമാർ നിർബാധം നടത്തി. ദുർഗ്ഗമവും വിശാലവുമായ ആ പ്രദേശത്ത് നിയമവാഴ്ച പുനസ്ഥാപിക്കാൻ പട്ടാളം എത്തിച്ചേരുന്നതുവരെ ഇതു തുടർന്നു. കൊല്ലപ്പെടുകയും മതംമാറ്റപ്പെടുകയും മുറിവേല്പിക്കപ്പെടുകയും ചെയ്ത ഹിന്ദുക്കളുടെ എണ്ണം കൃത്യമായി അറിഞ്ഞുകൂടാ. എന്നാൽ, തീർച്ചയായും അതു ഭീമമായ ഒന്നായിരിക്കണം.”
(ഡോ. അംബേദ്കർ, ‘പാകിസ്താൻ അല്ലെങ്കിൽ ഇന്ത്യയുടെ വിഭജനം’)

**“ഓർമിക്കുമ്പോൾ ഞാൻ നീറിപ്പോകുന്നു’**

“മലബാറിൽ സംഭവിച്ച കാര്യങ്ങൾ, അവിടത്തെ ചുറ്റുപാടുകൾ ശരിക്കറിയാവുന്ന നമ്മുടെയെല്ലാം മനസ്സിനെ കാർന്നുതിന്നുകയാണ്. നമ്മുടെ മാപ്പിളസഹോദരന്മാർക്കു ഭ്രാന്തു പിടിപെട്ടുപോയി എന്നോർമിക്കുമ്പോൾ എന്റെ ഹൃദയത്തിൽനിന്നു രക്തം വാർന്നൊലിക്കുകയാണ്. അവർ ഉദ്യോഗസ്ഥന്മാരെ വധിച്ചു എന്നു ചിന്തിക്കുമ്പോൾ എന്റെ ഹൃദയം വേദനിക്കുന്നു. അവർ ഹിന്ദുവീടുകൾ കൊള്ളയടിക്കുകയും നൂറുകണക്കിനു സ്ത്രീപുരുഷന്മാരെ ഭവനരഹിതരും ഭക്ഷണരഹിതരുമാക്കുകയും ചെയ്തുവെന്നോർക്കുമ്പോൾ എന്റെ വേദനയ്ക്കതിരില്ല. ഹിന്ദുക്കളെ ഇസ്ലാമിലേക്ക് ബലാൽക്കാരമായി അവർ മതംമാറ്റാൻ ശ്രമിച്ചുവെന്നോർക്കുമ്പോൾ ഞാൻ നീറിപ്പോകുന്നു.”
(ഗാന്ധിജി, യങ് ഇന്ത്യ, 22–9–1921)

# ചോരയിലു കണ്ണുനീരിലും കുതിർന്ന കഥകൾ

**സി. പാറുഅമ്മ, ചാത്തംവീട്ടിൽ, തേഞ്ഞിപ്പാലം, മലപ്പുറംജില്ല**
**20-1-1973**

എന്റെ അച്ഛൻ പുഴങ്കടവത്ത് മങ്ങാട്ട് കുട്ടിനായർ എന്ന കൃഷ്ണനുണ്ണി നായരെ 1921ലെ മാപ്പിളലഹളയിൽ മുസ്ലീങ്ങൾ പിടിച്ചുകൊണ്ടുപോയി വെട്ടിക്കൊന്ന് ഒരു കിണറ്റിലിട്ടു. വീട്ടിലുണ്ടായിരുന്ന സാധനങ്ങളും ലഹളക്കാർ കൊള്ളചെയ്തു.

**കെ.സി. ബാലകൃഷ്ണൻനായർ, വാക്കാട വീട്, തൃക്കുളം**
**19-10-1973**

എന്റെ പെങ്ങൾ ചെറിയംവീട്ടിൽ പൊട്ടയിൽ കുഞ്ഞുഅമ്മ എന്ന സ്ത്രീ മുടന്തുള്ള ഒരു സ്ത്രീയായിരുന്നു. രണ്ടു ചെവിക്കും കേൾവി ഉണ്ടായിരുന്നില്ല. ഈ സ്ത്രീയെ മുസ്ലീം ലഹളക്കാർ വാൾകൊണ്ട വെട്ടി കഴുത്തറുത്ത് ഞാൻ ഇപ്പോൾ താമസിച്ചുവരുന്ന തൃക്കുളം അംശത്തിൽ വാക്കാട പറമ്പിലുള്ള കിണറിൽ ശവം ഇട്ടു. ഈ കടുംകൈ ചെയ്തത് ഞങ്ങളുടെ സമീപസ്ഥരായ മുസ്ലീംകളാണ്. ഇതിനും പുറമെ എന്റെ ഒരു അമ്മാവനെയും വെട്ടിക്കൊന്നു കിണറ്റിലിട്ടു.

**സി. കൃഷ്ണൻനായർ, മഠത്തിൽ വീട്, തൃക്കുളം, 19-10-1973**

1921ലെ മാപ്പിളലഹളയിൽ അതിദാരുണമായ വിധത്തിൽ കശാപ്പുചെയ്യപ്പെട്ട ഒരു ഹിന്ദുവിന്റെ മകനാണ് ഞാൻ... എന്റെ അച്ഛന്റെ അച്ഛൻ ചെറിയംവീട്ടിൽ പൊട്ടയിൽ കൃഷ്ണൻനായർ തിരൂരങ്ങാടി തൃക്കുളം അംശത്തിലെ ഒരു കോൽക്കാരനായിരുന്നു. പ്രായാധിക്യത്താൽ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞു വീട്ടിൽ ഇരിപ്പായിരുന്നു. ആ അവസരത്തിലാണ് 1921ലെ മാപ്പിളലഹള പൊട്ടിപ്പുറപ്പെട്ടത്. ശേഷക്കാരെല്ലാം ഓടി അന്യദിക്കിലേക്കു പോയി. നടക്കാൻ സാധിക്കാത്തതുകൊണ്ട് അദ്ദേഹം പോയില്ല. അടുത്തുള്ള ചില മുസ്ലീംകൾ വന്ന് അദ്ദേഹത്തോട് ഇസ്ലാംമതം സ്വീകരിക്കാൻ പറഞ്ഞു. വയസുകാലത്ത് ഇനി വയ്യ എന്ന് അദ്ദേഹം തീർത്തുപറഞ്ഞു. അപ്പോൾ അദ്ദേഹത്തെ അവർ ദാരുണമാംവിധം വെട്ടിക്കൊലപ്പെടുത്തി ശവം എന്റെ അമ്മയും മറ്റും ഇപ്പോൾ താമസിച്ചുവരുന്ന വീട്ടുവളപ്പിലുള്ള കിണറ്റിൽ നിക്ഷേപിച്ചു.

**മലയിൽ ശിശുപാലൻ, മലയിൽവീട്, ബേപ്പൂർ, കോഴിക്കോട്**
**24-10-1973**

എന്റെ അച്ഛന്റെ അനുജനായ മലയിൽ ബാപ്പുവെ മാപ്പിളലഹളയിൽ വെട്ടിക്കൊലപ്പെടുത്തി. അനുജന്റെ ദുർമരണത്തിനുശേഷം അച്ഛനു മാനസികരോഗം പിടിപെട്ടു. അദ്ദേഹം അന്നത്തെ മലബാർ തുക്കിടിയുടെ ഡ്രൈവറായിരുന്നു.

**വി. ബാലൻ, അറ്റത്തൊടി വീട്, അരിയൂർ, പാലക്കാട് ജില്ല**
**17-10-1973**

മാപ്പിളലഹളക്കാലത്ത് എന്റെ വീട്ടിൽ ലഹളക്കാർ പ്രവേശിച്ചു. വളരെയധികം നെല്ലും പാത്രങ്ങളും ആഭരണങ്ങളും കൊണ്ടുപോയിട്ടുണ്ട്. കൊയ്ത്തിന് ആളുകളെ വിളിക്കാൻ വീട്ടിൽനിന്ന് ഇറങ്ങിത്തിരിച്ച എന്റെ ഒരു വലിയമ്മാവനെ (കിട്ടു) ലഹളക്കാർ പിടിച്ചു.

പട്ടാളക്കാർക്ക് ഇളനീർ ഇട്ടുകൊടുത്തു എന്നുപറഞ്ഞ് ആദ്യം ചെവി രണ്ടും അറുത്ത് അവരുടെ കൂടെ കൊണ്ടുപോയി. പിന്നെ ഏതാണ്ട് രണ്ടു നാഴിക അകലത്ത് തീരെ ആൾപാർപ്പില്ലാത്ത ഒരു സ്ഥലത്തുവച്ച് വെട്ടിക്കൊന്ന് കിണറിലേക്ക് രണ്ടു തുണ്ടമായി അരിഞ്ഞു. അന്നുതന്നെ അടുത്ത വീട്ടിലെ ഒരാളെയും ഇപ്രകാരം കൊന്നു എന്നാണറിവ്.

**ഓട്ടക്കാഞ്ഞിരത്തിങ്ങൽ ഭാസ്കരൻ, പുത്തൂർ, കോഴിക്കോട്**
**22–10–1973**

കോഴിക്കോട് താലൂക്കിൽ പെട്ട പുത്തൂർ വില്ലേജിൽ പടിഞ്ഞാറേ തൊടിയിൽ കണാരൻ (ഇത് എഴുതുന്ന ആളുടെ അമ്മയുടെ അച്ഛൻ) പാവപ്പെട്ടവനും പാണൻസമുദായത്തിൽപ്പെട്ടവനും 4 പെൺമക്കളുടെ പിതാവും ആയിരുന്നു. ഇളയ പെൺകുഞ്ഞിന്റെ 28–ാം ദിവസം ഉപ്പുവാങ്ങാൻ പീടികയിലേക്കു പോയപ്പോൾ കലാപകാരികൾ അദ്ദേഹത്തെ റോഡിൽവച്ചു പിടികൂടി. 32 വയസ്സു പ്രായവും നാലുമക്കളുടെയും ഭാര്യയുടെയും ഏകാവലംബവുമായ അദ്ദേഹം "അടിയനെ വെറുതെ കൊല്ലരുതേ" എന്നു നിലവിളിച്ചപേക്ഷിച്ചിട്ടും യാതൊരു ദാക്ഷിണ്യവും കൂടാതെ അവർ അദ്ദേഹത്തെ വാളുകൊണ്ടു കഴുത്തുവെട്ടിക്കൊല്ലുകയാണു ചെയ്തത്. ഇതിനു ദൃക്സാക്ഷികളായവർ ചിലരെങ്കിലും ഇന്നും ജീവിച്ചിരിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ നാലുമക്കളും ഇന്നും ജീവിച്ചിരിപ്പുണ്ട്. ഈ പ്രദേശങ്ങളിൽ വേറെയും പല ഹിന്ദുക്കളും ലഹളക്കാരുടെ കടുംകൈകൾക്കിരയായിട്ടുണ്ട്.

**കെ. അച്ചുനായർ, കളക്കുടി വീട്, പന്നിക്കോട്, കോഴിക്കോട്**
**20–10–1973**

എന്റെ അമ്മയുടെ സഹോദരൻ അപ്പുക്കുട്ടൻനായരെ 1921ലെ ലഹളയിൽ മാപ്പിളമാർ വെട്ടികൊല്ലുകയാണുണ്ടായത്. അന്ന് സുമാർ 30 വയസ്സ് പ്രായമുണ്ടാകും. എനിക്ക് അന്നു മൂന്നുവയസ്സേ പ്രായമുള്ളൂ. ഞാനും എന്റെ അച്ഛനും അമ്മയും മറ്റ് അമ്മാവന്മാരും ലഹളയെ പേടിച്ചു നാടുവിട്ടിരുന്നു.

**കെ.സി. കല്യാണി അമ്മ, കെ.സി. ചിന്നമ്മു അമ്മ, കെ.സി. ലക്ഷ്മി അമ്മ, മങ്ങാട്ടേയിൽ വീട്, തേഞ്ഞിപ്പാലം, 23–10–1973**

1921ലെ മാപ്പിളലഹളയിൽ എന്റെ അച്ഛനായ കൃഷ്ണപ്പണിക്കരെ മാപ്പിളമാർ വെട്ടിക്കൊല്ലുകയും വീട് തീവച്ചു നശിപ്പിക്കുകയും ചെയ്തു. അമ്മയും മക്കളായ ഞങ്ങളും ദൈവകൃപയാൽ രക്ഷപ്പെട്ടു. അച്ഛനെ വെട്ടി കൊലപ്പെടുത്തിയതിനുശേഷം അമ്മ അധികകാലം ജീവിക്കുവാൻ സാധിക്കാതെ മരിച്ചു.

**കെ. ഇച്ചിര, കനിയിൽ വീട്, വൈദ്യരങ്ങാടി, കോഴിക്കോട്**
**21–10–1973**

1921 സെപ്തംബർ മാസത്തിൽ തിരുത്തിയിൽവച്ച് എന്റെ അച്ഛൻ അത്തിക്കോട് ശങ്കരനെ ലഹളക്കാർ വെട്ടിക്കൊല്ലുകയും പുര തീവച്ചു നശിപ്പിക്കുകയും ചെയ്തു.

**സി. രാഘവൻ, കൂവേരി, കണ്ണൂർ, 13–10–1973**

കൊണ്ടോട്ടിക്ക് കിഴക്ക് അരീക്കോട് വില്ലേജിലായിരുന്നു എന്റെ അച്ഛന്റെ സ്വദേശം. ഒരു ദിവസം രാത്രി മതഭ്രാന്തു പിടിച്ച മാപ്പിളമാർ അച്ഛന്റെ വീട് ആക്രമിക്കുകയും കൈയിൽ പിട്ടിയവരെയെല്ലാം കൊല്ലാൻ' മുതിരുകയും ചെയ്തു. മാതാപിതാക്കളും മറ്റും മരിച്ചുവീഴുന്നതുകണ്ടപ്പോൾ അച്ഛൻ തന്റെ ഇളയ സഹോദരിയുടെ കൈപിടിച്ചുകൊണ്ട് ഇരുട്ടിലൂടെ ഓടിരക്ഷപ്പെട്ടു. അച്ഛന് അന്നു പതിനാലോ പതിനഞ്ചോ വയസ്സു മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇവർ അവസാനം ലഹളബാധിതപ്രദേശത്തേക്കു നിയോഗിച്ചിരുന്ന ഒരു സബ് ഇൻസ്പെക്ടറുടെ മുൻപിൽചെന്നു പെട്ടു. അദ്ദേഹം ഈ രണ്ടു കുട്ടികളെയും തലശ്ശേരിയിലുള്ള തന്റെ വീട്ടിൽ കൊണ്ടുവന്നു വളർത്തി.

**പി. മാധവി അമ്മ, എക്കലിങ്ങൽ വീട്, പുൽപ്പറ്റ, മലപ്പുറം**
**18–10–1973**

എന്റെ അമ്മാവനെ മാപ്പിളലഹളയിൽ വെട്ടിക്കൊന്നു. ഞങ്ങളുടെ സ്വത്തുക്കൾ നശിപ്പിക്കുകയും ചെയ്തു. ഇതുകാരണം അമ്മാവന്റെ ഭാര്യയും കുട്ടികളും കഷ്ടത്തിലായിപ്പോയി

**തോട്ടത്തിൽ കേളു പുല്ലംകുന്നത്ത് പൂലാട്ടു വീട്, രാമനാട്ടുകര**

എന്റെ വിലയച്ഛനായ അയ്യപ്പനെ മാപ്പിളലഹളക്കാർ വെട്ടിക്കൊന്നു. മറ്റുള്ളവരെല്ലാം വീട്ടിൽനിന്നു നേരത്തെ ഒഴിച്ചുപോയിരുന്നു. ഞങ്ങളുടെ വീട് ലഹളക്കാർ തീവച്ചു നശിപ്പിക്കുകയും ചെയ്തിരുന്നു.

**ടി.പി. അയ്യപ്പൻ, ആനമങ്ങാട്, മലപ്പുറം, 26-10-1973**

1921ലെ ലഹളക്കാലത്ത് എന്റെ അച്ഛനെ മലപ്പുറംജില്ലയിലെ പൊടിയാട്ട് എന്ന സ്ഥലത്തുനിന്നു മാപ്പിളമാർ കൂട്ടംചേർന്നു വന്നു വീട്ടിൽനിന്നു പിടിച്ചുകൊണ്ടുപോയി അടുത്തുള്ള ഒരു അരയാലിൻചുവട്ടിൽവച്ചു വെട്ടിക്കൊല്ലുകയാണു ചെയ്തത്. അറുകൊലകൂടി ആ ആലിൻചുവട്ടിൽവച്ചു തന്നെ നടന്നു. കൊല്ലപ്പെട്ടവരെല്ലാം ഹിന്ദുക്കൾ തന്നെയായിരുന്നു.

**അടക്കാംകണ്ടത്തിൽ ചന്തോമൻ, താമരശ്ശേരി, കോഴിക്കോട്**
**26-10-1973**

എന്റെ വലിയച്ഛനായിരുന്ന കായക്കൽ ചന്തോമനെ മാപ്പിളമാർ പിടിച്ചുകൊണ്ടുപോയി വെട്ടി കൊലപ്പെടുത്തുകയും വീട്ടിലുണ്ടായിരുന്ന ആഭരണങ്ങളും മറ്റു സാധനങ്ങളും കവർച്ച ചെയ്യുകയും വീടിന്റെ പല ഭാഗങ്ങളും നശിപ്പിക്കുകയും കേടുവരുത്തുകയും കന്നുകാലികളെ അഴിച്ചുകൊണ്ടുപോവുകയും ചെയ്തു. ലഹളക്കാർ ചവിട്ടിപൊട്ടിച്ച വാതിലുകളും ചുമരുകളും പൊട്ടിച്ച് ഉത്തരവും ഇന്നും അതേപോലെ ആർക്കും കാണാവുന്നതാണ്.

**പുത്തലത്ത് നാരായണൻ, ഗോപാലൻ, കല്യാണി, കൊടുവള്ളി, കോഴിക്കോട്**

1921ൽ നടന്ന മാപ്പിളലഹളയിൽ എന്റെ അച്ഛനായ ഉണിച്ചാരവെ മാപ്പിളമാർ പിടിച്ചുകൊണ്ടുപോയി വെട്ടിക്കൊന്നു. ഞാനും എന്റെ അമ്മയും അനുജനും അനുജത്തിയും മാത്രമേ ഉണ്ടായിരുന്നുള്ളൂ. എനിക്ക് അന്ന് 9 വയസ്സും അനുജത്തിക്ക് 3 വയസ്സും അനുജന് ഒരു വയസ്സും മാത്രമേ ഉണ്ടായിരുന്നുള്ളൂ. വീട്ടിലെ എല്ലാ സാധനങ്ങളും ലഹളക്കാർ കൊള്ളചെയ്തു കൊണ്ടുപോവുകയും ചെയ്തു.

**കെ.ടി. വേലായുധൻ, തൃപ്പനച്ചി, മലപ്പുറം ജില്ല**

ഞങ്ങളുടെ അച്ഛൻ ചാരുക്കുട്ടിയെയും അനുജൻ ഉണ്ണിയപ്പുവിനെയും അവരുടെ അച്ഛൻ ചന്തുണ്ണിയെയും ലഹളത്തലവൻ കുഞ്ഞഹമ്മദ് ഹാജിയും പാർട്ടിയും ഒരു ദിവസം വീടിനും വീട്ടിനടുത്തുള്ള അംശക്കച്ചേരിക്കും തീകൊടുത്തു നശിപ്പിച്ചശേഷം മേൽപ്പറഞ്ഞ മൂന്നുപേരെയും "കുളിപ്പിച്ചുകയറ്റുവാൻ" (വെട്ടിക്കൊലപ്പെടുത്തുക) ഒരു മൈൽദൂരെയുള്ള തൃപ്പനച്ചിയിലേക്കു കൊണ്ടുപോവുകയും ചെയ്തു. വഴിയിൽ വച്ച് ഞങ്ങളുടെ അച്ഛൻ ചാരുക്കുട്ടി സൂത്രത്തിൽ ഓടി രക്ഷപ്പെട്ടു. മറ്റു രണ്ടുപേരെ ലഹളക്കാർ നിശ്ചിതസ്ഥലത്തുവച്ച് വെട്ടിക്കൊല്ലുകയും ചെയ്തു.

**ഞാറക്കാട്ട് പുറായിൽ പെരിയാരൻ ചാത്തൻ, പുളിക്കൽ, മലപ്പുറം, 13-11-1973**

മേപ്പടി താലൂക്ക് അംശംദേശത്ത് കക്കാട്ടിരി താമസിക്കും ചേലപ്പുറത്തു കുറുപ്പന്മാരുടെ വീട്ടിൽ വച്ച് എന്റെ അച്ഛൻ പെരിയാരൻ നാവുട്ടിയും അച്ഛന്റെ അനുജൻ പെരിയാരൻ നീലാണ്ടനും മാപ്പിളലഹളക്കാരാൽ വെടിവച്ചു കൊല്ലപ്പെട്ടതാണ്. അന്ന് 13 വയസ്സുപ്രായമുള്ള ഞാൻ സംഭവസ്ഥലത്തുനിന്ന് ഓടി രക്ഷപ്പെട്ടതായിരുന്നു.

**കെ.പി. കല്യാണിക്കുട്ടി അമ്മ, പൂത്തോട്ടിയിൽ വീട്, അരീക്കോട്, 13-11-1973**

എന്റെ വീട് ഏറനാട് താലൂക്കിൽ അരീക്കോടംശത്തിലെ കൊഴക്കോട്ടൂർ ദേശത്താണ്. എന്റെ അമ്മയുടെ മൂത്തസഹോദരനായ അപ്പുമേനോൻ എന്ന ശങ്കരമേനോനാണ് ഞങ്ങളുടെ കുടുംബകാര്യങ്ങൾ നോക്കിവന്നത്.

1921ലെ മാപ്പിളലഹളയിൽ ഒരു ശനിയാഴ്ച അരീക്കോട് ചന്തപ്പിരിവു കഴിഞ്ഞുമടങ്ങിവരുമ്പോൾ മാപ്പിളമാർ ഉദ്ദേശം ഉച്ചതിരിഞ്ഞു രണ്ടുമണിക്ക് അദ്ദേഹത്തെ സംഘംചേർന്നു പിടിച്ചുകെട്ടുകയും അരീക്കോട് പുഴയിൽ കൊണ്ടുപോയി (കുളിപ്പിക്കൽ കർമ്മം) തലവെട്ടുകയും ചെയ്തു. തന്നെയുമല്ല മാപ്പിളമാർ ഞങ്ങളുടെ വീട് കൈയേറുകയും ധാന്യങ്ങളും കിണ്ടി, ഉരുളി മുതലായവ എടുത്തുകൊണ്ടു

പോവുകയും അതിനുപുറമെ തുറക്കാത്ത മുറികളുടെ വാതിലുകൾ വെട്ടിപ്പൊളിക്കുകയും ചെയ്തു. ഈവക സംഗതികളെല്ലാം തന്നെ ഇന്നും ഞങ്ങളുടെ വീട്ടിൽ വന്നാൽ ഏവർക്കും കാണാവുന്നതാണ്.

**പി. ശ്രീദേവി അമ്മ, കുണ്ടളംകുണ്ടം വീട്, പുൽപ്പറ്റ, മലപ്പുറം**
**7–11–1973**

എന്റെ രണ്ട് അമ്മാവന്മാരെയും ഒരു ആങ്ങളയെയും 1921ലെ മാപ്പിളലഹളയിൽ വെട്ടിക്കൊല്ലുകയും അനവധി സ്വത്തുക്കൾ ലഹളക്കാർ കൊള്ളയടിക്കുകയും ചെയ്തു.

**കെ. കുഞ്ഞപ്പു, പുതുക്കോട്, മലപ്പും, 13–11–1973**

ലഹളക്കാലത്തൊരു ദിവസം പുലർച്ചയ്ക്ക് ഒരുകൂട്ടം മാപ്പിളമാർ ചെറുകാവംശം പേങ്ങാട്ട് ദേശത്ത് കൊളക്കാട്ട് കോരുവിന്റെ വീട്ടിൽ കയറിച്ചെല്ലുകയും അയാളെ വിളിച്ചുണർത്തി വെടിവച്ചുകൊല്ലുകയും ചെയ്തു. അദ്ദേഹത്തിന്റെ ഭാര്യയും രണ്ട് ആൺമക്കളും (കുഞ്ഞപ്പു, ചന്തു) ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്.

# ‘സ്വാതന്ത്ര്യസമരം’ ഇങ്ങനെയോ?
# പുര ചുടലും കൊള്ളയും കൊലയും
# നിർബന്ധിച്ചു മതംമാറ്റലും ക്ഷേത്രധ്വംസനവും

1921ലെ മാപ്പിളലഹളയിൽ ഹിന്ദുക്കളെ കൊല്ലലും അവരുടെ സ്വത്തു കൊള്ളചെയ്യലും സ്ത്രീകളെ മാനഭംഗപ്പെടുത്തലും വീടുകളും ക്ഷേത്രങ്ങളും കൊള്ളിവയ്ക്കലും സ്ത്രീകളുൾപ്പെടെ പലരെയും നിർബന്ധിച്ച് ഇസ്ലാംമതം സ്വീകരിപ്പിക്കലും മാത്രമാണ് നടന്നതെന്ന് അനുഭവസ്ഥന്മാർ രേഖപ്പെടുത്തുന്നു. അക്രമത്തിനിരയായവരിൽ ഏറിയകൂറും പാവപ്പെട്ടവരായിരുന്നു എന്നും ഈ കത്തുകളിൽനിന്നു മനസ്സിലാക്കാം. ഇതെങ്ങനെ സ്വാതന്ത്ര്യസമരമാകും? ജന്മിത്വത്തിനെതിരായുള്ള കർഷകസമരമാവും?

**എളോപ്രക്കുന്നുമ്മേൽ നാണുനായർ, പോസ്റ്റ് പുത്തൂര്, വഴി കൊടുവള്ളി, കോഴിക്കോട്, 1973–9–1873**

എന്റെ അച്ഛനായ കൃഷ്ണൻനായർ എടക്കാട്ട് എന്നവരെ കേളോത്ത് എന്ന സ്ഥലത്തുവച്ച് നെല്ലു കൊയ്തു മടങ്ങിവരുമ്പോൾ മുസ്ലീങ്ങൾ പിടിച്ചുകൊണ്ടുപോവുകയും ജീവനോടെ തന്നെ തൊലി ഊരുകയും അതിൽ പിന്നെ ഓരാ ഭാഗങ്ങളും അരിഞ്ഞു കൊല്ലുകയുമാണ് ചെയ്തത്. കൂടാതെ അദ്ദേഹത്തിന്റെ കൂടെ ഉണ്ടായിരുന്ന വേറെ രണ്ട് ആൾക്കാരെയും കഴുത്തു വെട്ടുകയും ചെയ്തു.

അന്ന് അച്ഛന് ഞാനും ഒരനിയനും ഒരു പെങ്ങളും മാത്രമാണ് ഉണ്ടായിരുന്നത്. അച്ഛന്റെ മരണശേഷം പിന്നെയും മുസ്ലീങ്ങൾ ഞങ്ങളെയും ആക്രമിക്കാൻവേണ്ടി വീട്ടിൽ എത്തുകയും വീട് വളയുകയും ചെയ്തപ്പോൾ ഞാനും കുടുംബവും ഓടി രക്ഷപ്പെടുകയും വീട്ടിൽനിന്നും ഏതാണ്ട് 5 മൈലോളം ദൂരമുള്ള പടിക്കൽ കേളുനായരുടെ വീട്ടിൽ അഭയംപ്രാപിക്കുകയും ചെയ്തു. ഒൻപതുമാസത്തിനു ശേഷം ലഹളകഴിഞ്ഞു തിരിച്ചുവന്നപ്പോൾ വീട്ടിലും പറമ്പിലുമുള്ള എല്ലാ സാധനങ്ങളും നശിപ്പിക്കപ്പെട്ടിരുന്നു.

**തെഞ്ചീരി പാർവതി അമ്മ, മലപ്പുറം, 17–9–1973**

മാപ്പിളലഹളയിൽ (1921ലെ) എനിക്കു വളരെയധികം നാശനഷ്ടങ്ങൾ ഉണ്ടായിട്ടുണ്ട്. മാപ്പിളമാർ വന്ന് എന്റെ വീട്ടിലെ പല സാധനങ്ങളും കൊള്ളചെയ്യുകയും അയൽപക്കത്തുള്ള പലരെയും വെട്ടി കൊല്ലുകയും ചെയ്തു. അതിൽ ഭയപ്പെട്ട് ഞാനും അച്ഛനും അമ്മയും ബാക്കി വീട്ടിലുള്ളവരെല്ലാം കുറെദിവസം കാട്ടിൽപ്പോയി ഒളിച്ചു. അതിനിടയിൽ അച്ഛനെ അവർ വെട്ടിക്കൊന്നു. അതിനാൽ ഭയപ്പെട്ട് ഞങ്ങളെല്ലാവരും കോഴിക്കോട്ട് സായ്പന്മാരുടെ അടുക്കൽ അണിനിരന്നു. അതിനുശേഷമാണ് ഭയം കുറഞ്ഞത്. എന്നാൽ വീട്ടിൽ തിരിച്ചുവന്നുനോക്കിയപ്പോൾ കന്നുകാലികളെയും മറ്റു പല സാധനങ്ങളും കണ്ടില്ല. കാലികളെയെല്ലാം അവർ വെട്ടിക്കൊന്ന് ഹിന്ദുക്കളെ തീറ്റി. അച്ഛനോട് കുറെ പ്രാവശ്യം മാപ്പിളമാർഗ്ഗത്തിൽ ചേരാൻ നിർബന്ധിച്ചു. അച്ഛൻ അതിനു സമ്മതിക്കാത്തതിനാലാണ് വെട്ടിക്കൊന്നത്.

**വി.കെ. കറപ്പൻ, കൊടിയത്തൂര്, കോഴിക്കോട്**

ഒരു സംഘം മാപ്പിളമാർ ഞങ്ങളുടെ വീട്ടിൽ ഇസ്ലാംമതം സ്വീകരിക്കണമെന്നും ഇതിൽ ആരോഗ്യമുള്ളവർ പടനായകന്മാരായി തങ്ങളുടെ കൂടെ പോരണമെന്നു പറഞ്ഞപ്പോൾ ഞങ്ങളുടെ വലിയച്ഛനായ എരേച്ചു അതിനു സമ്മതിച്ചില്ല. ഞങ്ങൾ ഏതുവഴിക്കെങ്കിലും പോയിക്കൊള്ളാമെന്നു പറഞ്ഞു. എന്നാൽ ഇപ്പോൾ തന്നെ പോകണമെന്നു പറയുകയും അവർ പോരുകയും ചെയ്തു. എടവണ്ണപ്പാറ വച്ച് ഞങ്ങളുടെ വലിയച്ഛനെ പിടിച്ചുകെട്ടി അവനോട് ഒരു സംഗതി ചോദിക്കുവാനുണ്ട്, നിങ്ങൾ നടന്നോളിൻ നിങ്ങളുടെ കൂടെ അയച്ചുതരാമെന്നു പറഞ്ഞു. പെണ്ണുങ്ങൾ നിലവിളിക്കുവാൻ ശ്രമിച്ചപ്പോൾ തോക്കുചൂണ്ടി നിങ്ങളെയൊന്നാകെ കൊന്നുകളഞ്ഞാൽ ചോദിക്കാൻ ആരും ഇല്ല. അത് ഓർമിക്കണ

മെന്നു പറഞ്ഞ് ഭീഷണിപ്പെടുത്തി, തിരിഞ്ഞുനോക്കാതെ പോകണമെന്നു പറഞ്ഞു. അതേപ്രകാരം പോവുകയും ചെയ്തു. അങ്ങനെ രാമനാട്ടുകരയിൽ ചെന്നു. അന്നും പിറ്റേദിവസവും വലിയച്ഛനെ കണ്ടില്ല. അങ്ങനെ താമസം മാങ്കാവിലേക്കാക്കി നാലാം ദിവസം അവിടെ കിട്ടിയ വിവരം രണ്ടുദിവസം വലിയച്ഛനെ തടത്തിൽ ശേഖരൻമാസ്റ്ററുടെ വീട്ടിൽ അറയിൽ ഇട്ടുപൂട്ടിയെന്നും മൂന്നാംദിവസം ചെറുവാടി പുഴയിൽ കൊണ്ടുപോയി വെട്ടി കൊലപ്പെടുത്തി എന്നുമാണ്....

**മാണിയൻ തൊടി, ചങ്ങരു, തിരിയങ്ങര വീട്, പി.ഒ., ഊരകം, മേൽമുറി, മലപ്പുറം 22-10-1973**

1921ലെ ലഹളയിൽ എന്നെ വാരിയൻകുന്നൻ കുഞ്ഞുമുഹമ്മദ് ഹാജിയും കൂട്ടരും പിടിച്ചുകൊണ്ടുപോയി. മതംമാറാം എന്നു പറഞ്ഞപ്പോൾ ഞങ്ങളെ ഉപദ്രവിച്ചില്ല. മതംമാറാൻ തയ്യാറില്ലെന്നു പറഞ്ഞ ശിങ്കാരത്ത് ഗോവിന്ദൻനായർ, കല്ലിങ്ങൽ തൊടിയിൽ ഇട്ടിച്ചിര അമ്മ മകൾ മാധവി അമ്മ, മാധവിഅമ്മയുടെ ഭർത്താവ് പിരിയാത്ത് ഉപ്പൻകുട്ടി നായർ എന്നിവരെ ഊരകം മലയുടെ പടിഞ്ഞാറ് താഴ്‌വരയായ കിളനക്കോട്ടുവച്ച് തലവെട്ടി കിണറ്റിൽ ഇട്ടു. ഇവരെ ഞങ്ങളുടെ കൂട്ടത്തിൽനിന്നാണ് വേർതിരിച്ചുകൊണ്ടുപോയത്. ഞങ്ങൾ പിന്നീട് മാപ്പിളമാരുടെ പിടിയിൽനിന്നു രക്ഷപ്പെട്ട് മലപ്പുറത്ത് അഭയം പ്രാപിച്ചു.

**ഊർങ്ങാട്ടിരി വേലാട്ട് രാമൻനായർ, മലപ്പുറം ജില്ല**

മലബാർ ലഹളക്കാലത്ത് എന്റെ അമ്മയുടെ അമ്മയ്ക്ക് മൂന്നു പെൺമക്കളും ഒരു മകനും ഉണ്ടായിരുന്നു. ഇവരിൽ ചിലർ പെരകമണ്ണ അംശം മടിശേരി ദേശത്ത് ഞാനും എന്റെ സഹോദരിമാരിൽ ചിലരും അച്ഛൻ ഒന്നിച്ച് എടവണ്ണ അംശത്തിലുമായിരുന്നു താമസിച്ചിരുന്നത്. എന്നാൽ എന്റെ അമ്മയുടെ മറ്റു സഹോദരിമാർ ലക്ഷ്മി അമ്മ, പാർവതി അമ്മ, വല്ലുനായർ എന്നിവർ അമ്മാമൻ ശങ്കരൻനായരുടെ കൂടെ ഈർങ്ങാട്ടിരി അംശത്തിലുമായിരുന്നു താമസിച്ചിരുന്നത്. വീട്ടിലുണ്ടായിരുന്ന നല്ല പണം, പണ്ടം, ഊട്ടുറുട്ടുകൾ, ഫർണിച്ചർ മുതലായവ ലഹളക്കാർ പല സംഘക്കാരുമായി മൂന്നുവട്ടംവന്ന് കവർച്ചനടത്തി എല്ലാം കൊണ്ടുപോവുകയും അമ്മാമൻ ശങ്കരൻനായരെ മൊയ്തീൻകുട്ടി ഹാജി താമസിച്ചിരുന്ന കരുപ്പത്ത് ഇല്ലത്തേക്കു ചെല്ലാൻ പറഞ്ഞിട്ടുണ്ടെന്നു പറഞ്ഞ് ലഹളക്കാർ കൂട്ടിക്കൊണ്ടുപോവുകയും ചെയ്തു.

എന്റെ അമ്മാവനോട് ദീൻ വിശ്വസിക്കണമെന്നും അല്ലാത്തപക്ഷം വെട്ടിക്കൊല്ലുമെന്നുമാണ് ലഹളക്കാർ പറഞ്ഞിരുന്നത്. ജീവനു രക്ഷയില്ലെന്നു കണ്ടപ്പോൾ അങ്ങനെ ചെയ്യാമെന്നും എന്റെ കുടുംബങ്ങൾ പെരുകുമണ്ണ് അംശത്തിലും എടവണ്ണ അംശത്തിലും താമസിച്ചുവരുന്നു. അതിനാൽ അവരെക്കൂടി കൊണ്ടുവരണ്ടതിലേക്ക് പാസ്സ് തരണമെന്നും അമ്മാവൻ പറഞ്ഞു. എന്നാൽ അരിശംകൊണ്ട ലഹളക്കാർ തനിക്കു പാസ്സല്ല, നടുക്ക് പുഴക്കരയിലേക്ക് എന്നു പറഞ്ഞു പുഴയിൽ കൊണ്ടുപോയി വെട്ടുകയാണുണ്ടായത്. ലഹള നടക്കുമ്പോൾ എന്റെ അമ്മ പത്തുമാസം ഗർഭിണിയായിരുന്നു. അമ്മാവനെ കൊന്നശേഷം ലഹളക്കാർ വന്ന് അമ്മയോടും പെങ്ങൾമാരോടും അനുജനോടും മതംമാറാൻ നിർബന്ധിച്ചു. അമ്മാവനെ കൊന്നതായി അറിയിക്കുകയും ചെയ്തു. ജീവരക്ഷയ്ക്കുവേണ്ടി അതിനെ സമ്മതിക്കുകയും മതംമാറ്റി മുസ്ലീംപേരുകളും വസ്ത്രങ്ങളുമെല്ലാം പറഞ്ഞപ്രകാരം സ്വീകരിക്കുകയും ചെയ്യേണ്ടിവന്നു.

കുറച്ചുദിവസം കഴിഞ്ഞപ്പോൾ എടവണ്ണ പട്ടാളം വരുകയും ലഹളക്കാർ അറിയാതെ ഞങ്ങളും മറ്റു പലരും എടവണ്ണ എത്തുകയും ചെയ്തു. അവിടെ കുഞ്ഞിക്കണ്ണൻ സബ് ഇൻസ്പെക്ടർ ഞങ്ങൾക്കു വസ്ത്രവും ഭക്ഷണവും തന്ന് ഞങ്ങളെ രക്ഷിച്ച് ഏതാണ്ട് രണ്ടുമാസം കഴിഞ്ഞ് ലഹള അവസാനിച്ചതിനുശേഷമാണ് നാട്ടിലേക്കു തിരിച്ചത്.

**പാറോൽ ചെറുണ്ണിനായർ, പി.ഒ. പുത്തൂർ, കൊടുവള്ളി, കോഴിക്കൊട്**

എന്റെ ജന്മദേശമായ ചാത്തമംഗലം വെണ്ണക്കോട് എന്ന സ്ഥലത്ത് 1921ലാണ് ഈ കലാപം വന്നത്. അതിൽ എന്റെ കുടുംബത്തിൽപ്പെട്ട പല ആൾക്കാരും സ്ഥലംമാറി താമസിക്കുകയും ലഹളക്കാർ എന്നെ ബലാൽക്കാരമായി പിടിച്ചുകൊണ്ടുപോയി കഴുത്ത് വെട്ടാൻ ശ്രമിക്കുകയും ചെയ്തിരുന്നു. എന്നാൽ ഏതോ പ്രകാരത്തിൽ ഞാൻ ഓടി രക്ഷപ്പെട്ടു. പക്ഷേ എന്റെ കൂടെ പിടിച്ചുകൊണ്ടുപോയിരുന്ന വമനയട്ടക്കണ്ടി രാമുണ്ണി എന്നിവരെ തൽസമയം തന്നെ അവർ വെട്ടിക്കൊന്നു.

ഇതെല്ലാം കണ്ട് ഭയപ്പെട്ടുവന്ന ഞാൻ വീട്ടിലെത്തുകയും സംഗതി പറയുകയും കുടുംബസമേതം വീട്ടിൽനിന്ന് ഏതാണ്ട് 20 മൈലകലെ മക്കട എന്ന സ്ഥലത്തേക്കു താമസം മാറ്റുകയും ചെയ്തു. എന്നാൽ ഈ യാത്രയിൽ എട്ടാംമൈൽ മണ്ണടിപാത്ത് എന്ന സ്ഥലത്തുവച്ച് അച്ഛനായ ഗോവിന്ദൻനായർ മരിച്ചു. ഈ നാട്ടിൽ നടന്ന കലാപം ഏതാണ്ട് 9 മാസത്തോളം നീണ്ടുനില്ക്കുകയും അതുകഴിഞ്ഞ് ഞങ്ങൾ മടങ്ങിയെത്തിയപ്പോൾ എനിക്ക് അവകാശപ്പെട്ടതും എന്റെ സ്വന്തം വീട്ടിൽ ഉണ്ടായിരുന്നതുമായ സാധനങ്ങളും കന്നുകാലികളും നഷ്ടപ്പെട്ടതായി കാണുകയും ചെയ്തു.

കൂടാതെ എന്റെ അടുത്ത ബന്ധത്തിൽപ്പെട്ട ഇക്കണ്ടുനായർ, ഇ. രാമൻനായർ, ഉണ്യാതമ്മ, ഇങ്ങാണിഅമ്മ എന്നിവരെ ഇസ്ലാംമതത്തിൽ ബലാൽക്കാരം ചേർക്കുകയും ചെയ്തിരുന്നു. ഇവരെ വളരെ നിർബന്ധിച്ച് കാളമാംസം തീറ്റിക്കുകയും ചെയ്തു. എന്നാൽ കലാപം കഴിഞ്ഞ് മടങ്ങി ഞങ്ങൾ എത്തിയപ്പോൾ അവർ ഞങ്ങളുടെ സമുദായത്തിലേക്കു മടങ്ങിച്ചേർന്നതാണ്.

**എ.എൻ. നാരായണൻനായർ, ചെറുപ്പളശ്ശേരി, ഒറ്റപ്പാലം**

ലഹളക്കാലത്ത് ഞാൻ താമസിച്ചിരുന്നത് വള്ളുവനാട് താലൂക്ക് പാറൽ അംശം പാളംകുളം ദേശത്ത് എന്റെ അച്ഛന്റെയും അമ്മയുടെയും കൂടെയായിരുന്നു. താഴത്തെ കുളത്തുനിന്നു പെരിന്തൽമണ്ണ ഹൈസ്കൂളിലേക്ക് 4 മൈൽ കാട്ടുപ്രദേശത്തുകൂടി നടന്നെത്തണം. അങ്ങനെ 1921ൽ ഒരു തിങ്കളാഴ്ച രാവിലെ കാട്ടുവഴി പെരിന്തൽമണ്ണയിലെത്തി തൊട്ടു താലൂക്കാപ്പീസിൽനിന്ന് അതിഗംഭീരമായ പുക ആകാശത്തേക്കുയരുന്നുണ്ടായിരുന്നു. സ്കൂളിൽനിന്ന് മടങ്ങി താലൂക്കാപ്പീസിന്റെ പടിക്കലെത്തിയപ്പോൾ നിരവധി മാപ്പിളമാർ മടവാളും ധരിച്ചുനില്ക്കുന്നതു കാണുകയും ഭയവിഹ്വലരായി 4 നാഴിക കാടുവഴി ഓടി അച്ഛന്റെ വീട്ടിലെത്തുകയും ചെയ്തു.

ക്ഷീണവും ദാഹവുംകൊണ്ടു വലഞ്ഞ ഞാൻ കുറച്ചധികം വെള്ളം കുടിച്ചിരിക്കുന്ന സമയത്ത് സുമാർ 80ഓളം മാപ്പിളമാർ വീട്ടിൽ കയറിവന്നു. ഓരോരുത്തരുടെ കൈയിലും വടി, മടവാൾ മുതലായ മാരകായുധങ്ങൾ ഉണ്ടായിരുന്നു. അച്ഛൻ പുറത്തേക്കെവിടെയോ പോയിരുന്നു. വന്നവരിൽ ഒരുത്തൻ കൃഷ്ണൻനായർ എവിടെ പോയി എന്നു ചോദിച്ചു. ഭയവിഹ്വലരായ ഞാൻ, അമ്മ, ജ്യേഷ്ഠൻ, അനുജൻ എല്ലാവരും ഉറക്കെ നിലവിളിച്ചു. നിലവിളി കേട്ട് അച്ഛൻ അടുത്തവീട്ടിൽനിന്നും ഓടിയെത്തി. അവരുടെ ആവശ്യം എന്താണെന്നാരാഞ്ഞ *** അവർ പണവും നെല്ലുമെല്ലാം ആവശ്യപ്പെട്ടു. കൊടുത്തില്ലെങ്കിൽ എല്ലാവരെയും കൊല്ലുമെന്നു പറഞ്ഞു. സ്വതവേ ധൈര്യവാനായ അച്ഛൻ ഞങ്ങളോടു മടവാളെടുക്കാൻ പറഞ്ഞു. 4 എണ്ണത്തിനെ കൊന്നേ അച്ഛൻ മരിക്കൂ, ശേഷം നിങ്ങൾ വരുന്നത് അനുഭവിക്കുക എന്നു പറഞ്ഞു. മടവാളെടുക്കാൻ അച്ഛൻ അകത്തേക്കു കടന്നപ്പോൾ എന്താണു സംഭവിക്കുന്ന എന്ന ഭയത്തിൽ ഞങ്ങളെല്ലാം വാവിട്ടലറി. ഒടുവിൽ അച്ഛൻ കൊള്ളക്കാർക്ക് ഓരോ പറ നെല്ലും ഓരോ ഉറുപ്പികയും കൊടുത്ത് എങ്ങനെയെങ്കിലും പറഞ്ഞയച്ചു.

മേൽസംഭവം കഴിഞ്ഞ് അഞ്ചാംദിവസം എല്ലാവരും രാത്രി ഊണുകഴിഞ്ഞു കിടന്നു. രണ്ടു കാവൽക്കാരെ അപ്പോഴേക്കും വീട്ടിൽ നിർത്തിയിരുന്നു (ഒരു മാപ്പിളയും ഒരു നായരും). സുമാർ 10 മണിക്ക് കുറെ മാപ്പിളമാർ വാൾ, തോക്ക്, കുന്തം എന്നിവയുമായി വന്ന് കാവൽക്കാരൻ നായരെ അടിക്കുകയും നെല്ലുകുത്തുന്ന ഉലക്ക എടുത്ത് കതകിന് കുത്തുകയും ചെയ്തു. പുറത്തു കിടന്നിരുന്ന കാവൽക്കാരൻ കൃഷ്ണൻനായർ വാതിൽ തുറക്കിൻ അല്ലെങ്കിൽ മാപ്പിളമാർ എന്നെ കൊല്ലുമെന്ന് ഉറക്കെ അലറിക്കൊണ്ടിരുന്നു. ഇതുകേട്ട് വാതിൽ തുറന്നു. അച്ഛനെ അവർ കാൽ, കൈ, മുഖം എന്നിവ കെട്ടി നിലത്തുവീഴ്ത്തി പല ഭേദ്യങ്ങളും ഏല്പിച്ചു. അതിനുശേഷം കുറെപേർ മാളികയിൽ കയറി തുണി എണ്ണയിൽ മുക്കി ഇടനാഴികയിലും മറ്റും കത്തിച്ചിട്ടു. ഇതുകണ്ട് ഞങ്ങൾ നിലവിളിക്കാൻ തുടങ്ങി.

വീട്ടിലെ സകല സാമഗ്രികളും അവർ കടത്തിക്കൊണ്ടുപോയി. പിന്നെ മുകളിൽനിന്നു താഴത്തുവന്നുനോക്കിയപ്പോൾ അച്ഛൻ ബന്ധനത്തിൽ മിണ്ടുവാൻപോലും വയ്യാതെ കിടക്കുന്നതാണ് കണ്ടത്. ദേഹമാസകലം വിറയ്ക്കുന്നുണ്ടായിരുന്നു.

അങ്ങനെ കുറച്ചുദിവസം കഴിഞ്ഞ് അച്ഛന്റെയും ആ അംശം അധികാരിയടെയും തല വേണമെന്നു പറഞ്ഞുനടക്കുന്നതായി ഞങ്ങൾക്കറിവു കിട്ടിയ ഉടനെ അച്ഛനെ എല്ലാദിവസവും പകൽ മുഴുവൻ തട്ടിന്റെ മുകളിൽ ഒളിപ്പിക്കും. രാത്രി നെല്ലിന്റെ ഇടയിൽ പാടത്ത് തണുത്തുവിറച്ചു കഴിച്ചുകൂട്ടും.

ഇങ്ങനെ ഒരു ദിവസം രാത്രി ആരും അറിയാതെ ഞങ്ങളെല്ലാവരും കാട്ടിൽകൂടി നടന്നുനടന്നു പെരിന്തൽമണ്ണയിൽ എത്തിച്ചേർന്നു. ഒരു വർഷം പെരിന്തൽമണ്ണയിൽ കഴിച്ചുകൂട്ടി. അപ്പോഴേക്കും ലഹള ഒട്ടൊന്നു ശമിച്ചതിനാലും അക്രമിച്ച മാപ്പിളമാർ ശിക്ഷിക്കപ്പെട്ടതിനാലും ഞങ്ങൾ കുടുംബസമേതം ജനിച്ച നാട്ടിലേക്കു തന്നെ തിരിച്ചുപോന്നു.

**എസ്.കെ. പി. രാമൻനമ്പൂതിരി, പട്ടാമ്പി**

1921 ആഗസ്റ്റ് മാസം ഒരു ദിവസം കാലത്ത് പത്തുമണിയോടുകൂടി റോഡിൽനിന്ന് ഏതാനും ചിലർ സംഘമായി ഇറങ്ങുന്നത് എന്റെ അച്ഛൻ കണ്ടു. അച്ഛൻ അതുകണ്ട് പരിഭ്രമിച്ച് എല്ലാവരെയും വീട്ടിനകത്താക്കി വാതിലടച്ചിരിക്കുകയും അച്ഛന്റെ അനുജനായ നീലകണ്ഠൻനമ്പൂതിരിയോട് ആരെയെങ്കിലും വിളിച്ചുകൊണ്ടുവന്ന് ആപത്തിൽനിന്നു രക്ഷപ്പെടുത്താൻ പറഞ്ഞു. അദ്ദേഹം കുറച്ചുദൂരം പോയപ്പോൾ താൻ മാത്രം രക്ഷപ്പെടുന്നതു ശരിയല്ലെന്നും വരുന്ന ആപത്ത് എല്ലാവർക്കും ഒരുമിച്ച് അനുഭവിക്കാമെന്നുറച്ച് ഇല്ലത്തേക്കു തന്നെ മടങ്ങി. ലഹളക്കാർ കാത്തിരുന്നു. എന്റെ അച്ഛനോട് പണം ആവശ്യപ്പെടുകയും പുറത്തുപെട്ട നീലകണ്ഠൻനമ്പൂതിരിയെ ദാരുണമാംവിധം മർദ്ദിക്കുകയും ചെയ്തു. അച്ഛൻ കുറച്ചുരൂപ ജനലഴിയിലൂടെ ഇട്ടുകൊടുത്തു. ലഹളക്കാർ അതുകൊണ്ടു തൃപ്തിപ്പെടാതെ വീണ്ടും നീലകണ്ഠൻനമ്പൂതിരിയെ മർദ്ദിച്ചു. വാതിലിൽ ശക്തിയായി കോടാലി ഉപയോഗിച്ചു വെട്ടാനും തുടങ്ങി.

വെട്ടിയതിന്റെ പാടുകൾ ഇപ്പോഴും കാണാവുന്നതാണ്. സുമാർ ഒരു മൂന്നരമണിയോടെ പട്ടാളം വരുന്നുവെന്ന സൂചന ലഭിച്ചപ്പോൾ അവരെല്ലാം പിരിഞ്ഞുപോയി. മൂന്നുനാലുമാസം കഴിഞ്ഞപ്പോൾ കൊള്ളക്കാരുടെ മർദ്ദനമേറ്റ നീലകണ്ഠനമ്പൂതിരി മരിച്ചു.

**എൻ. വിശാലാക്ഷി അമ്മ, കരിക്കാട്**

ഞങ്ങളുടെ വന്ദ്യമാതാവ് നമ്പ്രത്ത് കാളി അമ്മ 1921ലെ ഖിലാഫത്തിലെ വളരെയധികം ദുരിതം അനുഭവിച്ച വ്യക്തിയാണ്. ലഹളയിൽ അമ്മയെ മതംമാറ്റുകയും ദേഹോപദ്രവവും ചെയ്യുകയുമുണ്ടായി. മതംമാറ്റിയ അവസരത്തിൽ അമ്മയുടെ പേർ പാത്തുമ്മ എന്നായിരുന്നു. അച്ഛനും ഖിലാഫത്തിൽ വളരെയധികം ബുദ്ധിമുട്ടിയിട്ടുണ്ട്. വളരെയധികം പരുക്കുകൾ അച്ഛനും ഏറ്റിട്ടുണ്ട്.

**പി.കെ. രാമൻകുട്ടി, ഊരകം മേലേമുറി, മലപ്പുറം**

1921ലെ മാപ്പിളലഹളയുടെ ദുരന്തഫലങ്ങൾ തികച്ചും അനുഭവിച്ചിട്ടുള്ള എനിക്ക് കലാപം നടന്ന കാലത്ത് 41 വയസ്സ് പ്രായമാണ്. അന്നു നല്ല ആരോഗ്യവാനും അധ്വാനശീലനുമായിരുന്നു ഞാൻ. വളരെയധികം കഷ്ടനഷ്ടങ്ങളനുഭവിക്കേണ്ടിവന്നിട്ടുള്ള എനിക്കിപ്പോൾ 93 വയസ്സായി.

സംഭവം നടന്ന കാലത്ത് ഞാനും കുടുംബവും പാർത്തുവന്നിരുന്നത് കടോടത്ത് പറമ്പ് എന്ന സ്ഥലത്തായിരുന്നു. ലഹളക്കാർ വരുന്നുണ്ടെന്ന ഊഹാപോഹം നാടാകെ പരന്നു. അപ്പോൾ ഇവിടത്തെ ഒരു ധനാഢ്യനായ കുറ്റിപ്പുറത്ത് പണിക്കരെ മതപരിവർത്തനത്തിനും വീടു കൊള്ളചെയ്യുന്നതിനുമായി കല്ലാമൂലയിൽനിന്നും കുഞ്ഞഹമ്മത് ഹാജിയും കൂട്ടുകാരും പൊടിയാട്ട് നിന്ന് (മലപ്പുറം മേൽമുറി) ഒരു സംഘം പുറപ്പെട്ടുവെന്നൊരു വാർത്ത കാട്ടുതീപോലെ പരന്നു. കഴിഞ്ഞതനുസരിച്ച് നല്ല ആരോഗ്യവാന്മാരായ നൂറോളം ഹിന്ദുയുവാക്കൾ കുറ്റിപ്പുറം പണിക്കരുടെ വീട് കാക്കുന്നതിനായി ഏർപ്പാട് ചെയ്തിരുന്നു. അക്കൂട്ടത്തിൽ ഞാനും ഉണ്ടായിരുന്നു. എന്റെ കുടുംബക്കാർ ലഹളക്കാരെ ഭയന്ന് മലപ്പുറം പട്ടാളക്യാമ്പിനു സമീപം പാർപ്പിച്ചു. കുറച്ചുദിവസം കഴിഞ്ഞപ്പോൾ കുറച്ചു മുസ്ലീംകളെ കൂടി കാവലിനേർപ്പെടുത്തുകയും അവരുടെ നായകത്വം വഹിക്കുന്നതിന് പാണക്കാട്ടെ ഒരു തങ്ങളെ കൂട്ടിക്കൊണ്ടുവന്നാക്കുകയും ചെയ്തു. രണ്ടാഴ്ച കഴിഞ്ഞപ്പോൾ തങ്ങൾ ഒരടിയന്തരാവശ്യം പറഞ്ഞ് പാണക്കാട്ടേക്ക് പിറ്റേദിവസം തന്നെ വരാമെന്നേറ്റുപോയി. അന്നേ ദിവസം തന്നെ കാവൽ നിന്നിരുന്ന മുസ്ലീംകളും ഓരോ കാരണംപറഞ്ഞ് സ്ഥലംവിട്ടു. അന്നുരാത്രി സുമാർ 10 മണിയോടുകൂടി കൊള്ളക്കാർ ഞങ്ങളെ വളഞ്ഞു. സംഘത്തിൽ മുന്നൂറോളം പേരുണ്ടായിരുന്നു. ലഹളക്കാർ പടിപ്പുരയ്ക്കൽ എത്തിയപ്പോൾ തുടരെത്തുടരെയായി രണ്ടുവെടി, പടിപ്പുരയുടെ അടുത്തുണ്ടായിരുന്ന എരഞ്ഞിമരത്തിലേക്കു വച്ചു. ആളിക്കത്തുന്ന ആനപ്പന്തങ്ങൾ ഉയർത്തിപ്പിടിച്ചും ചക്കിന്റെ കണ തോളിലേന്തിയും സലാത്തും

ചൊല്ലി ആളുകൾ തുരുതുരാ പ്രവഹിച്ചുതുടങ്ങി. കാവൽക്കാരായി നിന്നിരുന്ന ഞങ്ങളും ആ വീട്ടിലെ സ്ത്രീകളും കുട്ടികളും പുരുഷന്മാരിൽ ചിലരും അന്തംവിട്ട് നാലുപാടും ഓടി. ഞങ്ങൾ നാലുപേർ (1. പുഴക്കൻ ചോയി, 2. പുഴക്കൽ കുഞ്ഞൂട്ടി, 3. പോറത്താടി താമി, 4. പടിഞ്ഞാറൻ കണ്ടൻ രാമൻകുട്ടി) എന്നിവർ ഒരു വഴിക്കാണ് ഓടിയത്. രാത്രി കുറച്ചകലെയുള്ള ഒരു കുന്നിൻമുകളിൽ കഴിച്ചുകൂട്ടി. രണ്ടു ദിവസം പിന്നെയും ഞങ്ങൾ നാട്ടിൽത്തന്നെ ചുറ്റിപ്പറ്റി കഴിഞ്ഞുകൂടി.

മുസ്ലീങ്ങൾ ഇളകിവരുന്നുണ്ടെന്നും ഹിന്ദുക്കളെകണ്ടാൽ വിടില്ലെന്നും നിർബന്ധിച്ചു മതപരിവർത്തനം ചെയ്യിക്കുന്നുണ്ടെന്നും മലപ്പുറം മേൽമുറിയിലെ ഒരു ധനാഢ്യനായിരുന്ന ഒരു ശേഖരമേനോനെ മതപരിവർത്തനം ചെയ്തുവെന്നുമുള്ള വാർത്ത നാടെങ്ങും പരന്നു. അതോടെ വീട്ടിലുണ്ടായിരുന്ന സർവ്വസ്വവും ഉപേക്ഷിച്ച് ഞങ്ങൾ ഏതാനും ആളുകൾ സംഘമായി മലപ്പുറത്തേക്കു പുറപ്പെട്ടു. സന്ധ്യ മയങ്ങിയതിൽപിന്നെയാണ് ഞങ്ങൾ പുറപ്പെട്ടത്. വഴിമദ്ധ്യേ മലപ്പുറം അംശത്തിന്റെ പടിഞ്ഞാറ് സ്ഥിതിചെയ്യുന്ന എടേപ്പാലം എന്നു പറഞ്ഞുവരുന്ന സ്ഥലത്ത് ഒരു സംഘം ആളുകൾ നിന്നിരുന്നു. ഞങ്ങൾ അടുത്തെത്തിയപ്പോൾ അവർ ഞങ്ങളുടെ കൂട്ടത്തിലേക്കു ചാടിവീണു. ഓരോരുത്തരുടെയും കൈപിടിച്ചുനിർത്തി കൈയിലുണ്ടായിരുന്ന സഞ്ചിയും മടിയും എല്ലാം പരിശോധിച്ചു. കിട്ടിയ പണം തട്ടിയെടുത്തു. പരിശോധനയിൽ പെടാത്തവരായി ആരുംതന്നെ അവശേഷിച്ചിരുന്നില്ല. ഞങ്ങളുടെ കൂക്കത്തിൽ അവരോട് എതിർത്ത നാലാളുകളെ അവർ ബലമായി പിടിച്ചുനിർത്തി (1. ചേരൂർക്കാരൻ തടത്തിൽ കുഞ്ഞിപ്പെരവൻ, 2. പാറേമ്മൽ പുരക്കൽ രാമൻകുട്ടി വൈദ്യർ, 3 ഉം 4 ഉം ഊരകം സ്വദേശികളായ നായന്മാരായിരുന്നു). ഞങ്ങളെ പരിശോധിച്ചതിനുശേഷം പുറത്തു തല്ലുകയും പൃഷ്ടഭാഗത്ത് ചവിട്ടുകയും ചെയ്തുകൊണ്ട് ഓടിനെടാ എന്ന് ആക്രോശിച്ച് ജീവനും കൊണ്ടോടി. ഞങ്ങൾ കുന്നുകയറി. കുന്നിൻമുകളിലെത്തി തിരിഞ്ഞുനോക്കിയപ്പോൾ കണ്ട കാഴ്ച ഹൃദയഭേദകമായിരുന്നുവെങ്കിലും ഞങ്ങൾ ജീവിക്കാനുള്ള ആശയകൊണ്ട് യാതൊന്നും ചെയ്തില്ല. ഞങ്ങളുടെ കൂട്ടത്തിൽനിന്നു തടഞ്ഞുവച്ചിരുന്നവരെ നിലത്തുകിടത്തി ഏതാനും ആളുകൾ കൈകാലുകൾ അമർത്തിപ്പിടിച്ച് നീളമുള്ള വാൾകൊണ്ട് കഴുത്തിൽ മൂരുന്നതുകണ്ട് വീണ്ടും ഓടി മലപ്പുറത്ത് ഞങ്ങളുടെ കുടുംബങ്ങൾ പാർത്തവന്നിരുന്ന സ്ഥലത്തെത്തിച്ചേർന്നു.

ഇത്തരത്തിൽ പലഭാഗത്തുനിന്നും ലഹളക്കാരെ ഭയന്ന് ഓടിയെത്തിയ നൂറിൽപ്പരം കുടുംബങ്ങൾ ജീവിതം മുട്ടിയപ്പോൾ മടപ്പുറം കോട്ടപ്പടിക്കൽ സ്ഥിതിചെയ്യുന്ന സത്രത്തിൽ വരാൻ പറഞ്ഞതനുസരിച്ച് ഞങ്ങൾ തിരിച്ചുപോന്നു. അടുത്തദിവസം സത്രത്തിൽ ചെന്നു. ധാരാളം അരി അവിടെയുണ്ടായിരുന്നു. മുതിർന്നവർക്ക് നാഴിയും കുട്ടികൾക്ക് ഉരിയും വീതം അരി തന്നുകൊണ്ടിരുന്നു. ഇത് ആറുമാസങ്ങളോളം തുടർന്നു. ഇനി ലഹളയെല്ലാം അമർന്നിരിക്കകൊണ്ട് എല്ലാവർക്കും നാട്ടിൽ പോകുവാനുള്ള കല്പന കിട്ടി. ഉള്ളിൽ ഭയവുമായി സകുടുംബം നാട്ടിലേക്കു തിരിച്ചു.

വീട്ടിലെത്തിച്ചേർന്നപ്പോൾ വീട്ടിലുണ്ടായിരുന്ന സർവ്വസ്വവും കൊള്ളയടിച്ചതായി കാണാൻ കഴിഞ്ഞു.

**കിളികുന്നുമ്മൽ ചാമി, തൂവൂർ**

എന്റെ വീട്ടിൽനിന്ന് മുണ്ടനമ്മാടി മൊയ്തു എന്നെ പിടിച്ചുകൊണ്ടുപോയി. സുമാർ 40-ൽപരം ഹിന്ദുക്കളെ വെട്ടിക്കൊന്നിട്ട തൂവൂരിലുള്ള പൊട്ടേങ്ങാട്ട് കിണറ്റിലേക്ക് കൈ രണ്ടും പിന്നിലേക്ക് കെട്ടിയാണു കൊണ്ടുപോയത്. അന്ന് എനിക്ക് സുമാർ 16 വയസ്സുണ്ട്. ആ കിണറിന് അടുത്തു താമസിക്കുന്ന പൊട്ടേങ്ങാട്ട് സെയ്തലവികുട്ടിഹാജി എന്നെ കണ്ടു. അയാൾ കൈ അഴിച്ചുവിടാൻ പറഞ്ഞു. അങ്ങനെയാണ് ഞാൻ രക്ഷപ്പെട്ടത്.

**കോൽക്കോത്ത് ഉണ്ണിക്കുമാരൻ നായർ, പോസ്റ്റ് പുത്തൂർ, വഴി-കൊടുവള്ളി, കോഴിക്കോട് ജില്ല, 14-11-1973**

എന്റെ പ്രദേശമായ പെണ്ണക്കാട്ട് പുത്തൂർ എന്ന സ്ഥലത്ത് 1097 തുലാം മാസത്തിലാണ് ലഹളവന്നത്. അതിൽ എന്റെ കുടുംബത്തിൽപ്പെട്ടവരും എന്റെ അയൽവാസികളിൽപ്പെട്ടവരുമായ അനവധി ഹിന്ദുക്കളെ മുസ്ലീങ്ങൾ വെട്ടിക്കൊല്ലുന്നത് എനിക്കു കാണാൻ കഴിഞ്ഞിട്ടുണ്ട്. ഈ പരിതസ്ഥിതിയിൽ ഞാനും കുടുംബവും എന്റെ വീട്ടിൽനിന്നും ഏതാണ്ട് 20 മൈലോളം അകലെയുള്ള കോഴിക്കോട്

പുതിയറ എന്ന സ്ഥലത്ത് തേരര് കണ്ടിയിൽ എന്ന വീട്ടിൽ അഭയംപ്രാപിച്ചു.

ഞങ്ങളുടെ ഈ ഭയന്നോട്ടത്തിൽ സ്വന്തം പെങ്ങന്മാരായ നാരായണിയമ്മ, കല്യാണിയമ്മ എന്നിവരും പങ്കെടുത്തിരുന്നു. ഈ കലാപം ഇവിടെ 9 മാസത്തോളം നീണ്ടുനില്ക്കുകയും അതിൽപ്പിന്നെ ഞങ്ങൾ മടങ്ങിയെത്തിയപ്പോൾ എനിക്ക് അവകാശപ്പെട്ടതും എന്റെ സ്വന്തം വീട്ടിൽ ഉള്ളതുമായ പലതും എനിക്ക് എന്നെന്നേക്കുമായി നഷ്ടം വരികയും ചെയ്തിരിക്കുന്നു.

**പിലാത്തോട്ടത്തിൽ ചോയി, പോസ്റ്റ് പുത്തൂര്, വഴി–കൊടുവള്ളി, കോഴിക്കോട് ജില്ല, 15–11–1973**

എനിക്ക് 1997 തുലാംമാസത്തിൽ ഇവിടെ വർഗ്ഗീയകലാപം നടക്കുമ്പോൾ 21 വയസ്സോളം പ്രായമായിരുന്നു. ഹിന്ദുക്കൾക്കുണ്ടായിരുന്ന സ്വത്തുക്കളെ കവർച്ചചെയ്തെടുക്കുകയും അവരെ സ്വൈരമായി ജീവിക്കാനനുവദിക്കാതെ മാരകായുധങ്ങളുമായി പിൻതുടരുകയും ചെയ്തതിനാലും ഇവിടെ ജീവിക്കാൻ ഭയമുള്ളതിനാലും ഞാനും അച്ഛനും അമ്മയും അനുജന്മാർ രണ്ടാൾക്കും ഒരു ജ്യേഷ്ഠനും ഒരു പെങ്ങളും കൂടി എന്റെ വീട്ടിൽനിന്ന് ഏതാണ്ട് 15 മൈലോളം ദൂരെയുള്ള കോമത്തുചാലിൽ ഇമ്പിച്ച്യാത്തുവിന്റെ വീട്ടിൽ അഭയം പ്രാപിക്കുകയും ചെയ്തു.

കൂടാതെ എനിക്ക് നല്ലവണ്ണം പരിചയമുള്ളവനും എന്റെ സ്നേഹതിനുമായ നായരുകണ്ടി ചെറിയോമൻ നടകേറിചോയി എന്നിവരെ മുസ്ലീങ്ങൾ പിടിച്ചുകൊണ്ടുപോയി നാകാളീകാവിൽ എന്ന സ്ഥലത്തു വച്ച് ഗളച്ഛേദം ചെയ്തതായും എനിക്കു പറയാൻ കഴിയും.

9 മാസം കഴിഞ്ഞ് വർഗ്ഗീയകലാപം ഏതാണ്ട് അവസാനിച്ചു എന്ന വിവരംകിട്ടി ഞാനും എന്റെ വയോധികരായ അച്ഛനമ്മമാരും മടങ്ങിയെത്തിയപ്പോൾ ഞാൻ താമസിച്ചിരുന്ന പിലാത്തോട്ടത്തിൽ എന്ന വീട് മുസ്ലീങ്ങൾ തീവച്ചു നശിപ്പിക്കുകയും മറ്റു പല സാധനങ്ങളും നശിപ്പിക്കുകയും ചെയ്തതായും കണ്ടു.

**അയ്യനാത്ത് മീനാക്ഷി അമ്മ, ഇരുവെറ്റി അംശം ദേശം**

1921ൽ നിലമ്പൂർ കോവിലകത്തുവച്ച് മാപ്പിളമാർ എന്റെ ഭർത്താവായ പുല്ലിക്കുത്ത് അച്ചുതൻനായരെ കൊല്ലുകയും എന്നെ പല ഭേദ്യങ്ങളും ചെയ്യുകയും ഉണ്ടായി. ഇത് അന്വേഷിക്കുവാനോ വല്ല രക്ഷയും ചെയ്യുവാനോ ഇതുവരെയും ആരെയും കണ്ടില്ല. എനിക്ക് ഇപ്പോൾ 80 വയസ്സായി.

**വി. ഉണ്ണീരി മേസ്ത്രി, ഒലപത്തൂർ എസ്റ്റേറ്റ്, കാക്കവയല**

ലഹളയുടെ വിവരമറിഞ്ഞ് ഒരു ദിവസം രാത്രി എന്റെ വീട്ടിലെ സ്ത്രീകളും ഞാനടക്കം കുട്ടികളും അഞ്ചുമൈൽ ദൂരെയുള്ള എളേറ്റിൽ എന്ന സ്ഥലത്തുള്ള അമ്മാവന്റെ വീട്ടിലേക്കു താമസംമാറ്റി. കുറച്ചുദിവസം കഴിഞ്ഞപ്പോൾ ഞങ്ങളുടെ വീട് ലഹളക്കാർ മാപ്പിളമാർ കത്തിച്ചുകളഞ്ഞതായി അച്ഛൻ പറഞ്ഞു. വീണ്ടും ഞങ്ങൾ മാറിത്താമസിക്കാൻ നിർബന്ധിതരായി. രക്ഷയില്ലെന്ന നിലയിലായപ്പോൾ ആ വീട്ടിലുള്ളവരും ഞങ്ങളുടെ കൂടെ ആ സമയത്തുണ്ടായിരുന്ന മറ്റു പല സ്ഥലങ്ങളിൽനിന്നും അഭയംതേടിയ നൂറിലേറെ ആളുകളും അവിടെനിന്നു മൂന്നുമൈല അകലെയുള്ള (പടിഞ്ഞാറ്) നെടയനാട് വടക്കെ ചാലിൽ എന്ന ഞങ്ങളുടെ ഒരു അന്ന ബന്ധുവിന്റെ വീട്ടിലേക്ക് മാറിത്താമസിച്ചു. അന്നു മുതിർന്നവർ പട്ടാളക്കാരുടെ കൂടെ ലഹളസ്ഥലത്തേക്ക് പൊയ്ക്കൊണ്ടിരുന്നതായി ഓർക്കുന്നു. അതിനിടയ്ക്ക് മൂന്നു കിണറ്റിൽ നിറയെ ഹിന്ദുക്കളെ വെട്ടിത്തള്ളിയതായി അറിഞ്ഞു. വേലപ്പൻ എന്നൊരാൾ എങ്ങനെയോ കൈയിലുള്ള കെട്ടഴിച്ച് ഒരു വള്ളിയിൽ പിടിച്ചു. (മനുഷ്യരെ വെട്ടിവീഴ്ത്തിയ കിണറ്റിൽനിന്നു രക്ഷപ്പെട്ടിട്ടുണ്ട്). കയറുമ്പോൾ അർദ്ധജീവനുള്ളവർ എന്നെയും കയറ്റിക്കൊണ്ടുപോ എന്നു ദയനീയമായി നിലവിളിച്ചത് അയാൾ ഇന്നും ഓർക്കുന്നു. ഗർഭിണികളായ സ്ത്രീകളും കൊലചെയ്യപ്പെട്ടിട്ടുണ്ട്.

കുറച്ചുദിവസം കഴിഞ്ഞപ്പോൾ എന്റെ അച്ഛന്റെ അനുജൻ കുഞ്ഞാമൻ എന്നൊരാൾ കോഴിക്കോട് വയനാട് റോഡിൽ 22–ാം മൈലിൽ കള്ളുഷാപ്പ് നടത്തിക്കൊണ്ടിരിക്കവെ ലഹളക്കാർ ഒരു രാത്രിയിൽ വന്നു ഷാപ്പിൽനിന്നും വിളിച്ചിറക്കി റോഡരികിൽ കൊണ്ടുപോയി വെട്ടിക്കാലപ്പെടുത്തി.

**മതിലിങ്ങല കുഞ്ചിയമ്മ, തൂത, മലപ്പുറം ജില്ല, 19–10–1973**

മാപ്പിളലഹളയിൽ ആനമങ്ങാട്ടുനിന്നും അഞ്ചുപേരെ വെട്ടിക്കൊന്നു. അതിൽ എന്റെ അമ്മാവൻ മതിലിങ്ങൽ രാവുണ്ണിനായരും പെടും. അന്ന് ഏകദേശം 50 വയസ്സായിക്കാണും. ദാരുണമാംവിധം മരിച്ച അഞ്ചുപേരുടെയും മൃതശരീരങ്ങൾ ഞാൻ (ഇപ്പോൾ 70 വയസ്സ്) കണ്ടു.

**ഇ. ചോയിക്കുട്ടി, എടപ്പടത്തിൽ, പോസ്റ്റ് ചെനക്കലങ്ങാടി, തേഞ്ഞിപ്പാലം**

എന്റെ അച്ഛൻ എടപ്പടത്തിൽ കുഞ്ഞിക്കുട്ടി 1921ലെ മാപ്പിളലഹളയിൽ മാപ്പിളമാർ വെട്ടിക്കൊലപ്പെടുത്തുകയും വീട്ടിലുണ്ടായിരുന്ന പല സാധനങ്ങളും കളവുചെയ്തുകൊണ്ടുപോവുകയും ചെയ്തു.

**വാക്യത്തൊടി രാവുണ്ണിനായർ, ഊർങ്ങാട്ടിരി, മലപ്പുറം ജില്ല**

ലഹളക്കാലത്ത് എന്നെക്കൂടാതെ വീട്ടിൽ അച്ഛൻ വേലാനായർ, അമ്മ നാരായണി അമ്മ, പെങ്ങൾ ലക്ഷ്മി അമ്മ, ലക്ഷ്മി അമ്മയുടെ ഭർത്താവ് വല്ലുനായർ എന്നിവർ മാത്രമാണുണ്ടായിരുന്നത്. ഈ നാട്ടുകാരും അന്യനാട്ടുകാരുമായ ലഹളക്കാർ ചേർന്നു ഹിന്ദുക്കളായ കൃഷിക്കാരുടെയും മറ്റും വീട് കൊള്ളചെയ്ത് നെല്ല്, പണം, പണ്ടങ്ങൾ, മറ്റു സാധനങ്ങൾ എന്നിവ തട്ടിക്കൊണ്ടുപോയി. ഇങ്ങനെ മൂന്നുവട്ടം തങ്ങളുടെ വീട് ആക്രമിക്കപ്പെട്ടു.

ഈ അവസരത്തിൽ ലഹളത്തലവനായ മൊയ്തീൻകുട്ടി ഹാജി കരുവത്തില്ലത്ത് താമസമാക്കി. പലരോടും അവിടെ ചെല്ലുവാൻ ആളെ അയച്ചു. ആ കൂട്ടത്തിൽ എന്റെ പെങ്ങളുടെ ഭർത്താവ് വല്ലുനായർ, കോൽക്കാരൻ പനോത്ത് കേശവൻനായർ, കുമാരൻ നായർ, ചേലാട്ട് ശങ്കരൻനായർ, കുകുരീരി ഗോപാലൻ നായർ മുതലായവർ ഒരുമിച്ചു ചെല്ലുകയും ചെയ്തു. അവരോട് ഇസ്ലാംമതം സ്വീകരിക്കാൻ നിർബന്ധിക്കുകയും അതിന് അവർ വഴങ്ങാത്തതിനാൽ വെട്ടാൻ നിർത്തിയ സംഘത്തിലേക്കു തള്ളിക്കൊണ്ടുപോയി പുഴക്കൽവച്ച് വെട്ടിക്കൊല്ലുകയുമാണുണ്ടായത്. ഈ വിവരം ആ കൂട്ടത്തിൽനിന്ന് എങ്ങനെയോ രക്ഷപ്പെട്ട കുകുരീരി ഗോപാലൻനായർ മടങ്ങിവന്നു പറഞ്ഞപ്പോഴാണ് ഞങ്ങൾക്കറിയാൻ സാധിച്ചത്.

അതിനുശേഷം മൊയ്തീൻകുട്ടി ഹാജിയുടെ ആൾക്കാർ വന്നു ബാക്കിയുള്ളവരെ മതംമാറ്റുവാൻ നിർബന്ധിച്ചു. അല്ലാത്തപക്ഷം മറ്റുള്ളവർക്കുണ്ടായ അനുഭവം നിങ്ങൾക്കുമുണ്ടാകുമെന്നു പറഞ്ഞു ഗത്യന്തരമില്ലെന്നു കണ്ടപ്പോൾ ഞങ്ങൾ എല്ലാവരും ഇസ്ലാംമതം സ്വീകരിച്ചു. ഞങ്ങളുടെ തല മൊട്ടയടിക്കുകയും നിസ്കാരകർമ്മങ്ങൾ പഠിപ്പിക്കാൻ ഒരു മുസ്ലീമിനെ ഏർപ്പാടു ചെയ്യുകയും ചെയ്തു. ആ കൂട്ടത്തിൽ സുന്നത്ത് കഴിക്കണമെന്നും ഞങ്ങളോടു പറയുകയും ചെയ്തു.

ഈ സംഭവങ്ങൾക്കുശേഷം എടവണ്ണ പട്ടാളം വന്ന വിവരം അറിഞ്ഞ് ഞങ്ങൾ എല്ലാവിധ സ്വത്തുക്കളും ഉപേക്ഷിച്ച് അർദ്ധരാത്രിക്ക് വീട്ടിൽനിന്ന് പുറപ്പെട്ട് എടവണ്ണ എത്തി. സബ് ഇൻസ്പെക്ടർ കുഞ്ഞിക്കണ്ണൻ ഞങ്ങൾക്ക് ആഹാരവും വസ്ത്രവും നൽകി രക്ഷപ്പെടുത്തുകയും ചെയ്തു. രണ്ടുമാസത്തോളം അങ്ങനെ അവിടെ കഴിച്ചുകൂട്ടി. ലഹള അവസാനിച്ചതിനുശേഷമാണ് ഞങ്ങൾ നാട്ടിലേക്കു തിരിച്ചുവന്നത്. ഈ അവസരത്തിൽ ഞങ്ങൾക്കു ജീവിക്കുന്നതിനു യാതൊന്നും ഉണ്ടായിരുന്നില്ല. എല്ലാം ലഹളക്കാർ കൊണ്ടുപോകുകയും നശിപ്പിക്കുകയും ചെയ്തിരുന്നു.

**കെ.ടി. വിശാലാക്ഷി അമ്മ, കണ്ണമംഗലം, മലപ്പുറം ജില്ല**

**15–10–1973**

1921ലെ മാപ്പിളലഹളയിൽ ദുരിതമനുഭവിച്ച ഹിന്ദുക്കളുടെ ഒരു കൺവെൻഷൻ വിളിച്ചുകൂട്ടി എന്നും അതിൽവച്ച് ഭാവിപരിപാടികൾക്കായി ഒരു സമിതി രൂപീകരിച്ചിരിക്കുന്നു എന്നും 1973 ഒക്ടോബർ 13ന് മനോരമയിൽ കണ്ട ദുരിതമനുഭവിച്ച ഞങ്ങളെപ്പോലെയുള്ളവർ സന്തോഷിക്കുന്നു. എന്റെ വീട്ടിൽ പഴയ ഏറനാട് താലൂക്ക് കണ്ണമംഗലം അംശത്തിലെ തോന്നിയിൽ ലഹളക്കാർ സംഘടിച്ച് താമസമാക്കുകയും ചെയ്തിരുന്നു. ഞങ്ങൾ ലഹള തുടങ്ങിയ ഉടനെതന്നെ എല്ലാം ഒഴിച്ച് ഒരു കൊല്ലത്തിലധികം കാലം അന്നത്തെ കൊച്ചിൻസ്റ്റേറ്റിലുള്ള തിരുവില്വാമലയിലായിരുന്നു അഭയാർത്ഥികളായി താമസിച്ചിരുന്നത്. നാട്ടിൽ മടങ്ങിവന്നപ്പോൾ എല്ലാം നശിച്ച നിലയിലാണ് കണ്ടത്.

**കെ. ഗോവിന്ദൻനായർ, കിഴക്കേടത്ത് വീട്, പോസ്റ്റ് ചേറൂർ,**

**മലപ്പുറം 15–10–1973**

എന്റെ അമ്മയുടെ മുത്തശ്ശിയെയും അമ്മാവനെയും ലഹളക്കാർ വെട്ടിക്കൊന്നു. മുത്തശ്ശിയുടെ ആശ്രിതയായി ഇനി അമ്മയാണുള്ളത്. അമ്മാവന്റെ മക്കൾ രണ്ടുപേരും ജീവിച്ചിരിക്കുന്നു.

**കെ.ടി. മാധവൻനായർ, കെയർ ഓഫ് കെ.ടി. ശങ്കരൻനായർ**
**ലക്ഷ്മീവിലാസ്, പോസ്റ്റ് നീലേശ്വരം, വഴി കൊടുവള്ളി, കോഴിക്കോട് 24–10–1973**

എന്റെ ജ്യേഷ്ഠസഹോദരൻ നീലേശ്വരം അംശംദേശത്ത് തീയര് തൊടികയിൽ ഗോപാലൻനായരെ അടുത്ത അംശമായ പുത്തൂരിലെ നാഗാളികാവ് എന്ന സ്ഥലത്തുവച്ച് ലഹളക്കാർ വെട്ടിക്കൊലപ്പെടുത്തി. അതിനുശേഷം കുടുംബത്തിൽ വൃദ്ധയായ മാതാവും മൈനർമാരായ ഒരു ജ്യേഷ്ഠനും ഞാനും മാത്രമേ ഉണ്ടായിരുന്നുള്ളൂ. അതേ കൊല്ലത്തിൽ മാതാവ് മരിച്ചു. അതിനുശേഷം മറ്റു മാർഗങ്ങളില്ലാതെ ഞാൻ പല നാടുകളിലും ചുറ്റിത്തിരിയുകയായിരുന്നു. ജ്യേഷ്ഠൻ നാട്ടിൽത്തന്നെ പലരുടെയും സഹായത്തോടെ കഴിഞ്ഞു. ഇപ്പോൾ ജ്യേഷ്ഠൻ കുടുംബസമേതം നീലേശ്വരം അംശത്തിൽത്തന്നെ താമസിക്കുന്നു. 57 വയസ്സായ ഞാൻ ഇപ്പോൾ കുറച്ചുകാലമായി ജ്യേഷ്ഠന്റെ സംരക്ഷണത്തിലാണ്. എനിക്കു സ്വന്തമായി ഒരു തുണ്ടു ഭൂമിയോ മറ്റു സമ്പാദ്യങ്ങളോ ഇല്ല. അതിനുപുറമെ ഞാൻ രോഗിയുമാണ്. മാപ്പിളലഹളയിൽ കൊല്ലപ്പെട്ടവരുടെ അതിന്റെ പ്രയോജനം എനിക്കുംകൂടെ അനുഭവപ്പെടുത്തിത്തരുവാൻ വണക്കമായി അപേക്ഷിക്കുന്നു.

**ചക്കിങ്ങൽതൊടിയിൽ കല്യാണി അമ്മ, പോസ്റ്റ് പുതുപ്പറമ്പ്, മലപ്പുറം, 19–10–1973**

1921ലെ മാപ്പിളലഹള ഉണ്ടായ കാലത്ത് എനിക്ക് 25 വയസ്സ് പ്രായമുണ്ടായിരുന്നു. താനൂരിനടുത്ത് നന്നമ്പ്ര വില്ലേജിൽ തൊടിയിൽ പറമ്പിൽ കുഞ്ഞുക്കുട്ടിഅമ്മയുടയും എളേടത്ത് രാമൻനായരുടെയും മകളായ എന്റെ ഭർത്താവ് കോഴിക്കോട് ജില്ലയിലെ ഇരുവള്ളൂർ അംശത്തിൽ കിളിയത്തറേൽ രാമൻനായരാണ്. മലബാർ കലാപകാലത്ത് എനിക്ക് രണ്ടു കുട്ടികളുണ്ടായിരുന്നു. എട്ടുവയസ്സായ ഒരു ആൺകുഞ്ഞും മൂന്നുവയസ്സായ പെൺകുഞ്ഞും. ഞങ്ങളുടെ പ്രദേശത്ത് ആക്രമണം നടന്നപ്പോൾ ഞങ്ങൾ താനൂർ തീവണ്ടി ആപ്പിസിലേക്ക് ഓടി. തലയില്ലാത്ത എത്രയോ മൃതശരീരങ്ങളെ ചവിട്ടിമെതിച്ചുകൊണ്ടാണ് ഞങ്ങൾ ഓടിയത്. ഓടുന്ന സമയത്ത് കൈയിൽ കിട്ടിയവരെയെല്ലാം ലഹളക്കാർ വെട്ടിവീഴ്ത്തി. കൂട്ടത്തിൽ എന്റെ അച്ഛനെയും എട്ടുവയസ്സ് പ്രായമായ എന്റെ കുഞ്ഞിനെയും, സ്ത്രീകളെ അവർ ബലമായി പിടിച്ചുകൊണ്ടുോപയി. അങ്ങനെ ഒരു വിധത്തിൽ ഞങ്ങൾ റെയിൽവേ സ്റ്റേഷനിലെത്തി. അവിടെനിന്നും ഞങ്ങൾ തീവണ്ടിമാർഗ്ഗം തൃശൂരിലേക്കു പോയി. തൃശൂർ അമ്പലത്തിനടുത്തുള്ള ഒരു വീട്ടിൽ ഞാനും എന്റെ ഭർത്താവും താമസിച്ചു. ഏകദേശം നാലുമാസത്തോളം ആ വീട്ടിൽ താമസിച്ചു. അവിടെ എത്തിയ ഞങ്ങൾക്ക് അരിയും മുണ്ടും എല്ലാം സൗജന്യമായി കിട്ടിയിരുന്നു. അവിടെനിന്ന് ഞങ്ങൾ കോഴിക്കോട്ടേക്കാണ് പോയത്. കോഴിക്കോട് കച്ചേരിയിൽ കുറച്ചുദിവസം താമസിച്ചു. പിന്നീട് ലഹള അല്പം കെട്ടാറിയപ്പോൾ ഞങ്ങൾ താമസിച്ചിരുന്ന സ്ഥലത്തേക്കു തന്നെ പോന്നു. വന്നുനോക്കിയപ്പോൾ കണ്ട കാഴ്ച ദയനീയമായിരുന്നു. വീട് തീവച്ചു നശിപ്പിച്ചിരുന്നു. വീട്ടിലുണ്ടായിരുന്ന പാത്രങ്ങളും മറ്റു സാമാനങ്ങളുമെല്ലാം അവർ കൊണ്ടുപോയിരുന്നു.

**പൊട്ടിക്കടവത്ത് കുഞ്ഞിപ്പെണ്ണ്, കെയർ ഒഫ് പി.കെ. കണ്ടര്, പടിഞ്ഞാറ്റും മുറി പി.ഒ., മലപ്പുറം 16 –10–1973**

കൂട്ടിലങ്ങാടി പഞ്ചായത്തിൽ പടിഞ്ഞാറ്റുമുറി എന്ന പ്രദേശത്ത് ലഹളക്കിരയായ ധാരാളം കുടുംബങ്ങളിൽ ഒരു കുടുംബമായിരുന്നു എന്റേത്. എന്റെ ഭർത്താവിനെ കഴുത്തിൽ വെട്ടുവാൻ മുതിർന്നതും വെടിവച്ചുകൊല്ലാൻ തോക്കു ചൂണ്ടിയതും വെടിവച്ചതും ഉന്നംതെറ്റി മറ്റാളുകൾക്കാണ് കൊണ്ടത്. വീട്ടിലുള്ള സാധനങ്ങൾ കൊള്ളചെയ്തതും എല്ലാം കണ്ടവളാണ് ഞാൻ.

**മാട്ടുമ്മൽ വേലുക്കുട്ടി, പുതുപറമ്പ് പി.ഒ. മലപ്പുറം, 18–10–1973**

1921ലെ മാപ്പിളലഹള നടന്ന കാലത്ത് എനിക്ക് 22 വയസ്സ് പ്രായമുണ്ടായിരുന്നു. അന്ന് ഒരു ദിവസം ഞാൻ വയലിൽ നിലമുഴുത് ഉച്ചയ്ക്ക് കപ്പയുമായി വീട്ടിലേക്കു പോകുമ്പോൾ ഒരുകൂട്ടം ആളുകൾ

എന്റെ ചുറ്റും വളഞ്ഞു. അതിൽ ഒരാൾ എന്റെ കാതിൽ കിടന്നിരുന്ന സ്വർണത്തിന്റെ കമ്മൽ ഊരിയെടുത്തു. അപ്പോഴേക്കും മറ്റുള്ളവർ വാളുകൊണ്ട് എന്നെ വെട്ടി. ഭാഗ്യവശാൽ ആ വെട്ട് എനിക്ക് ഏറ്റില്ല. അപ്പാടെ ഞാൻ പേടിച്ച് നിലവിളിച്ച് ഓടി. നേരെ കോട്ടക്കൽ കോവിലകത്തേക്കാണ് ഓടിയത്. ഏകദേശം ലഹള കെട്ടടങ്ങുന്നതുവരെ അവിടെ ഒളിച്ചിരുന്നു. ആ അവസരത്തിലാണ്, കോഴിച്ചെന എന്ന സ്ഥലത്ത് പട്ടാളക്യാമ്പ് വന്നത്. അപ്പോൾ ഞാൻ മടങ്ങി വീട്ടിലേക്കുതന്നെ പോന്നു. വന്നുനോക്കിയപ്പോൾ വീട്ടിനുള്ളിലുള്ളതെല്ലാം ലഹളക്കാർ കവർന്നിരുന്നു. വീടു കുത്തിനശിപ്പിച്ചിരുന്നു. എന്റെ രണ്ടു കാളകളെ അവർ വെട്ടിക്കൊന്നിരുന്നു.

**പി. കൃഷ്ണൻനായർ, കുന്നത്ത് കുഴിയിൽ വീട്, പി.ഒ. മഞ്ചേരി 3–11–1973**

ഞാൻ പുതിയ മലപ്പുറംജില്ലയിൽ പെട്ട ഏറനാട് താലൂക്ക് മഞ്ചേരി അംശം ദേശത്തെ കുന്നത്തുകുഴി എന്ന വീട്ടിൽ നായർ സമുദായത്തിൽ ജനിച്ചു. അന്നു മരുമക്കത്തായമായിരുന്നു. 1921ൽ എനിക്ക് 11 വയസ്സ് പ്രായം ഉണ്ട്. എന്റെ മാതാപിതാക്കൾ എനിക്ക് ഓർമ്മവയ്ക്കുന്നതിനു മുൻപുതന്നെ മരണപ്പെട്ടു. എന്റെ അമ്മയ്ക്ക് ഞാനല്ലാതെ വേറെ ആരും തുണയായി ഉണ്ടായിരുന്നില്ല. പഴയ സമ്പ്രദായപ്രകാരം വീട്ടിൽ ഉണ്ടായിരുന്ന നാല് അമ്മാവന്മാരുടെയും വലിയച്ഛൻ, ചെറിയമ്മമാരുടെയും രക്ഷകർത്തൃത്വത്തിലാണ് വളർന്നത്. പൂർവികമായ ഭൂസ്വത്ത് ഒന്നുംതന്നെ ഇല്ല. നാല് അമ്മാവന്മാർക്ക് പോലീസ് ഉദ്യോഗവും ഒരു വീടും മാത്രമാണ് ഉണ്ടായിരുന്നത്. വലിയമ്മാവൻ പോലിസിൽ ഹെഡ്കോൺസ്റ്റബിളായിരുന്നു. അരീക്കോടായിരുന്നു. 1921ൽ അന്ന് പോലിസിന്റെ മേലധികാരിയായിരുന്ന മലബാർ ഡി.എസ്.പി. ഹിക്കോക്ക് മഞ്ചേരിയിൽ ക്യാമ്പ് ചെയ്തിരുന്നു. അരീക്കോട്ടേക്ക് ആളയച്ച് അമ്മാവനെ വരുത്തി. പിറ്റേദിവസം രാവിലെ ഡി.എസ്.പി.യും അമ്മാവനും മറ്റു ചിലരും ചേർന്ന് തിരൂരങ്ങാടിക്ക് സമാധാനരക്ഷയ്ക്കാണെന്നുപറഞ്ഞ് പോയി. പിന്നെ അമ്മാവനെയും വേറെ ഒന്നുരണ്ടാൾക്കാരെയും വെട്ടിക്കൊന്നതായും, മറ്റുള്ളവർ– സായ്പ്പടക്കം– ഓടിരക്ഷപ്പെട്ടതായുമാണ് വാർത്ത വന്നത്. അതിന്റെ ഫലമായി പഴയ കടം നിമിത്തം വീട് വിറ്റുപോകുകയും ബാക്കി അമ്മാവന്മാർക്ക് ഉദ്യോഗം നഷ്ടപ്പെടുകയും കുടുംബം അനാഥമാകുകയും ചെയ്തു.

**സി.പി. ബാലകൃഷ്ണൻനായർ, വാക്കാടവീട്, തൃക്കുളം**
**14–11–1973**

എവിടെ ശിവക്ഷേത്രത്തിൽ ലഹളക്കാർ കടന്നു വാതിൽ ചവിട്ടിപൊളിച്ച്, അകത്തുകടന്ന് പൂജാസാമാനങ്ങളും ശിവന്റെ മുൻപിൽ പ്രതിഷ്ഠിച്ച കരിങ്കല്ലുകൊണ്ടുള്ള കാളയെയും ഗണപതിവിഗ്രഹം, ഓടുകൾ മുതലായവ തച്ചുപൊളിച്ച് നാശനഷ്ടങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. പൂജാസാമാനങ്ങളെല്ലാം അവർ എടുത്തുകൊണ്ടുപോയി.

**പത്മനാഭൻ അധികാരി, പുത്തൂർ**

മാപ്പിളമാർ എല്ലാ വീടുകളും ചിട്ടയോടുകൂടി കൊള്ളചെയ്തു. ആ ഗ്രാമത്തിലും പരിസരത്തിലുമുള്ള പന്ത്രണ്ടോളം ക്ഷേത്രങ്ങൾ പൂർണ്ണമായി നശിപ്പിച്ചു. വിഗ്രഹങ്ങൾ തച്ചുടച്ചു.

എന്റെ നാലു ബന്ധുക്കളെയും മൂന്നു ചെറുമക്കളെയും മാപ്പിളമാർ പിടിച്ചു വിധിച്ചു. ആ അംശത്തിൽ 300–ൽ കുറയാതെ ആളുകൾ കൊല്ലപ്പെട്ടിട്ടുണ്ട്. രണ്ടു കിണറുകൾ മുഴുവനായും ഒരു കിണർ ഭാഗികമായും ശവങ്ങളെക്കൊണ്ടു നിറഞ്ഞു.

തീയ്യ സ്ത്രീകളോടു ചെയ്ത അതിക്രമങ്ങൾ വിവരിക്കുവാൻ അസാധ്യമാണ്. ഭർത്താവോടൊപ്പം ഒരു സ്ത്രീയെ പിടിച്ചു. ഭർത്താവിനെ കൊല്ലുകയും ഭാര്യയെ മാനഭംഗപ്പെടുത്തുകയും ചെയ്തു.

**മണിയൻ പാലോളി കൃഷ്ണൻനായർ, തൃപ്പനച്ചി**

എനിക്ക് 76 വയസ്സ് പ്രായമാണ്. 56 വയസ്സുള്ള ഒരു സാധുസ്ത്രീയെ വിവാഹം കഴിക്കുവാൻ മാപ്പിളമാർ എന്നെ നിർബന്ധിച്ചു. തിരിച്ച് ഹിന്ദുമതം സ്വീകരിച്ചാൽ എല്ലാറ്റിനെയും കൊന്നുകളയുമെന്നവർ ഭീഷണിപ്പെടുത്തി.

# അത്രേവേണോ?
## ശകുനം നന്നായാലും പുലരും വരെ കക്കാറുണ്ടോ?

മാപ്പിളലഹളക്കാരുടെ അക്രമണത്തിൽനിന്ന് പൊന്നാനിയെ രക്ഷിക്കാൻ കേളപ്പജി ചെയ്ത സാഹസികശ്രമം സുവിദിതമാണല്ലോ. അങ്ങനെ ലഹളയുടെ യഥാർത്ഥരൂപം നേരിട്ടു കണ്ടറിഞ്ഞ അദ്ദേഹം ലഹളയെ വെള്ളപൂശാനുള്ള ശ്രമത്തെ അധിക്ഷേപിച്ചുകൊണ്ടു മരിക്കുന്നതിനു തൊട്ടുമുൻപ് കേസരിയിൽ എഴുതിയ ലേഖനമാണ് ഇവിടെ ഉദ്ധരിക്കുന്നത്.

1921ൽ നടന്ന മാപ്പിളലഹളയുടെ സുവർണ്ണജൂബിലി കൊണ്ടാടുവാനുള്ള തീരുമാനം പരിഹാസ്യം മാത്രമല്ല അവിവേകവുമായിപ്പോയി മാപ്പിളമാരുടെ വികാരങ്ങളെ വ്രണപ്പെടുത്തേണ്ട എന്നുവച്ച് മാപ്പിളലഹളയ്ക്ക് മലബാർ കലാപം എന്നു പേരുകൊടുത്തു എങ്കിലും അന്നു നടന്ന സംഭവങ്ങളെല്ലാം ഒന്നു പരിശോധിക്കുന്നതായാൽ അതിനുമുൻപു നടന്ന സംഭവങ്ങളെല്ലാം ഒന്നു പരിശോധിക്കുന്നതായാൽ അതിനുമുൻപു നടന്ന അൻപതിലധികം മാപ്പിളലഹളകളിൽനിന്നു വ്യത്യാസപ്പെട്ടതായിരുന്നില്ല ഒടുവിലത്തെ ഈ ലഹളയും എന്നു കാണാം 1921ലെ ലഹളയ്ക്കു കുറെക്കൂടി വ്യാപ്തിയുണ്ട്. അത് ഏറനാട്, വള്ളുവനാട്, പൊന്നാനി താലൂക്കുകളുടെ ചില ഭാഗങ്ങൾ, കോഴിക്കോട് താലൂക്കിന്റെ കിഴക്കൻപ്രദേശങ്ങൾ- എന്നിവിടങ്ങളിലാണ് പ്രധാനമായി നടന്നത്. അൻപതുകൊല്ലംമുൻപ് നടന്ന ലഹളയിലെ സംഭവങ്ങൾ സ്വന്തം അനുഭവത്തിൽനിന്നും ഓർക്കണമെങ്കിൽ അവർക്കിന്ന് 65-70 വയസ്സെങ്കിലും ഉണ്ടായിരിക്കണം. ഖിലാഫത്ത് പ്രസ്ഥാനം എന്താണെന്നുതന്നെയും അതിന്റെ കനകജൂബിലി ഇന്നുകൊണ്ടാടുന്ന അധികംപേർക്കും അറിയാമോ എന്നുതന്നെയും സംശയമാണ്.

ഒന്നാംലോകമഹായുദ്ധത്തിൽ ശക്തനായ ജർമ്മൻചക്രവർത്തിയെ പരാജയപ്പെടുത്തുന്നതിന് ഇന്ത്യയുടെ പരിപൂർണസഹായം ബ്രിട്ടന് ആവശ്യമായിരുന്നു. എന്നാൽ യുദ്ധം ആരംഭിച്ച് അധികം കഴിയുന്നതിനുമുൻപ് തുർക്കി ജർമ്മനിയുടെ കൂടെ ചേർന്നു. തുർക്കി സുൽത്താൻ ഇസ്ലാംമതത്തെയും മുഹമ്മദീയരുടെ പുണ്യസ്ഥലങ്ങളെ രക്ഷിക്കാൻ കടപ്പെട്ട ഖലീഫയായിരുന്നതുകൊണ്ടും ബ്രിട്ടനെ സഹായിക്കുവാൻ സുൽത്താനോട് യുദ്ധംചെയ്യുന്നത് മതത്തിന് എതിരായ ഒരു പ്രവൃത്തിയാവും. അങ്ങനെ ഇന്ത്യൻമുസ്ലീങ്ങൾ ഒരു ധർമ്മസങ്കടത്തിൽപ്പെട്ടു.

ബ്രിട്ടിഷ് ചക്രവർത്തിയുടെ പ്രതിനിധിയായ ഇന്ത്യ വൈസറോയി ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. അതിൽ വ്യക്തമാക്കിയിരുന്നു, തുർക്കിയുടെ യുദ്ധം മതസംബന്ധമായ ഒരു യുദ്ധമല്ലെന്നും മുസ്ലീങ്ങളുടെ പുണ്യസ്ഥലത്തേക്ക് യാതൊരു ആപത്തും നേരിടുന്നതല്ലെന്നും, 1918ൽ ബ്രിട്ടീഷ് പ്രധാനമന്ത്രി ലോയിഡ് ജോർജ് വൈസറോയിയുടെ വാഗ്ദാനങ്ങൾ ആവർത്തിറപ്പിച്ചു. യുദ്ധത്തിൽ വിജയികളായ ബ്രിട്ടനും കൂട്ടുകാരും വിജയലഹരിയിൽ വാഗ്ദാനങ്ങൾ എല്ലാം മറന്നു. ബ്രിട്ടൺ മണ്ണെണ്ണ വിളയുന്ന മെസപ്പൊട്ടാമിയ കൈവശപ്പെടുത്തി. മുസ്ലീങ്ങളുടെ പുണ്യസ്ഥലങ്ങളുള്ള അറബിദ്വീപിൽ സിറിയ ഫ്രാൻസിനും അനറ്റോളിയ ഇറ്റലിക്കും കൊടുത്തു. ക്രെയിസ്സും സ്മർണവും യുദ്ധത്തിൽ പങ്കില്ലാതിരുന്ന ഗ്രീസിനും രണ്ടായിരം കൊല്ലങ്ങൾക്കുമുൻപ് ജൂതന്മാരുടെ അധീനത്തിലായിരുന്ന പാലസ്തീൻ ജൂതന്മാർക്കും കൊടുക്കുവാൻ തീരുമാനിച്ചു. തുർക്കിയെ യൂറോപ്പിൽ തുടർന്നുപോകാൻ അനുവദിച്ചു എങ്കിലും അവർക്ക് വലിയ സൈന്യം പാടില്ലെന്നു വിധിച്ചു. മുസ്ലീംലോകത്തോടു ചെയ്ത വാഗ്ദാനങ്ങൾ എല്ലാം കാറ്റിൽ പറപ്പിച്ചു. ഇത് മുസ്ലീംലോകത്തെ അരിശംകൊള്ളിച്ചു.

തുർക്കിയെ പരാജയപ്പെടുത്താൻ തങ്ങൾ സഹായിച്ചു എന്ന അപരാധബോധം ഇന്ത്യൻ മുസ്ലീങ്ങളെ ബ്രിട്ടനെതിരെ എന്തു ത്യാഗത്തിനും സന്നദ്ധരാക്കാൻ പര്യാപ്തമായിരുന്നു. 1920 മെയ് 28-ാം തീയതി ബോംബെയിൽവച്ചും ജൂൺ ആദ്യത്തിൽ അലഹബാദിൽവച്ചും കൂടിയ ഖിലാഫത്ത് യോഗങ്ങളിൽ അനവധി ഹിന്ദുപ്രമാണികളും ഹാജരായിരുന്നു. മഹാത്മാഗാന്ധി ആ യോഗങ്ങൾക്കെല്ലാം നേതൃത്വം കൊടുത്തു. ജൂൺ ഒടുവിൽ ഇന്ത്യയുടെ എല്ലാ സംസ്ഥാനങ്ങളിൽനിന്നുമായി തൊണ്ണൂറോളം മുസ്ലീംപ്രമാണികൾ ഒപ്പിച്ച ഒരു ഖിലാഫത്ത് സന്ദേശം വൈസറോയിക്കയച്ചു. വൈസറോയി വേണ്ടിവന്നാൽ രാജിവച്ചും ഇന്ത്യൻമുസ്ലീങ്ങളുടെ ഉഗ്രമായ പ്രക്ഷോഭവും പ്രതിഷേധവും ബ്രിട്ടീഷ് പാർലമെന്റി

നെയും മന്ത്രിമാരെയും അറിയിച്ചു. സമാധാനമുണ്ടാക്കിത്തരണമെന്നും അതിൽ ആവശ്യപ്പെട്ടിരുന്നു.

എല്ലാം പരാജയപ്പെടുന്നതായാൽ ഗവൺമെന്റുമായി വിട്ടുവീഴ്ചയില്ലാത്ത നിസ്സഹകരണത്തിൽ ഏർപ്പെടുമെന്നായിരുന്നു സന്ദേശത്തിന്റെ താത്പര്യം.

**കേരളത്തിൽ**

ആഗസ്ത് 1–ന് ഇന്ത്യ മുഴുവൻ ഖിലാഫത്ത് ദുഃഖദിനമായി ആചരിക്കപ്പെട്ടു. ഗാന്ധിജി ഷൗക്കത്തലിയോടുകൂടി ഇന്ത്യ മുഴുവൻ ചുറ്റി 18–ന് അവർ കോഴിക്കോടും സന്ദർശിച്ചു. കോഴിക്കോട് കടപ്പുറത്തുവച്ച് അവർ രണ്ടുപേരും പ്രസംഗിച്ചു. കോഴിക്കോട് പൗരന്മാർ 25000 രൂപയുടെ ഒരു പണക്കിഴി ഖിലാഫത്ത് ഫണ്ടിലേക്കു സമ്മാനിച്ചു. എങ്കിലും ഒരു വക്കീലെങ്കിലും പ്രാക്ടീസ് നിർത്തുകയുണ്ടായില്ല.

അടുത്ത കോൺഗ്രസ്സിന്റെ ഒരു പ്രത്യേക യോഗം കൽക്കത്തയിൽവച്ചു ചേർന്നു. നിസ്സഹകരണ പ്രസ്ഥാനം അംഗീകരിച്ചു. കേരളത്തിൽ അക്കാലത്ത് ഖിലാഫത്ത് പ്രസ്ഥാനത്തിൽ സജീവമായിരുന്നു. കൽക്കത്ത കോൺഗ്രസ്സിനുശേഷം ശ്രീ. രാജഗോപാലാചാരി, ഡോക്ടർ എസ്.എസ്. രാജൻ, മുത്തുസാഹിബ് തുടങ്ങിയ നേതാക്കൾ കോഴിക്കോട് കടപ്പുറത്ത് ഒരു വൻപിച്ച യോഗം ചേർന്നു. വക്കീൽജോലി വിട്ടിട്ടില്ലെങ്കിലും ഖിലാഫത്തിനുവേണ്ടി പ്രചാരവേല ചെയ്യാൻ രാജാജി വക്കീലന്മാരെ പ്രേരിപ്പിച്ചു. ഏറനാട്ടിലും പൊന്നാനിയിലും വളരെയധികം യോഗങ്ങളിൽ ശ്രീ. യു. ഗോപാലമേനോൻ, കെ. മാധവൻനായർ തുടങ്ങിയ വക്കീലന്മാർ പങ്കെടുത്തു. 1920 ഡിസംബറിൽ ചേർന്ന നാഗപ്പൂർ കോൺഗ്രസ്സിനുശേഷമാണ് വക്കീൽ ടി.ആർ. കൃഷ്ണസ്വാമി അയ്യർ, യു. ഗോപാലമേനോൻ തുടങ്ങിയവർ കോടതി ബഹിഷ്കരിച്ചത്.

**കാഫറിങ്ങളെ തകർത്താൻ സ്വർഗ്ഗം കിട്ടും?**

മലബാറിലെ നിസ്സഹകരണപ്രസ്ഥാനം അക്രമത്തിലേക്കു കടക്കാതെ സൂക്ഷിക്കുക അത്ര എളുപ്പമായിരുന്നില്ല. മലബാറിൽ അതിനുമുൻപ് അൻപതിലേറെ മാപ്പിളലഹളകൾ ഉണ്ടായിട്ടുണ്ട്. ഈ ലഹളകളെല്ലാം തന്നെ ഏറനാട് താലൂക്കിലാണ് ഉണ്ടായിട്ടുള്ളത്. ഈ ലഹളകൾക്ക് കാരണങ്ങൾ പലതായിരുന്നുവെങ്കിലും ഹിന്ദുക്കളെ കൊലപ്പെടുത്തിയതിനും അവരുടെ വീടു കൊള്ളചെയ്തതിനും ഒരു പ്രബലമായ കാരണം കാഫിറങ്ങളെ കൊന്നാൽ, അവരുടെ ക്ഷേത്രങ്ങൾ തല്ലി ഉടച്ചാൽ, അവരെ മതം മാറ്റിയാൽ, സ്വർഗ്ഗം കിട്ടുമെന്നു മാപ്പിളമാരുടെ ഉറച്ച വിശ്വാസമായിരുന്നു.

എറനാട് മാപ്പിളമാർ അധ്വാനശീലരാണ് എന്നാലും ജീവിക്കാൻ മതിയായ വരുമാനമില്ല. വലിയ ജന്മിമാർ അധികവും ഹിന്ദുക്കളാണ്. ഒരു കാട്ടുകണ്ടി പറമ്പ് ചാർത്തി വാങ്ങി അധ്വാനിച്ച് തെങ്ങിൻതൈകൾ വച്ച് ഫലത്തോടടുക്കുമ്പോൾ അത് ജന്മി മേൽച്ചാർത്തുകൊടുക്കുന്നു എന്നിരിക്കട്ടെ. ആ കുടിയാന്റെ നിരാശ എന്തായരിക്കും, പിന്നെ എന്തിനു ജീവിക്കണം? മറ്റു ചിലരെയും കൂട്ടുപിടിച്ച് ജിഹാദ് വിളിയുമായി അവർ ജന്മിയെ ആക്രമിക്കുന്നു. അവിടെയുള്ളവരെ കൊല്ലുന്നു. ഹാലിളകി വഴിയിൽ കാണുന്ന ഹിന്ദുക്കളെ ദീനിൽ ചേരക്കുന്നു. അല്ലെങ്കിൽ കൊല്ലുന്നു. ഒടുവിൽ വല്ല ക്ഷേത്രങ്ങളിൽ കയറിക്കൂടുന്നു.

പൊലീസും പട്ടാളവും വരും. അവരെ വെടിവച്ചുകൊല്ലും. നൊയമ്പുകാലങ്ങളിലാണ് അധികവും ലഹളകൾ ഉണ്ടാകാറ്. സ്വർഗ്ഗത്തിലേക്കാണവർ പോവുക. അവിടെയുള്ള പരമാനന്ദവും ഇവിടത്തെ കഷ്ടപ്പാടും പട്ടിണിയും ഓർത്തൽ മരണം ഒരനുഗ്രഹമാണ്. ഈ അന്ധവിശ്വാസങ്ങൾ ഇന്നു നിലവിൽ നിൽക്കുന്നു എന്നതിനു തെളിവല്ലെ രാമസിംഹന്റെയും അദ്ദേഹത്തിന്റെ അനുജന്റെയും മതംമാറിയ അനുജന്റെ ഭാര്യയായ അന്തർജനത്തിന്റെയും. അവരുടെ അമ്മയുടെയും മറ്റും കൊലപാതകം! അന്ധയായ മതവിശ്വാസത്തിന്റെ ഫലമായിരുന്നു മലബാർകലാപത്തിനു മുൻപു നടന്ന അധികം മാപ്പിളലഹകളും.

ഖിലാഫത്ത് പ്രസ്ഥാനം അടിച്ചമർത്താനാണ് മലബാറിലെ ഭരണാധികാരികൾ തീരുമാനിച്ചത്. ജർമ്മൻയുദ്ധത്തിന്റെ ഫലമായി ബ്രിട്ടന്റെ പട്ടാളം മിക്കവാറും ഒടുങ്ങിയിരിക്കുന്നു. അതുകൊണ്ട് അക്രമംകൊണ്ടുതന്നെ ബ്രിട്ടനെ പരാജയപ്പെടുത്താമെന്നും ഖിലാഫത്ത് നേതാക്കൾ പലരും വിശ്വസിച്ചു. നിസ്സഹകരണപ്രസ്ഥാനം അഹിംസാത്മകമായിത്തന്നെ തുടർന്നുപോകണമെന്ന നിർബന്ധം കൊണ്ടാ

യിരുന്നു 1921 ഫെബ്രുവരിയിൽ ജനാബ് യാകൂബ് ഹുസൈനും മറ്റും മലബാറിൽ പ്രചാരവേലയ്ക്കു വന്നത്. അവരെ പ്രചാരവേലയ്ക്ക് അനുവദിച്ചില്ല. അദ്ദേഹത്തെയും യു. ഗോപാലമേനോൻ, കെ. മാധവൻനായർ, മൊയ്തീൻകോയ എന്നീ നേതാക്കളെയും ബന്ധനസ്ഥരാക്കി. മറ്റു കോൺഗ്രസ് പ്രവർത്തകരയും 144-ാം വകുപ്പുപ്രകാരം തടഞ്ഞിരുന്നു. 144-ാം വകുപ്പു ലംഘിച്ച് അന്ന് തടവുശിക്ഷ അനുഭവിച്ചവരിൽ ഈ ലേഖകനും പെടും. അന്നത്തെ പ്രസിദ്ധ ഖിലാഫത്ത് പ്രവർത്തകരിൽ ഒരാളായ ആലി മുസ്ല്യാരും ശിഷ്യന്മാരും അക്രമരാഹിത്യത്തിൽ വിശ്വസിച്ചിരുന്നില്ല.

**കേരളത്തിലെ ഹിന്ദു മുസ്ലീം ബന്ധം**

കേരളത്തിലുണ്ടായിരുന്ന ആദ്യകാലത്തെ ഹിന്ദുമുസ്ലീം ബന്ധം ഇവിടെ വ്യക്തമാക്കേണ്ടിയിരിക്കുന്നു. കേരളത്തിലെ ഹിന്ദുരാജാക്കന്മാർ ഹിന്ദുവെന്നും മുസ്ലീം എന്നും ഭാവിക്കാതെയാണ് മുസ്ലീം സമുദായത്തോടു പെരുമാറിയത്. സാമൂതിരിരാജാവും ചിറയ്ക്കൽരാജാവും മറ്റു രാജാക്കന്മാരും അവർക്ക് എല്ലാവിധ പ്രോത്സാഹനങ്ങളും നല്കിയിരുന്നു. കുഞ്ഞാലിമരയ്ക്കാർ സാമൂതിരിയുടെ കപ്പൽപ്പടനായകനായിരുന്നു. വള്ളുവനാടു രാജാവിന്റെ ഭണ്ഡാരം സൂക്ഷിപ്പുകാരിലും മാപ്പിളമാർ ഉണ്ടായിരുന്നു. ഇവിടെ ഹിന്ദുക്കളുടെ മതപരിവർത്തനത്തിനും ഭൂമികൊള്ളയ്ക്കും പ്രേരണനല്കിയത് ഹൈദരുടെയും ടിപ്പുവിന്റെയും അക്രമണമായിരുന്നു എന്നുപറയുന്നതിൽ തെറ്റില്ല.

അവരുടെ വാഴ്ചയുടെ ആകെത്തുക സർദാർ കെ.എം. പണിക്കരുടെ ഭാഷയിൽ ഭരണതന്ത്രത്തിന്റെ കർക്കശമാർഗ്ഗങ്ങൾ മുഴുവൻ ടിപ്പു പ്രയോഗിച്ച് തന്റെ സൈനികശക്തിയുടെ നിഷ്ഠുരത മുഴുവൻ മലബാറിലെ ജനങ്ങളെ അനുഭവിച്ചുനോക്കി. നിരാശയും രോഷവുംകൊണ്ട് അദ്ദേഹം നാടാകെ കൊള്ളിവച്ച് നശിപ്പിച്ചു. ഹിന്ദുക്കളെ ബലംപ്രയോഗിച്ചു മുസ്ലീമിലേക്കു ചേർത്തു. രാജ്യമാകെ സൈനികഭരണത്തിൻകീഴിലെന്നപോലെ പെരുമാറി. ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിലുള്ള മതസ്പർധയും ഹിന്ദുക്കളെ ഇസ്ലാംമതത്തിൽ ചേർക്കാനുള്ള പ്രേരണയും ടിപ്പുവിന്റെ പടയോട്ടത്തിന്റെ അനന്തരഫലമാണ്.

യാക്കൂബ് ഹുസൈനെയും കൂട്ടുകാരെയും 1921 ആഗസ്റ്റ് 15-ാം തീയതിയാണ് ജയിലിൽനിന്നു വിട്ടത്. അന്ന് കണ്ണൂരും 16-ാം തീയതി തലശ്ശേരിയും 17-ാം തീയതി കോഴിക്കോടും ലഭിച്ച സ്വികരണങ്ങൾ അവിടങ്ങളിൽ പണ്ടു കണ്ടിട്ടില്ലാത്ത തരത്തിലുള്ളവയായിരുന്നു. കോഴിക്കോട് മാനാഞ്ചിറമൈതാനം ചുറ്റിപ്പോയ ആ ഘോഷയാത്ര കളക്ടർ മി. തോമസ്സിന്റെയും ഡി.എസ്.പി. മി. ഹിച്ച്കോക്കിന്റെയും കണ്ണുതുറപ്പിച്ചു. 17, 18 തീയതികളിലാണ് മാപ്പിള ആക്ട് പ്രകാരം എം.പി. നാരായണമേനോൻ, ചെമ്പ്രശ്ശേരി തങ്ങൾ, കട്ടിലശ്ശേരി മുഹമ്മദ് മുസലിയാർ തുടങ്ങിയ എട്ടുപേരെ അറസ്റ്റുചെയ്യാൻ കളക്ടർ തോമസ് കല്പന പുറപ്പെടുവിച്ചത്. തന്റെ വാറന്റ് പ്രകാരം പുള്ളികളെ അറസ്റ്റുചെയ്യാൻ മി. തോമസ് തന്നെ പട്ടാളവുമായി പുറപ്പെട്ടു. അതൊരു അസാധാരണനടപടിയായിരുന്നു. 20ന് കാലത്ത് അവർ തിരൂരങ്ങാടിയിൽ എത്തി. കഴിക്കേ പള്ളി വളഞ്ഞു. ഈ വർത്തമാനം താനൂർ തുടങ്ങിയ പ്രദേശങ്ങളിലെല്ലാം പരന്നത് മുസ്ലീങ്ങൾക്ക് എത്രയും പ്രധാനപ്പെട്ട മമ്പ്രംപള്ളി പട്ടാളക്കാർ വെടിവച്ചു നശിപ്പിച്ചു എന്നായിരുന്നു.

താനൂരിൽനിന്നും വലിയൊരു സംഘം മാപ്പിളമാർ പുറപ്പെട്ടു. പല അയൽപ്രദേശങ്ങളിൽനിന്നും മാപ്പിളമാർ തിരൂരങ്ങാടിയിൽ എത്തിച്ചേർന്നു. ഉച്ചയ്ക്കാണ് താനൂരിൽനിന്നും ആളുകൾ തിരൂരങ്ങാടിയിൽ എത്തിയത്. പട്ടാളവുമായി ഏറ്റുമുട്ടി ഗവൺമെന്റുഭാഗം രണ്ടു ബ്രിട്ടീഷുദ്യോഗസ്ഥന്മാരും രണ്ടു കോൺസ്റ്റബിൾമാരും എതിർഭാഗം കുറെ മാപ്പിളമാരും മരിച്ചു. നാല്പതോളംപോരെ പട്ടാളക്കാർ തടവുകാരാക്കി. 21ന് കാലത്ത് കോഴിക്കോട്ടേക്കു മടങ്ങിയ മി. തോമസും കൂട്ടുകാരും വളരെ ക്ലേശങ്ങൾ സഹിച്ചും വഴിനീളെ എതിർത്ത മാപ്പിളമാരെ വെടിവച്ചുകൊന്നും ആണ് രാത്രി എട്ടുമണിക്ക് ഫറോക്കിൽ എത്തിച്ചേർന്നത്. അവിടെനിന്ന് തീവണ്ടിവഴി രാത്രി 12 മണിക്ക് കോഴിക്കോട് എത്തി.

**അക്രമികളുടെ അഴിഞ്ഞാട്ടം**

ജയിൽവിമുക്തനായി 17ന് കോഴിക്കോട് എത്തിയ ശ്രീ. മാധവൻനായരെ മഞ്ചേരിക്ക് കൊണ്ടുപോകാൻ ശ്രീ. എം. നാരായണമേനോനും മാധവൻനായരുടെ അനുജൻ ശ്രീ. കെ. കേശവൻനായരും കോഴിക്കോട് കാത്തിരിക്കുന്നുണ്ടായിരുന്നു. മാധവൻനായർ അവരോടൊപ്പം മഞ്ചേരിക്കുപോയി. മാപ്പിളമാർ ബ്രിട്ടൻ തങ്ങളെ വഞ്ചിച്ചു; എങ്ങനെയെങ്കിലും പകരംവീട്ടണം എന്ന മനസ്ഥിതിക്കാരായിരുന്നു.

എന്തെങ്കിലും അക്രമങ്ങൾ പൊട്ടിപ്പുറപ്പെടാൻ ഇടയുണ്ട്. അതു തടയുന്നതിന് മാധവൻനായരുടെ സാന്നിധ്യം സഹായിച്ചേക്കുമെന്ന വിശ്വാസംകൊണ്ടാണ് ഉടനെ മാധവൻനായരെ മഞ്ചേരിക്കു കൊണ്ടുപോയത്. മാധവൻനായരെ ഖിലാഫത്ത് നേതാക്കന്മാർ കാണുകയുണ്ടായി. മാധവൻനായരും നാരായണമേനോനും കാട്ടിലശ്ശേരി മുഹമ്മദ് മുസലിയാരും അക്രമംകൊണ്ടുണ്ടാകുന്ന ആപത്ത് ലഹളക്കാരെ ധരിപ്പിക്കാൻ ശ്രമിച്ചു. അതൊന്നും ഫലപ്പെട്ടില്ല. തന്റെ അവിവേകത്തിന്റെ പരിണിതഫലം എന്തായിരിക്കുമെന്നു കളക്ടർ തോമസ് മനസ്സിലാക്കിയിരുന്നില്ല. പരപ്പനങ്ങാടിയിൽ കുറെയധികം മാപ്പിളമാർ കൂട്ടുചേർന്ന് റെയിൽവേസ്റ്റേഷൻ കൊള്ളചെയ്തു. റെയിലുകൾ നീക്കി, ഫോൺ ടെലിഗ്രാം കമ്പികൾ മുറിച്ചു. സ്പെഷൽ പൊലീസ് ഇൻസ്പെക്ടറെയും അദ്ദേഹത്തിന്റെ ഓർഡർലിയെയും കൊന്നു. മാധവൻനായരും മുഹമ്മദ് മുസലിയാരും പരപ്പനങ്ങാടിക്കു പോയി. അവർ പറയുന്നത് ശ്രദ്ധിക്കാൻ ആരുമില്ല. കളക്ടർ ആ വഴിക്കു മടങ്ങുന്നുണ്ടെന്ന് ലഹളക്കാർ അറിഞ്ഞിരുന്നു. തിരൂരങ്ങാടിയിൽ നടന്ന സംഭവങ്ങളെപ്പറ്റി പല കെട്ടുകഥകളും അവിടത്തെ**** ആമുസാഹെബിനെയും മാപ്പിളമാർ തുണ്ടംതുണ്ടമായി വെട്ടിക്കൊന്ന വിവരം പലരും വർണ്ണിക്കുവാൻ തുടങ്ങിയിരുന്നു. പൂക്കോട്ടൂരിൽനിന്നും ഒരു സംഘം ആളുകൾ നിലമ്പൂരിലേക്കു പോയി. കോവിലകം കാക്കാൻ പത്തിരുപതുപേരെ കാവൽ നിർത്തിയിരുന്നു. അവരെയെല്ലാം വെട്ടിക്കൊന്നാണ് അവർ മടങ്ങിയത്. മറ്റൊരു സംഘം മഞ്ചേരി ഖജനാവ് കുത്തിപ്പൊളിച്ച് പണമെടുത്തു. പല സംഘങ്ങളും പല ദിക്കിലും കൊള്ള നടത്തി. പലരെയും മതപരിവർത്തനം ചെയ്തു, വിരോധമുള്ളവരെ കൊന്നു.

ശ്രീ. മാധവൻനായർ മാതൃഭൂമിയിലെഴുതിയ ലേഖനങ്ങളിൽനിന്ന് ഒരു ഭാഗം ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ. തങ്ങൾക്ക് യാതൊരു ദോഷവും ചെയ്യാത്തവരും നിരപരാധികളുമായ നാട്ടുകാരുടെ വീടുകൾ പരക്കെ കൊള്ളചെയ്ത് അവരെ കഷ്ടപ്പെടുത്തിയതാണ് ഈ ലഹളയിൽ ഏറ്റവും അദ്ഭുതകരമായി പലർക്കും തോന്നിയിട്ടുള്ളത്. ലഹളയുടെ രണ്ടാമത്തെ ഘട്ടത്തിൽ ലഹളക്കാർ ചെയ്ത ആക്രമത്തെപ്പറ്റി ആലോചിക്കുമ്പോൾ അതിൽ അൻപതുശതമാനം അക്രമങ്ങൾപോലും ഈ ആദ്യഘട്ടത്തിൽ അവർ പ്രവർത്തിച്ചിട്ടില്ല. രണ്ടാമത്തെ ഘട്ടത്തിൽ അവർ ചെയ്ത അക്രമങ്ങൾ പലതിനും ചില കാര്യങ്ങൾ ഉണ്ടായിരുന്നു. അങ്ങനെയുള്ള യാതൊരു കാരണങ്ങളും ആദ്യഘട്ടത്തെ അക്രമങ്ങൾക്കില്ല. ഹിന്ദുക്കളോടു സാമ്പത്തികമായും മതപരമായും സ്പർധ അവർക്കുണ്ടായിരുന്നിരിക്കാം. പക്ഷേ അതു മാത്രമാണോ ഈ കൊള്ളകൾക്കു കാരണമെന്നു ഞാൻ ശങ്കിക്കുന്നു. മതഭ്രാന്തന്മാരായ ചില ഹിന്ദുക്കളുടെ മനസ്ഥിതിപോലെ ഖിലാഫത്ത് പ്രസ്ഥാനത്തിന്റെ അവസാനഫലം ഇസ്ലാം സാമ്രാജ്യസ്ഥാപനമാണെന്നും പല മാപ്പിളമാരും ധരിച്ചിരുന്നു എന്നാണ് അവരുടെ പ്രവൃത്തികൊണ്ടും ചിലരുടെ വാക്കുകൊണ്ട് അനുമാനിക്കേണ്ടത്. അത് ഏറ്റവും ആപത്കരമായ മനസ്ഥിതിയാണ് എന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. മാപ്പിളമാരിൽ വിവരമുള്ളവർക്ക് ഈ മനോഭാവം ഇല്ലാതിരുന്നേക്കാം. പക്ഷേ സാധാരണക്കാർ അങ്ങനെതന്നെയാണ് വിശ്വസിച്ചിരുന്നത് എന്നാണ് അനുമാനിക്കേണ്ടിയിരിക്കുന്നത്. ഇവരുടെ സ്വത്ത് അപഹരിക്കുന്നതോ കൊള്ളചെയ്യുന്നതോ ദൈവം മുഖേനയുള്ള ഒരു പാതകമല്ലായിരുന്നു.

**ഇസ്ലാംമതം മാത്രം മതി**

ഖിലാഫത്ത് പ്രസ്ഥാനത്തിന്റെ വിജയകരമായ പര്യവസാനം ഇന്ത്യ ഒരു ഇസ്ലാംരാഷ്ട്രമായി മാറുകയെന്നതാണെന്ന് മലബാറിലെ വിവരമില്ലാത്ത മാപ്പിളമാർ ധരിച്ചു എന്നുള്ളതിനു തെളിവുകളാണ് പിന്നീടു നടന്ന സംഭവങ്ങൾ.

പൂക്കോട്ടൂർ മാപ്പിളമാർക്ക് ഒരു ബുദ്ധിതോന്നി. ഇവിടെ ഇനി രണ്ടു മതങ്ങൾ വേണ്ട. ഹിന്ദുക്കളെ മതപരിവർത്തനം ചെയ്ത് ഒരു ഇസ്ലാം രാഷ്ട്രം നിർമിക്കാം എന്നവർ തീരുമാനിച്ചു. ലഹള തുടങ്ങിയ ശേഷമുള്ള ആദ്യത്തെ വെള്ളിയാഴ്ച ആഗസ്ത് 26നാണ് ഈ തീരുമാനമെടുത്തത്. മഞ്ചേരി, മലപ്പുറം പ്രദേശങ്ങളിലുള്ള എല്ലാ ഹിന്ദുക്കളെയും മുസൽമാരാക്കാനുള്ള തീരുമാനത്തിൽ മാധവൻനായരും കുടുംബവും പെട്ടിരുന്നു എന്ന് അദ്ദേഹം തന്നെ പറയുന്നു.

രണ്ടുമൂന്നു ദിവസത്തെ കൊള്ളകൾക്കുശേഷം രാത്രി പാറാവിന് മാധവൻനായരും മറ്റും ആളുകളെ നിർത്തിയിരുന്നു. അവരിൽ മാപ്പിളമാരും ഉണ്ടായിരുന്നു. അവർ അന്വേഷിച്ചുനോക്കിയപ്പോൾ മാധവൻനായരെയും കുടുംബത്തെയും മതപരിവർത്തനം ചെയ്യാൻ പോകുന്നു എന്ന വിവരം അവരും കേട്ടിരുന്നു എന്നും മതപരിവർത്തനത്തിന് അന്യദിക്കിൽനിന്ന് ആളുകൾ വരുന്നപക്ഷം അവർ നിസ്സ

ഹായരായിരിക്കും എന്നും അവിടെ തടസ്സംചെയ്യുന്നത് ഒരു മതവിദ്വേഷപ്രവൃത്തിയാകുമെന്നും അവർ മാധവൻനായരോടു പറഞ്ഞിരുന്നുവത്രേ.

പൂക്കോട്ടൂരിൽ തന്നെ 75 പേർ പൂക്കോട്ടൂർക്കാർ തന്നെ മതംമാറ്റി അതിൽ ഏതാണ്ട് 30 പേർ അവിടത്തെ നായർകുടുംബമായ പൊന്നുണിക്കാട് വീട്ടുകാരായിരുന്നു എന്ന് മാധവൻനായരുടെ ലേഖനത്തിൽ പറയുന്നു. സാൾട്ട് അസിസ്റ്റന്റ് കമ്മീഷണറായി ഉദ്യോഗത്തിൽനിന്നും പെൻഷൻപറ്റി പിരിഞ്ഞ പുലാത്തോട്ടത്തിൽ കോമൻ മേനോനെയും കുടുംബത്തെയും മതപരിവർത്തനംചെയ്യാൻ വലിയ ഒരു സംഘം മാപ്പിളലഹളക്കാർ പോയി. കോമൻമേനോന് അന്ന് 76 വയസ്സ് പ്രായംകാണും. മാപ്പിളമാരെ അദ്ദേഹത്തിന് വിശ്വാസമായിരുന്നു. മാപ്പിളമാർക്ക് അദ്ദേഹത്തെ വലിയ ബഹുമാനമായിരുന്നു. ആഗസ്ത് 24നായിരുന്നു വലിയൊരു സംഘം മാപ്പിളമാർ അദ്ദേഹത്തിന്റെ വീടു വളഞ്ഞത്. അദ്ദേഹം മതംമാറാൻ കൂട്ടാക്കിയില്ല. ഒസ്സാന്മാരും സംഘത്തിലുണ്ടായിരുന്നു. മറ്റു പുരുഷന്മാരുടെ എല്ലാം മുടി കളഞ്ഞു. സ്ത്രീകൾക്ക് ഉടുപ്പുകൾ കൊടുത്തു. പിറ്റേന്ന് എല്ലാം ശാന്തമായിരുന്നു. 26–ാം തീയതി അവർ വീണ്ടും കോമൻമേനോനെ സമീപിച്ച് അദ്ദേഹം മുടികളയാൻ അനുവദിച്ചില്ല, അവർ കൊടുത്ത തൊപ്പിയും ധരിച്ചില്ല. അങ്ങനെ ഇരിക്കുമ്പോഴാണ് നകാരം അടികേട്ടത്. പട്ടാളക്കാർ പൂക്കോട്ടൂരിൽ എത്തിയവിവരം അറിയിക്കുകയായിരുന്നുവത്രേ അത്. മാപ്പിളമാർ എല്ലാം ഓടി. കോമൻ മേനോൻ രക്ഷപ്പെടുകയും ചെയ്തു.

**ഒരു ഘോരയുദ്ധം**

മലപ്പുറം ഡിവിഷനിൽ ഓഫീസർ ഓസ്റ്റിന്റെ സഹായത്തിന് അയർലൻഡ്കാരനായ കെപ്റ്റൻ മെക്കൻ റോയിയുടെ നേതൃത്വത്തിൽ 125 പട്ടാളക്കാരും പൊലീസുകാരുമുള്ള 22 ബസിലും ലോറികളിലുമായി മലപ്പുറത്തേക്കു പുറപ്പെട്ടതായിരുന്നു സേന. പൂക്കോട്ടൂർ തടിച്ചുകൂടിയിരുന്ന മാപ്പിളമാർ അവരോട് യുദ്ധത്തിനൊരുങ്ങി. പൂക്കോട്ടൂർ നിരത്തുവക്കാണ്. പൂക്കോട്ടൂർ കടന്നുവേണം മലപ്പുറത്തേക്കു പോവാൻ. മൂവായിരത്തിൽപരം മാപ്പിളമാർ അവിടെ ഒത്തുചേർന്നു. കഴിയുന്നത്ര ആയുധങ്ങൾ ലഹളക്കാർ ശേഖരിച്ചിരുന്നു. പട്ടാളക്കാരെ നിശ്ശേഷം നശിപ്പിക്കുവാൻ പറ്റിയ ഒരു സ്ഥലമാണ് ലഹളക്കാർ തിരഞ്ഞെടുത്തത്. പൂക്കോട്ടൂരിൽ റോഡിൽനിന്ന് ഏതാണ്ട് 30 വാര വിട്ട് വടക്കുനിന്ന് പടിഞ്ഞാറോട്ടൊഴുകുന്ന ഒരു തോടുണ്ട്. ഈ യുദ്ധത്തിന്റെ ആവശ്യത്തിന് ലഹളക്കാർ ഈ തോട് കിടങ്ങായി ഉപയോഗിച്ചു. തോട്ടിൽനിന്നു വെടിവയ്ക്കുന്ന പട്ടാളക്കാരെ ലഹളക്കാർക്ക് കാണാൻ പറ്റില്ല. പട്ടാളക്കാർ റോഡിൽനിന്നും തോടും പിന്നിട്ട് മുന്നോട്ടു നീങ്ങിയാൽ പടിഞ്ഞാറുഭാഗത്തുള്ള കുന്നിൽനിന്നും തോട്ടിൽനിന്നും വടക്കുള്ള തോട്ടിൽനിന്നും അങ്ങനെ എല്ലാ ഭാഗത്തുനിന്നും പട്ടാളക്കാരെ എതിർത്തു നശിപ്പിക്കുവാനായിരുന്നു പ്ലാൻ. ഒന്നും ശങ്കിക്കാതെയാണ് പട്ടാളക്കാർ ലഹളക്കാരുടെ നടുക്ക് എത്തിയത്. ലഹളക്കാർ വെടി തുടങ്ങിയപ്പോൾ പട്ടാളക്കാർ അന്ധാളിച്ചു. പട്ടാളക്കാർ തങ്ങളുടെ മെഷിൻതോക്കുകളിൽനിന്നും ഒരു വെടിവർഷം തന്നെ ആരംഭിച്ചു. തങ്ങളുടെ വെടി ഫലിക്കുന്നില്ലെന്നും ലഹളക്കാർ ചത്തു നിലംപതിക്കുന്നു എന്നും കണ്ടപ്പോൾ കത്തിയും വാളും വടിയുമായി പട്ടാളക്കാരുടെ നേരെ കുതിച്ചു. നാലഞ്ചുമണിക്കൂർ നിന്ന യുദ്ധത്തിന്റ ഫലമായ നാനൂറിലധികം മാപ്പിളമാർ മരിച്ചു. ഒരു പട്ടാള ഉദ്യോഗസ്ഥനായ ലെങ്കാസ്റ്ററും രണ്ടു പട്ടാളക്കാരും മരിച്ചു. മരിച്ച മാപ്പിളമാരെ അടുത്തപറമ്പിൽ ദഹിപ്പിച്ചശേഷം ക്യാപ്റ്റൻ മെക്കൻറോയിയും പട്ടാളക്കാരും പൊലീസും മലപ്പുറത്തേക്കു മടങ്ങി.

**അലമുസലിയാരുടെ കീഴടങ്ങൽ**

പൂക്കോട്ടൂർ യുദ്ധത്തോടുകൂടി ലഹളത്തലവന്മാർ പല സ്ഥലത്തേക്കും നീങ്ങി. കൊള്ളയ്ക്കും കൊലയ്ക്കുമാണ് അവർ ഒരുങ്ങിയത്. കുഞ്ഞഹമ്മദാജിയും സംഘവും ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും സമ്മതനും സാത്വികനുമായ പെൻഷൻപറ്റി പിരിഞ്ഞ പൊലീസ് ഇൻസ്പെക്ടർ ഖാൻ ബഹദൂർ ചേക്കുട്ടിയുടെ സ്ഥലമായ ആനക്കയത്തേക്കാണ് പോയത്. അദ്ദേഹത്തെ വെടിവച്ചുകൊന്ന് തലയറുത്ത് ഒരു കുന്തത്തിന്മേൽ കുത്തി ഘോഷയാത്രയായിട്ടാണ് അവർ മഞ്ചേരിക്കുപോയത്. ആഗസ്റ്റ് 28–ാം തീയതി ഒരു ബ്രിട്ടീഷ് പട്ടാളത്തിന്റെ തലവനായ ജെ.ഡബ്ല്യു.റാഡ് ക്ലീഫും മലപ്പുറം തുക്കിടി ഓസ്റ്റിനും തിരൂരങ്ങാടിയിൽ പോയി ആലിമുസലിയാർക്ക് നോട്ടീസ് കൊടുത്തിരുന്നു. ഒരു തുണിക്കഷ്ണം വീശിക്കൊണ്ട്

അദ്ദേഹം കീഴടങ്ങാത്തപക്ഷം മമ്പ്രം പള്ളിയും തിരൂരങ്ങാടിയും തീവച്ചു നശിപ്പിക്കുമെന്ന്.

ആലിമുസലിയാരും കുറെ മാപ്പിളമാരും കീഴടങ്ങി. അവരെയെല്ലാം കോയമ്പത്തൂർ ജയിലിൽ പാർപ്പിച്ചു. ആലിമുസലിയാരുടെ ശിഷ്യന്മാരായ അലവിക്കുട്ടിയും കുഞ്ഞലവിയും കീഴടങ്ങിയില്ല. ലഹള മിക്കവാറും ശമിച്ചതുപോലെയായി. ഗവൺമെന്റ് കുറച്ച് ഒരു നയം കാണിച്ചിരുന്നു എങ്കിൽ ലഹള അവസാനിപ്പിക്കാമായിരുന്നു, അതല്ല ചെയ്തത്. കോഴിക്കോട്, ഏറനാട്, വള്ളുവനാട്, പൊന്നാനി, വയനാട് എന്നീ താലൂക്കുകളിൽ ഗവൺമെന്റ് പട്ടാളനിയമം പാസാക്കി. മാപ്പിളമാർ അവരുടെ സ്ഥലംവിട്ടുപോകാൻ പാടില്ല. ആരും അവർക്ക് അഭയം നല്കാൻ പാടില്ല. വല്ലവരും വന്നാൽ ഉടനെ പൊലീസിൽ അറിയിക്കണം. മജിസ്ട്രേറ്റിന്റെയോ പൊലീസ് ഉദ്യോഗസ്ഥന്റെയോ പാസ്സില്ലാതെ മാപ്പിളമാർക്ക് തീവണ്ടിയാത്ര പാടില്ല. ഈ കല്പനകൾ മിലിട്ടറി കമാണ്ടറുടെ സമ്മതത്തോടുകൂടിയാണ് ഡിസ്ട്രിക്റ്റ് മജിസ്ട്രേറ്റ് പാസാക്കിയത്. കണ്ണിൽക്കണ്ട മാപ്പിളമാരെയെല്ലാം അറസ്റ്റുചെയ്ത് അവരെ ശിക്ഷിക്കാൻ തെളിവൊന്നും ആവശ്യമില്ല. അറസ്റ്റ് ചെയ്തവരെയെല്ലാം സ്പെഷ്യൽ മജിസ്ട്രേറ്റുമാർ ശിക്ഷിച്ചു. കണ്ണൂർ, കോയമ്പത്തൂർ തുടങ്ങിയ ജില്ലകളിലേക്ക് അയയ്ക്കുകയായി. ഈ അറസ്റ്റിനെല്ലാം ഹിന്ദുക്കളും അരുനിന്നു. മതംമാറ്റപ്പെട്ടവർ പലരും ഹിന്ദുക്കളായി. യുദ്ധത്തിനു പുറപ്പെട്ടവർ പിന്നെ ചെയ്ത കൊള്ളയ്ക്കും കൊലയ്ക്കും അവസാനമില്ല. അവർ ഹിന്ദുക്കളുടെ നേരെ അനുവർത്തിച്ച ക്രൂരതകൾ വിവരിക്കാനാവില്ല.

**ജൂബിലിക്കാരുടെ തൊലിക്കട്ടി**

കേരളത്തിൽ കോൺഗ്രസ് പ്രവർത്തനം മിക്കവാറും അസാധ്യമായി. ഉൾപ്രദേശങ്ങളിലേക്ക് കോൺഗ്രസിനു കടക്കാൻ വയ്യെന്നായി. ലഹളയുടെ ഫലമായി സ്വാതന്ത്ര്യസമരം മന്ദീഭവിച്ചു. ഇന്ത്യൻസ്വാതന്ത്ര്യസമരത്തിനു തന്നെ വർദ്ധിച്ച ആഘാതമായിത്തീർന്ന മാപ്പിളലഹളയെ സ്വാതന്ത്ര്യസമരമായിക്കാണാൻ മുസ്ലീംലീഗിനു മാത്രമേ സാധിക്കുകയുള്ളൂ.

ലജ്ജിച്ചു തലതാഴ്ത്തേണ്ട ഈ സംഭവങ്ങളെ സ്വാതന്ത്ര്യസമരമായി ചിത്രീകരിക്കാനും അതിന്റെ സുവർണ്ണജൂബിലി കൊണ്ടാടാനും കുറച്ചൊന്നുംപോര തൊലിക്കട്ടി. അതിനവരെ ധൈര്യപ്പെടുത്തുന്നത് ഇന്നത്തെ നട്ടെല്ലില്ലാത്ത നേതൃത്വമാണ്.

ഈ പൗരാണികരാജ്യത്തെ മുസ്ലീംലീഗ് രണ്ടായി വെട്ടിമുറിച്ചതിന്റെ ഫലമാണ് പരിഹാരം കാണാൻ കഴിയാത്ത അഭയാർത്ഥിപ്രശ്നം. ഇന്നത് ബംഗ്ലാദേശത്ത് അതിന്റെ മൂർദ്ധന്യത്തിൽ എത്തയിരിക്കുകയാണ്. അനർഹരെ ഭരണാധികാരത്തിൽ ഇരുത്തിയതുകൊണ്ട് കേരളം ഇനി എന്തെല്ലാം അനുഭവിക്കുമെന്നു കണ്ടുതന്നെ അറിയണം. ഈ ജൂബിലിസംരംഭം തുടങ്ങിയിടത്തുതന്നെ അവസാനിപ്പിക്കുന്നത് മാന്യതയാവും. മാന്യതയോടു മതിപ്പുപുലർത്തുന്ന എല്ലാവർക്കും.

# മാപ്പിളലഹളക്കാർക്ക് പട്ടും വളയും
## സി. നാരായണപിള്ള

കേരളത്തിലെ തലമുതിർന്ന കോൺഗ്രസ് നേതാക്കളിലൊരാളായ ലേഖകൻ, തനി വർഗ്ഗീയക ലാപമായ മാപ്പിളലഹളയെ സ്വാതന്ത്ര്യസമരമായി വ്യാഖ്യാനിച്ച് കലാപകാരികൾക്ക് പെൻഷൻ നൽകാനുള്ള കേന്ദ്രസർക്കാരിന്റെ തീരുമാനത്തെ ശക്തിയുക്തം എതിർത്തുകൊണ്ട് മാതൃഭൂമിയിലെഴുതിയ ലേഖനമാണിത്.

**ഈ** അടുത്തകാലത്ത് കെ.പി.സി.സി. ജനറൽ സെക്രട്ടറി കേരളത്തിൽ വളർന്നുവരുന്ന വർഗ്ഗീയചിന്തയെയും വിഭാഗീയ പ്രവണതകളെയുംപറ്റി പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു വിലാപഗാനം വായിക്കുകയുണ്ടായി. ചെകുത്താൻ വേദമുദ്ധരിക്കുന്ന പ്രതീതിയാണ്, ആ ഗാനം തന്നിൽ ജനിപ്പിച്ചതെന്ന് അതു വായിച്ച മറ്റൊരു കോൺഗ്രസുകാരൻ എന്നോടു പറഞ്ഞു. വ്യക്തിപരമായ യാതൊരു അനാദരവും പ്രകടിപ്പിക്കുകയല്ല ഈ ഉദ്ധരണംകൊണ്ട് ഞാനിവിടെ ഉദ്ദേശിക്കുന്നത്. ഞാൻ തത്വങ്ങളെപ്പറ്റിയാണ് പരാമർശിക്കുന്നത്. കേരളത്തിലിന്ന് മറ്റു രാഷ്ട്രീയകക്ഷികളെപ്പോലെതന്നെ കോൺഗ്രസും ദേശീയ മൂല്യങ്ങൾ വ്യഭിചരിപ്പിച്ച് വർഗ്ഗീയതയ്ക്കു കപ്പംകൊടുക്കുകയല്ലേ മലബാർലഹളയുടെ രജതജൂബിലി ആഘോഷിക്കുമ്പോൾ ചെയ്യുന്നതെന്ന് അദ്ദേഹം ചോദിച്ചു. മഹാത്മാഗാന്ധിയുടെ നാമധേയം സ്ഥാനത്തും അസ്ഥാനത്തും ഉച്ചരിക്കുകയും വർഗ്ഗീയതയുടെ ദുരന്തഫലത്തെപ്പറ്റി ഖേദിക്കുകയും ചെയ്യുന്ന രാഷ്ട്രീയകക്ഷികൾ ഭരിക്കുന്ന സംസ്ഥാനംതന്നെയാണ് മലബാറിലെ വർഗ്ഗീയലഹളയിൽ പങ്കെടുത്ത യാതനക്കാർക്ക് ഭൂമിയും പ്രതിമാസശമ്പളവും പാരിതോഷികമായി നൽകണമെന്നുള്ള ഉത്തരവിൽ ഒപ്പുവച്ചത്. മഹാത്മാഗാന്ധി ഈ വിവരം ധരിക്കുകയാണെങ്കിൽ അദ്ദേഹത്തിന്റെ ശ്മശാനധൂളികൾ അവിടെക്കിടന്നു പിടയ്ക്കുമെന്നു തീർച്ചയാണ്. മഹാത്മാഗാന്ധി ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനും അഖണ്ഡതയ്ക്കും ഹിന്ദു-മുസ്ലീംമൈത്രിക്കുംവേണ്ടി നടത്തിയ എല്ലാ സംരംഭങ്ങളുടെയും പരിപൂർണ്ണമായ പരാജയത്തിനും ഇന്ത്യയുടെ വിഭജനത്തിനും നാന്ദികുറിച്ചത് മലബാറിലെ മാപ്പിളലഹളയാണ്. തന്റെ സഹപ്രവർത്തകരുടെയും ഇന്ത്യയിലെ മറ്റ് ഉന്നതന്മാരായ രാജ്യതന്ത്രജ്ഞന്മാരുടെയും ഉപദേശങ്ങളും പ്രതിഷേധങ്ങളും വിഗണിച്ച് ഖിലാഫത്ത് പ്രശ്നം മഹാത്മാഗാന്ധി കോൺഗ്രസിന്റെ കാര്യപരിപാടിയിൽ ഉൾപ്പെടുത്തുമ്പോൾ അത് ശാശ്വതമായ ഹിന്ദു-മുസ്ലീംമൈത്രിക്കു വഴിതെളിയിക്കുമെന്നാണ് അദ്ദേഹം തെറ്റിദ്ധരിച്ചത്. ആദ്യഘട്ടത്തിൽ ഷൗക്കത്തലി മുഹമ്മദലി എന്നീ സഹോദരന്മാരെ അദ്ദേഹം കീശയിൽ വഹിച്ചുകൊണ്ട് രാജ്യമൊട്ടുക്ക് ഹിന്ദു-മുസ്ലീംമൈത്രിയെപ്പറ്റി പ്രചരണം നടത്തുമ്പോൾ ഗാന്ധിജിയുടെ പ്രതീക്ഷകൾ അസ്ഥാനത്തായിരിക്കില്ലെന്ന് ലോകം തെറ്റിദ്ധരിക്കുകയും ചെയ്തു.

ഖിലാഫത്ത് പ്രശ്നം കമാൽപാഷാ ശ്മശാനത്തിൽ കുഴിച്ചുമൂടി തുർക്കി സുൽത്താനെ രാജ്യത്തുനിന്നും ആട്ടിയോടിക്കുമ്പോൾ അത് ഇന്ത്യയിലെ ഹിന്ദു-മുസ്ലീം മൈത്രിയുടെ ഭരതവാക്യമായിരിക്കുമെന്ന് ഗാന്ധിജി മുൻകൂട്ടി ധരിച്ചിരുന്നില്ല. ഖിലാഫത്ത് പ്രശ്നംപോലെ ഒരു വർഗ്ഗീയവിഷയത്തെ കോൺഗ്രസ് പരിപാടിയിൽ ഉൾപ്പെടുത്തിയത് തെറ്റായിരുന്നുവെന്ന് ഇന്നു പരക്കെ സമ്മതിക്കപ്പെട്ടിട്ടുള്ള ഒരു കാര്യമാണ്. എങ്കിലും ആ പ്രശ്നം അവസാനിച്ചതിനുശേഷവും ഗാന്ധിജി കെട്ടിപ്പടുത്ത ഹിന്ദു-മുസ്ലീം ഐക്യത്തിന്റെ പുറന്തോടിന് അല്പം ശക്തിയുണ്ടായിരുന്നതുകൊണ്ട് ഹിന്ദു-മുസ്ലീം മൈത്രി ഉടനടി തകരുകയുണ്ടായില്ല. എന്നാൽ മലബാറിലെ മാപ്പിളലഹളയാണ് ആദ്യമായി ആ സഖ്യത്തിന്റെ ചരമകാണ്ഡം ആരംഭിച്ചതെന്ന കാര്യം ഒരു ചരിത്രവസ്തുതയാണ്. ഇന്ത്യൻനാഷണൽ കോൺഗ്രസിന്റെ ചരിത്രകാരനായ ഡോ. പട്ടാഭി അദ്ദേഹത്തിന്റെ ചരിത്രത്തിൽ ഇങ്ങനെ എഴുതുന്നു.

ഒക്ടോബർ മദ്ധ്യത്തിൽ കൂടുതൽ കർക്കശമായ ഒരു മാർഷൽലോ ഇന്ത്യാഗവൺമെന്റ് മലബാറിൽ ഏർപ്പെടുത്തി. അതിനുശേഷം നിർബന്ധിതമായ മതപരിവർത്തനം, ഹിന്ദുഭവനങ്ങളുടെ കവർച്ച, അവയുടെ നശീകരണം എന്നീ പാതകങ്ങൾ മാപ്പിളമാർ നടത്തി. മാപ്പിളലഹളയുടെ ആഗസ്റ്റിനുശേഷമുള്ള ഗതിക്കോ തുടർന്നുള്ള അക്രമപരമായ സംഭവവികാസങ്ങൾക്കോ ഈ ഗ്രന്ഥത്തിൽ പ്രസക്തി

യില്ല.

ഇന്ത്യയുടെ രാഷ്ട്രീയചരിത്രത്തിൽ സ്വാതന്ത്ര്യസമരത്തോട് യാതൊരു ബന്ധവുമില്ലാത്ത ഒരു സംഭവമായി കോൺഗ്രസ് ചരിതകാരൻ ഈ സംഭവത്തെ വിഗണിക്കുകയാണ് ചെയ്തത്. ഇന്ത്യയുടെ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്ത് അവശതകൾ അനുഭവിക്കുന്നവർക്ക് ജീവിതാവശ്യങ്ങൾ നല്കുകയെന്നുള്ളതാണ് ഈ പെൻഷൻപദ്ധതിയുടെ ലക്ഷ്യമെന്നത്രേ ബോധമുള്ളവർ മനസ്സിലാക്കിയിട്ടുള്ളത്. ഒരു വർഗ്ഗീയലഹളയിൽ പങ്കെടുത്ത് കോൺഗ്രസ്സിന്റെയും ഗാന്ധിജിയുടെയും ആദർശലക്ഷ്യങ്ങൾക്കും പരിപാടികൾക്കും പ്രാർത്ഥനാപരമായ പ്രതീക്ഷകൾക്കും വിരുദ്ധമായി പ്രവർത്തിച്ച അക്രമികൾക്കാണ് രക്തസാക്ഷികളുടെ പദവി നല്കിയ കേരളത്തിലെ കോൺഗ്രസ് ഗവൺമെന്റ് പെൻഷൻ അനുവദിച്ചിട്ടുള്ളത്. ഖിലാഫത്ത് പ്രശ്നം അതിനു മുൻപൊരിക്കലും അറിയപ്പെട്ടിട്ടില്ലാത്തവണ്ണം ആഴത്തിൽ വർഗ്ഗീയമായ നരഹത്യക്കുള്ള കവാടങ്ങൾ തുറന്നുകൊടുത്തതായി അതുലാനന്ദചക്രവർത്തി തന്റെ ഏകാകിയായ തീർത്ഥാടകൻ എന്ന ഗ്രന്ഥത്തിൽ എഴുതുന്നു. അത് ശരിയായിരിക്കട്ടെ, തെറ്റായിരിക്കട്ടെ. എന്നാൽ, ഖിലാഫത്ത് പ്രശ്നം വഴിതെളിയിച്ച ഹിന്ദുമുസ്ലീം മൈത്രിയുടെ ചരമത്തിനുശേഷം അതിന്റെ ശവപ്പെട്ടിയിൽ ആദ്യം അടിച്ചുകയറ്റിയ ആണി മലബാറിലെ മാപ്പിളലഹളയായിരുന്നു.

അതിനുശേഷം വർഗ്ഗീയമായ കലഹങ്ങളും സംഘട്ടനങ്ങളും ഇന്ത്യയൊട്ടുക്കു പടർന്നുപിടിച്ചു. അലഹബാദ്, ജബൽപൂർ സിന്ധ്, ദൽഹി എന്നീ സ്ഥലങ്ങളിൽ അതിനുശേഷം നടന്ന വർഗ്ഗീയസംഘട്ടനങ്ങൾ കോഹാട്ടിലെ കൂട്ടക്കൊലയിൽ അവസാനിക്കുമ്പോൾ ഗാന്ധിജി തന്നെ ഞെട്ടിപ്പോകാതിരുന്നില്ല. ഞാൻ ആർക്കും വിശ്വസിനക്കാനർഹതയില്ലാത്ത ഒരു പൊളിഞ്ഞ കമ്പായിത്തീർന്നിരിക്കുന്നു എന്ന് ഗാന്ധിജി എഴുതി. അദ്ദേഹം അതിനുശേഷം 21 ദിവസത്തെ നിരാഹാരവ്രതംകൊണ്ട് ഇന്ത്യയെ ദുഃഖസാഗരത്തിലാഴ്ത്തി. കോഹാട്ടി സംഭവങ്ങളെക്കുറിച്ച് തയ്യാറാക്കിയ അന്വേഷണറിപ്പോർട്ടിനെപ്പറ്റിയുള്ള അഭിപ്രായഭിന്നതയാണ് അവസാനമായി ഗാന്ധിജിയെയും ഷൗക്കത്തലിയെയും പരസ്പരം അകറ്റിയത്.

ആ നിലയ്ക്ക് ഇന്ത്യയുടെ ശൈഥില്യത്തിനും വിഭജനത്തിനും വഴിതെളിച്ച സംഭവങ്ങളിലെ കുറ്റവാളികൾക്കാണ് രാഷ്ട്രീയസമരത്തിലെ പങ്കാളികളെന്ന നിലയിൽ കേരളാഗവൺമെന്റ് പെൻഷൻ നല്കാൻ പോകുന്നതെന്നുള്ള യാഥാർഥ്യം എത്ര വലിയ ഒരു വിരോധാഭാസമാണ്? മുസ്ലീംലീഗിന്റെ പിന്തുണയില്ലെങ്കിൽ ഈ ഗവൺമെന്റ് തകർന്നുപോകുമെന്നും തെരഞ്ഞെടുപ്പിൽ മുന്നണിയുടെ വിജയസാധ്യതകൾ കുറഞ്ഞുപോകുമെന്നും എനിക്കറിയാം. എന്നാൽ ചിരസ്ഥായിയായ ആദർശങ്ങളും ലക്ഷ്യങ്ങളും അധികാരത്തിന്റെ ബലിപീഠത്തിൽ കുരുതികൊടുക്കുകയും ദേശീയത വരിഞ്ഞുകെട്ടി വർഗ്ഗീയവാദത്തിന്റെ കാലടികളിൽ വച്ചുചവിട്ടിക്കുകയും ചെയ്യുന്ന കാഴ്ച വേദനാജനകമാണ്. ശ്രീമതി ഇന്ദിരാഗാന്ധി ഈ വിവരം അറിഞ്ഞിരിക്കുമോ എന്ന് എനിക്ക് അറിഞ്ഞുകൂട. അറിഞ്ഞിട്ടില്ലെങ്കിൽ ആ മഹതിയെ ഇത് അറിയിക്കേണ്ടത് ആവശ്യമാണ്.

മലബാറിലെ മാപ്പിളലഹള കോൺഗ്രസ്സിന്റെയും മഹാത്മാഗാന്ധിജിയുടെയും അക്രമരാഹിത്യമാർഗ്ഗത്തെയും പരാജയപ്പെടുത്തിയ ഒരു സംഭവമായതുകൊണ്ടല്ലേ ഇത്രയും എഴുതിയത്. കല്ലറയും പാങ്ങോട്ടും അക്രമങ്ങൾ ഉണ്ടായിട്ടുണ്ട്. പൊലീസുകാർ വധിക്കപ്പെട്ടിട്ടുണ്ട്. എങ്കിലും അന്ന് തിരുവിതാംകൂറിൽ നടന്ന രാഷ്ട്രീയസമരത്തിനോട് അതിനു ബന്ധമുണ്ടായില്ലെന്നു പറയാൻ സാധ്യമല്ല. പൊലീസിന്റെയും പട്ടാളത്തിന്റെയും ക്രൂരമായ മർദ്ദനങ്ങൾ സഹിക്കേണ്ടിവന്ന ജനങ്ങൾ അക്രമംകൊണ്ടതുന്നെ തിരിച്ചടി നല്കി. എങ്കിലും ഈ സംഭവങ്ങൾക്ക് വർഗ്ഗീയലഹളയുടെ സ്വഭാവമുണ്ടായിരുന്നതായി ആരോപണങ്ങൾ ഉണ്ടായിട്ടില്ല. എന്നാൽ, മലബാറിൽ നടന്നത് നഗ്നമായ ഒരു വർഗ്ഗീയലഹളയായിരുന്നുവെന്നു ചരിത്രം രേഖപ്പെടുത്തുന്നു. എങ്കിലും അതിന് രാഷ്ട്രീയസ്വഭാവം നല്കി ഇന്ത്യയുടെ സ്വാതന്ത്ര്യസമരത്തെ പുരോഗമിപ്പിച്ച ഒരു സംഭവമെന്ന നിലയിൽ അതിൽ പങ്കെടുത്ത നായകന്മാർക്ക് പ്രതിഫലം നല്കാനുള്ള ശ്രമം എത്ര നിഷിദ്ധമാണ്? മാപ്പിളലഹള സ്വാതന്ത്ര്യസമരത്തെ പുരോഗമിപ്പിക്കുകയല്ല, പിന്നെയോ മഹാത്മാഗാന്ധിജിയുടെ പരിപാടികളെ ഒരു പത്തുവർഷം പുറകോട്ടു തള്ളിമാറ്റുകയാണ് ചെയ്തത്. മാപ്പിളലഹളയുടെ രജതജൂബിലി ആഘോഷിക്കാൻപോകുന്നതായി പത്രങ്ങളിൽ വായിച്ചു. തലശ്ശേരിയിൽ വർഗ്ഗീയകലാപം പൊട്ടിപ്പുറപ്പെട്ട ഈ വർഷത്തിൽ മാപ്പിളലഹളയുടെ ജൂബിലിക്ക് പ്രത്യേക മഹിമയുണ്ടെന്നു സമ്മതിക്കണം. ഒന്നു ചോദിക്കട്ടെ തലശ്ശേരിയിലെ ലഹളയ്ക്കും രാഷ്ട്രീയസ്വഭാവം നല്കി അതിൽ പങ്കെടുത്ത ധീരനായകന്മാർക്ക് പെൻഷൻ നല്കാനുള്ള ഒരു പദ്ധ

തികൂടി ഗവൺമെന്റ് ആസൂത്രണം ചെയ്യാത്തത് എന്തുകൊണ്ടാണ്? വർഗ്ഗീയലഹകൾക്ക് പാരിതോഷികം നല്കുകയും അതിന്റെ ജൂബിലി ആഘോഷിക്കുകയും ചെയ്യുന്ന ഗവൺമെന്റ് മാനവസമുദായം ആദരിക്കുകയും ആരാധിക്കുകയും ചെയ്യുന്ന സിദ്ധാന്തങ്ങളെ വിഗണിക്കുകയാണ് ചെയ്യുന്നത്.

സാമ്പത്തികമായ അവശതകൾ അനുഭവിക്കുന്ന ജനവിഭാഗങ്ങൾക്ക് ഭൂമിയും പെൻഷനും നല്കുന്നതിന് ഈ ലേഖകൻ എതിരല്ല. എന്നാൽ ഒരു ഗവൺമെന്റ് ആദരിക്കുകയും അനുഷ്ഠിക്കുകയും ചെയ്യേണ്ട ചില മൗലികതത്വങ്ങൾ ഉണ്ട്. കോൺഗ്രസ് കക്ഷിതന്നെ ആ സംഘടനയുടെ അസ്ഥിവാരം തകർക്കുകയും ഇന്ത്യയുടെ ഐക്യവും അഖണ്ഡതയും അസാദ്ധ്യമാക്കിത്തീർക്കുകയും സ്വാതന്ത്ര്യസമരത്തെ പുറകോട്ടു തള്ളുകയും ചെയ്ത ഒരു സംഭവത്തിന്റെ പങ്കാളികൾക്ക് അതിലേക്ക് പ്രതിഫലം നല്കി വർഗ്ഗീയലഹളകൾക്ക് മാന്യതയും അംഗീകാരവും സർവോപരി പ്രേരണയും പ്രചോദനയും നല്കി അനുഗ്രഹിക്കുകയാണ് ഈ സംഭാവനമൂലം ചെയ്തെതന്ന് ഭാവിചരിത്രകാരൻ രേഖപ്പെടുത്തിയേക്കാം.

**ലക്ഷം അഭയാർത്ഥികൾ**

ഒരു കൊല്ലത്തിനകം സ്വാതന്ത്ര്യം കൈവരും, അതിലേക്കുള്ള ആദ്യത്തെ കാൽവയ്പ് 1921 ആഗസ്റ്റ് 21ലെ മലബാർലഹളയായിരുന്നു. മൂന്നാഴ്ചക്കാലം ആയുധങ്ങൾ സജ്ജീകരിച്ചശേഷം ആ ജില്ലയിലെ മാപ്പിളമാർ കലാപമാരംഭിച്ചു. ബ്രിട്ടീഷ് ഭരണം അവസാനിച്ചുവെന്നും തങ്ങൾ സ്വതന്ത്രരാണെന്നുമുള്ള പ്രചരണത്തിൽ അവർ വിശ്വസിച്ചു; അവർ ഖിലാഫത്ത് രാജ്യം സ്ഥാപിച്ചു; ഒരു രാജാവിനെ കിരീടധാരണം ചെയ്യിച്ചു; സുലഭമായി കൊള്ളയും കൊലയും നടത്തി; മതംമാറ്റാൻ കൂട്ടാക്കാത്ത ഹിന്ദുക്കളെ മുഴുവൻ നാടുവിട്ടോടിച്ചു; ഉടുതുണിക്കു മറുതുണിയില്ലാതെ എല്ലാം അപഹരിക്കപ്പെട്ട, ഒരു ലക്ഷത്തോളം പേർ അഭയാർത്ഥികളാക്കപ്പെട്ടു.
(ആനിബസന്റ്, 'ഫ്യൂച്ചർ പൊളിറ്റിക്സ് ഇൻ ഇന്ത്യ' എന്ന ഗ്രന്ഥത്തിൽനിന്ന്)

**ശരിയായ സാമുദായിക ലഹള**

.... ഇതോടുകൂടി ഹിന്ദുക്കൾക്കെതിരായ പല അക്രമങ്ങളും നടത്താൻ മാപ്പിളമാർ തുനിയുകയും ശരിയായ ഒരു സാമുദായികലഹളയുടെ മുഴുവൻ സ്വഭാവങ്ങളും അതിനുണ്ടാവുകയും ചെയ്തു.
(ഇ.എം.എസ്. നമ്പൂതിരിപ്പാട്, 'കേരളം മലയാളികളുടെ മാതൃഭൂമി')

**പരാക്രമം സ്ത്രീകളിലും**

ഏഴുമാസം ഗർഭമുള്ള ഒരു സ്ത്രീയുടെ വയർ പൊട്ടിപ്പിളർന്നതിനാൽ മരിച്ച ശിശു പുറത്തേക്കു തെറിച്ചുവന്ന നിലയിൽ കിടക്കുന്നതു കണ്ടു. മറ്റൊരു സ്ത്രീയുടെ മാറത്തുനിന്നും ആറുമാസം പ്രായമായ ഒരു കുഞ്ഞിനെ തട്ടിപ്പറിച്ച് രണ്ടുതുണ്ടമായി വെട്ടിനുറുക്കി.

മേലാറ്റൂരിൽ ഒരു കുലീനയായ നായർസ്ത്രീയെ, അവരുടെ ഭർത്താവിന്റെയും സഹോദരന്മാരുടെയും കൈകാൽ പിന്നിൽകെട്ടി അടുത്തുനിർത്തിക്കൊണ്ട് നഗ്നയാക്കി. അവർ പേടിച്ചു കണ്ണുകൾ അടച്ചപ്പോൾ വാൾമുനകൊണ്ട് കുത്തി കണ്ണുതുറപ്പിച്ച് അവരുടെ മുന്നിൽവച്ചു നടന്ന മാനഭംഗത്തെ കാണുവാൻ നിർബന്ധിതരാക്കി...
(ദേവധാർ കമ്മീഷന്റ റിപ്പോർട്ടിൽനിന്ന്)

# മാപ്പിളലഹളയോ സ്വാതന്ത്ര്യസമരമോ?

പി. പരമേശ്വരൻ

**മാ**പ്പിളലഹളയെന്നോ മലബാർകലാപമെന്നോ അഥവാ വെറും ഏറനാട് കലാപമെന്നോ ഏതു പേരു വിളിച്ചാലും ശരി, ഒരു ചരിത്രയാഥാർഥ്യം അനിഷേധ്യമായവശേഷിക്കുന്നു. അത് ഇതാണ്– 1921ൽ നടന്ന ലഹള ഇന്ത്യൻ സ്വാതന്ത്ര്യസമരമായിരുന്നില്ല. ഖിലാഫത്ത് സമരത്തിന്റെ ഭാഗമായിട്ടാണ് അത് ആരംഭിച്ചതെന്നും, ആ സമയത്ത് അത് ബ്രിട്ടീഷുകാർക്കെതിരായിരുന്നുവെന്നും സമ്മതിക്കാം. പക്ഷേ, ബ്രിട്ടീഷുകാർക്കെതിരായി ആരംഭിച്ച പ്രക്ഷോഭമായിരുന്നു എന്ന കാരണംകൊണ്ടുമാത്രം, അത് ഇന്ത്യൻ സ്വാതന്ത്ര്യസമരമായി പരിഗണിക്കപ്പെടാമോ, ചിന്തിക്കേണ്ടതുണ്ട്. ഒരു സമരം ഇന്ത്യൻ സ്വാതന്ത്ര്യസമരമാകണമെങ്കിൽ, അതിന്റെ അടിസ്ഥാനപരമായ പ്രേരണ, ഇന്ത്യൻസ്വാതന്ത്ര്യമായിരിക്കണം. ദേശീയസ്വാതന്ത്ര്യമായിരിക്കണം, ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി നടത്തുന്ന സമരം ആയിരിക്കണം. ബ്രിട്ടീഷുകാർക്കെതിരാകുക എന്നത് സമരത്തിന്റെ നിഷേധാത്മകഭാവം മാത്രമാണ്. ഇന്ത്യക്കുവേണ്ടിയായിരിക്കണം എന്നതാണ് കാതലായ വശം. ഖിലാഫത്ത് പ്രസ്ഥാനം, ഈ മാനദണ്ഡംവച്ചു നോക്കുമ്പോൾ ഇന്ത്യക്കുവേണ്ടിയായിരുന്നില്ല. ഇന്ത്യപ്രശ്നങ്ങളുടെ പേരിലായിരുന്നില്ല. അതിനാൽ രാഷ്ട്രീയസൗകര്യവാദക്കാർ, രാഷ്ട്രീയകച്ചവടക്കാർ എന്തുപറഞ്ഞാലും ശരി ഖിലാഫത്ത് പ്രസ്ഥാനം ഇന്ത്യൻസ്വാതന്ത്ര്യസമരം ആയിരുന്നില്ല.

രണ്ടാംലോകമഹായുദ്ധത്തിൽ ബ്രിട്ടീഷുകാർക്കെതിരായി നിന്ന തുർക്കിയിലെ ഖാലിഫിനെ അധികാരത്തിൽനിന്നു പുറംതള്ളുകയും തുർക്കി പലതായി വിഭജിക്കുകയും ചെയ്ത ബ്രിട്ടീഷ് സർക്കാരിനെതിരായി ലോകമെങ്ങും അലയടിച്ചുയർന്ന മുസ്ലീംക്ഷോഭത്തിന്റെ ഇന്ത്യയിലെ അലയായിരുന്നു ഖിലാഫത്ത് പ്രക്ഷോഭം. പാൻ ഇസ്ലാമിസത്തിന്റെ ശക്തിപ്രകടനമായിരുന്നു അത്.

"Let Hindus not be frightened by Pan Islamism. Is is not, it need not be, anti-India or anti Hindu. Musalman must wish wall to every Musalman state he must therefore co-operate with his Muslim brother in the ateempt to save the Turkish empire from Extinction. (Mahatma Gandhi- Young India Turkish question June 29, 1921)

പാൻ ഇസ്ലാമിസത്തെ ഹിന്ദുക്കൾ ഭയപ്പെടാതെ ഇരിക്കണം. അത് ഹിന്ദുവിരുദ്ധമോ, ഇന്ത്യവിരുദ്ധമോ ആയിക്കൊള്ളണമെന്നില്ല. മുസൽമാന്മാർ എല്ലാ മുസ്ലീംരാജ്യങ്ങളുടെയും നന്മ ഇച്ഛിക്കുന്നവരായിരിക്കണം. അതിനാൽ തുർക്കിസാമ്രാജ്യത്തെ ഉന്മൂലനാശത്തിൽനിന്നും രക്ഷിക്കുവാനുള്ള മുസൽമാന്മാരുടെ ശ്രമവുമായി നാം സഹകരിക്കണം.
(മഹാത്മാഗാന്ധി, യംഗ് ഇന്ത്യ, ടർക്കി പ്രശ്നം, 29–6–1921).

പണ്ഡിറ്റ് ജവഹർലാൽ നെഹ്രുവിന്റെ ഡിസ്കവറി ഒഫ് ഇന്ത്യ എന്ന പുസ്തകത്തിൽ ഈ ഭാഗം നോക്കുക:

World war, and the fate of Turkish Khilafat and the Muslim holy places produced a powerful impression on the Muslims of India and make them intensely anti-British.... A Muslim organisation grew up in close co-operation of the Congree- The Khilafat committee. (Jawaharlal Nehru, Discover of India, Page 318).

ഒന്നാംലോകമഹായുദ്ധവും അതുവഴി തുർക്കിയിലെ ഖാലിഫേറ്റിനും മുസ്ലീംപുണ്യസ്ഥലങ്ങൾക്കും സംഭവിച്ച വിധിവൈപരീത്യങ്ങളും, ഇന്ത്യയിലെ മുസ്ലീങ്ങളിൽ ഉൽക്കടമായ വികാരാവേശമുണ്ടാക്കുകയും, അത് അവരെ അങ്ങേയറ്റം ബ്രിട്ടീഷ് വിരുദ്ധരാക്കുകയും ചെയ്തു. കോൺഗ്രസിന്റെ ശക്തമായ പിന്തുണയോടെ ഒരു മുസ്ലീംസംഘടന ഉടലെടുത്തു– ദി ഖിലാഫേറ്റ് കമ്മിറ്റി (നെഹ്റു, ഇന്ത്യയെ കണ്ടെത്തൽ, പേജ് 318) ഉന്മൂലനാശത്തിൽനിന്നു തുർക്കിസാമ്രാജ്യത്തെ സംരക്ഷിക്കുവാനുള്ള ഒരു പരിശ്രമത്തിന്റെ ഭാഗമായിരുന്നു ഖിലാഫത്ത് പ്രസ്ഥാനമെന്ന് ഇതിൽനിന്നു സ്പഷ്ടമാണല്ലോ. അത്തരമൊരു പ്രസ്ഥാനം, ബ്രിട്ടിഷുകാർക്കെതിരായി എന്ന കാരണംകൊണ്ടുമാത്രം എങ്ങനെ ഇന്ത്യൻസ്വാതന്ത്ര്യമരമാകും?

**ഖിലാഫത്തിനെ ഗാന്ധിജി ആയുധമാക്കുന്നു**

ഒരു കാര്യം വാസ്തവമാണ്. ഇന്ത്യൻദേശീയതയിൽനിന്നും സ്വാതന്ത്ര്യസമരപ്രസ്ഥാനങ്ങളിൽനിന്നും ദൂരദൂരം അകന്നുനിന്ന മുസ്ലീംസമുദായത്തെ, സ്വാതന്ത്ര്യസമരവുമായി ബന്ധപ്പെടുത്തുവാൻ മഹാത്മാഗാന്ധി പരിശ്രമിച്ചു. അതിനദ്ദേഹം ഖിലാഫത്തുപ്രശ്നത്തെ ആയുധമാക്കി. അതുവരെ ഇന്ത്യൻമുസ്ലീങ്ങൾ ബ്രിട്ടീഷുകാരുടെ ഭാഗത്തുനില്ക്കുകയായിരുന്നു. 1909ൽ മുസ്ലീലീഗു സ്ഥാപിച്ചതുതന്നെ ബ്രിട്ടീഷുകാരുടെ നിർദ്ദേശപ്രകാരമായിരുന്നു. അങ്ങനെ കോൺഗ്രസ് വിരുദ്ധവും ബ്രിട്ടീഷനുകൂലവുമായ നിലയിൽ നീങ്ങിക്കൊണ്ടിരുന്ന മുസ്ലീംജനതയെ ബ്രിട്ടീഷുകാരിൽനിന്നകറ്റി സ്വാതന്ത്ര്യസമരത്തിൽ പങ്കെടുപ്പിക്കാൻ മഹാത്മജി ശ്രമിച്ചു. ഖിലാഫത്ത് പ്രശ്നം, മുസ്ലീംമനസ്സിനെ ഇളക്കിമറിച്ച ഒരു പ്രശ്നമാണെന്നദ്ദേഹം കണ്ടു. അതദ്ദേഹം അങ്ങേയറ്റം ഉപയോഗപ്പെടുത്താൻ ശ്രമിച്ചു. ഭാരതവുമായി യാതൊരു ബന്ധവുമില്ലാത്ത, തനി മതപരമായ ഒരു പ്രശ്നത്തെ മഹാത്മജി ഒരായുധമാക്കി ഉപയോഗിച്ചു. ഇന്ത്യൻമുസൽമാന്മാരെ സ്വാതന്ത്ര്യസമരത്തിൽ പങ്കാളികളാക്കിമാറ്റാൻ.

എന്നാൽ മുസൽമാന്മാരുടെ ദൃഷ്ടിയിൽ ഖിലാഫത്ത് പ്രസ്ഥാനം, ഒരു ഇന്ത്യൻസ്വാതന്ത്ര്യസമരപ്രസ്ഥാനമായി അവർ കണക്കാക്കിയിരുന്നില്ലെന്നു സ്പഷ്ടമാണ്. തുർക്കിയിലെ ഖാലിഫിന്റെ കീഴിൽ, തുർക്കിസാമ്രാജ്യം പുനഃസ്ഥാപിക്കണമെന്നതിൽ കവിഞ്ഞ് ഇന്ത്യയുടെ സ്വാതന്ത്ര്യം അവർക്ക് ഒരു പ്രശ്നമേ ആയിരുന്നില്ല. ബ്രിട്ടീഷുകാർക്കുപകരം അഫ്ഗാനിസ്ഥാനോ മറ്റേതെങ്കിലും രാജ്യമോ ഇന്ത്യയെ ആക്രമിച്ചുകീഴടക്കി ഭരണ് നടത്തുന്നതിന്, ഖിലാഫത്ത് പ്രസ്ഥാനക്കാരായ മുസൽമാന്മാർ എതിരായിരുന്നില്ലെന്നു മാത്രമല്ല, അവർ അഫ്ഗാനിസ്ഥാനിലെ അമാനുള്ള രാജാവിനെ, ഇന്ത്യ ആക്രമിക്കുവാൻ ക്ഷണിക്കുകൂടി ചെയ്തു. ഈ മനോഭാവത്തിന്റെ അടിസ്ഥാനത്തിൽ നടന്ന ഒരു പ്രക്ഷോഭത്തെയാണ് ഇന്ത്യൻസ്വാതന്ത്ര്യസമരമായി പ്രഖ്യാപിക്കണമെന്ന് തിരൂരങ്ങാടിമണ്ഡലം കോൺഗ്രസ് കമ്മിറ്റിക്കാർ ആവശ്യപ്പെടുന്നത്.

1920 ജൂൺ 9ലെ യങ് ഇന്ത്യയിൽ മഹാത്മജി എഴുതുന്നതു നോക്കുക.

The Khilafat meeting at Allahabad has unanimously re-affirmed the principle of non-cooperation and appointed an executive committee to lay down and enforce a detailed programme. It was a wise setup on the part of the Khilafat committee to invite Hindus representing all shades of though to give them the benefit of their advice. Whilst other Hindu speakers approved of the principle of non cooperation in theory, they saw many practical difficulties and they feared also complications arising from Mohamadans welcoming an Afghan invasion of India. The Mohamadan speakers gave the fullest and frankest assurance that they would fight to a man any invader who wanted to conquer India, but they were equally frank in asserting that any invasion from without, undertaken with a view to uphold the prestige of Islam and to vindicate justice would have their full sympathy, if not their actual support.

അലഹബാദിലെ ഖിലാഫത്ത് സമ്മേളനം നിസ്സഹകരണതത്വത്തെ ഏകകണ്ഠമായി ഉറപ്പിച്ചുപറയുകയും വിശദമായ പരിപാടികൾ തയ്യാറാക്കാൻ ഒരു കമ്മിറ്റിയെ നിശ്ചയിക്കുകയും ചെയ്തു. എല്ലാവിഭാഗത്തിലുംപെട്ട ഹിന്ദുക്കളുടെയും ഉപദേശങ്ങളെക്കൂടി പ്രയോജനപ്പെടുത്താനായി അവരെ ക്ഷണിച്ച ഖിലാഫത്ത് കമ്മിറ്റിയുടെ തീരുമാനം വിവേകപൂർണമായ ഒരു അടവായിരുന്നു. നിസ്സഹകരണത്തെ ഹിന്ദുക്കൾ തത്വത്തിൽ അംഗീകരിച്ചുവെങ്കിലും പല പ്രായോഗികവിഷമതകളും അവർ കണ്ടു. ഇന്ത്യയെ അഫ്ഗാനിസ്ഥാൻ ആക്രമിക്കുന്നതിനെ മുസൽമാന്മാർ സ്വാഗതം ചെയ്യുന്നതിൽനിന്നും പല സങ്കീർണപ്രശ്നങ്ങളും ഉണ്ടായേക്കുമെന്ന് അവർ ഭയപ്പെട്ടു. ഇന്ത്യയെ കീഴടക്കുവാനായിവരുന്ന ആക്രമണകാരികളെ തങ്ങൾ ഒരുമിച്ചെതിർക്കുമെന്ന് മുസ്ലീം പ്രാസംഗികർ തുറന്നുതന്നെ ഉറപ്പുകൊടുത്തു. എന്നാൽ ഇസ്ലാമിന്റെ അന്തസ്സിനെ ഉയർത്തിപ്പിടിക്കാനും നീതി സമ്പാദിക്കാനുംവേണ്ടി പുറമെനിന്നും നടത്തുന്ന ഏത് ആക്രമണത്തെയും അവർ സഹായിക്കും. അവരുടെ പൂർണമായ സഹാനുഭൂതി അതിനുണ്ടായിരിക്കുമെന്ന് അത്രയും തന്നെ വ്യക്തമായി പറയുവാനും അവർ മടിച്ചില്ല.
(മഹാത്മാഗാന്ധി, യംഗ് ഇന്ത്യ, 9-6-1920)

**വിചിത്രമായ വിരോധാഭാസം**

ബ്രിട്ടീഷ് ഭരണാധികാരികൾക്കുപകരം തൽസ്ഥാനത്ത് അഫ്ഗാനിസ്ഥാനിലെ രാജാവിനെ ഇന്ത

ൃൻചക്രവർത്തിയായി അവരോധിക്കാൻ തയ്യാറായവർ, കേവലം തുർക്കിയിലെ ഖാലീഫിനുവേണ്ടി നടത്തിയ സമരം ഇന്ത്യൻസ്വാതന്ത്ര്യസമരമായി പ്രഖ്യാപിക്കണമെന്നു പറയുന്നതിലധികം വിരോധാഭാസമെന്താണ്?

മാത്രമല്ല, ഇതേ ഖിലാഫത്ത് പ്രസ്ഥാനത്തിന്റെ ഭാഗമായി, സിന്ധ്, അതിർത്തിസംസ്ഥാനം എന്നീ പ്രദേശങ്ങളിൽനിന്ന്, പതിനായിരക്കണക്കിന് മുസൽമാന്മാർ, അഫ്ഗാനിസ്ഥാനിലേക്ക് തീർത്ഥയാത്ര പുറപ്പെട്ടു. ബ്രിട്ടീഷുകാർക്കെതിരായ മനോഭാവം, അവരെ കൊണ്ടെത്തിച്ചത് ഇന്ത്യ വിട്ട് മുസ്ലീംരാജ്യമായ അഫ്ഗാനിസ്ഥാനിലേക്കു കുടിയേറിപ്പാർക്കാനാണ്! ഇന്ത്യൻ സ്വാതന്ത്ര്യസമരക്കാരുടെ മനോഭാവം– ദേശാഭിമാനം– നോക്കണേ.

പട്ടാഭിസീതാരാമയ്യ കോൺഗ്രസ് ചരിത്രത്തിൽ എഴുതുന്നു.

In the meantime, the muslims embarked upon a plan of Hijarat (fight) to Afghanistan, as they felt they could not stay in India, under British, after the treaty with Tukey. The movement started in sindh and spread to the North West frontier. In the month of August it was estimated that 18000 people were as their way to Afghanistan. But very soon the Afghanistan authorities forbade the admission of the Pilgrims and a set back was given to the idea, after considerable loss of life and sufferings.

തുർക്കിയുമായി ബ്രിട്ടീഷുകാർ സന്ധിയുണ്ടാക്കിയശേഷം ബ്രിട്ടീഷിന്ത്യയിൽ തങ്ങൾക്കു താമസിക്കാൻ നിവൃത്തിയില്ലെന്ന വിശ്വാസത്തിന്മേൽ മുസ്ലീങ്ങൾ അഫ്ഗാനിസ്ഥാനിലേക്കു തീർത്ഥയാത്ര ചെയ്യുവാൻ ഒരു പദ്ധതി തയ്യാറാക്കി. ആ പ്രസ്ഥാനം സിന്ധിൽ ആരംഭിച്ച് വടക്കുപടിഞ്ഞാറൻ അതിർത്തിപ്രദേശത്ത് മുഴുവൻ പടർന്നു. ആഗസ്റ്റ്മാസമായപ്പോഴേക്കും 18000ത്തിലധികം പേർ അഫ്ഗാനിസ്ഥാനിലേക്കു കടന്നുവെന്നു കണക്കാക്കപ്പെടുന്നു. എന്നാൽ ഉടൻതന്നെ അഫ്ഗാൻസർക്കാർ ആ യാത്ര നിരോധിച്ചതിനാൽ പ്രസ്ഥാനത്തിനു തിരിച്ചടി സംഭവിച്ചു. വൻപിച്ച ആൾനാശവും യാതനകളും അനുഭവിച്ചതിനുശേഷം അത് അവസാനിച്ചു.

ഇത്രയും പറഞ്ഞത് പാൻ ഇസ്ലാമികചിന്താഗതിയുടെ സന്തതിയായിരുന്ന ഖിലാഫത്ത് പ്രസ്ഥാനമെന്നും, ഇന്ത്യൻസ്വാതന്ത്ര്യത്തിനുള്ള അഭിലാഷമല്ലായിരുന്നു അതിന്റെ പ്രേരണാശക്തി എന്നും വ്യക്തമാക്കാനാണ്. ഖിലാഫത്തിലൂടെ മുസൽമാന്മാരെ ഇന്ത്യൻസ്വാതന്ത്ര്യസമരത്തിലേക്കു കൊണ്ടുവരാനുള്ള മഹാത്മജിയുടെ മോഹം കേവലം വ്യാമോഹമായി അവശേഷിച്ചു. ബ്രിട്ടീഷുകാർക്കെതിരായി ആരംഭിച്ച ഖിലാഫത്തു പ്രസ്ഥാനം, ഹിന്ദുവിരോധത്തിലേക്കു തിരിയുകയും, ഭാരതത്തിലുടനീളം ഹിന്ദുവിരുദ്ധകലാപങ്ങൾ പൊട്ടിപ്പുറപ്പെടുകയും ചെയ്തുവെന്നു മാത്രമല്ല ഖിലാഫത്തു പ്രസ്ഥാനത്തിന്റെ അനിഷേധ്യനേതാവും ഗാന്ധിജി സ്വന്തം സഹോദരനെന്നു വിളിച്ചുപോന്ന ആളുമായ മൗലാനാ ഷൗക്കത്തലി തന്നെ, ഗാന്ധിജിയുടെ കീഴിലുള്ള കോൺഗ്രസിൽനിന്നും അതിന്റെ സ്വാതന്ത്ര്യസമരസംരംഭങ്ങളിൽനിന്നും അകന്നുനിൽക്കാൻ മുസൽമാന്മാരെ ഉപദേശിക്കുകയും ചെയ്തു.

1030 മാർച്ച് 12ലെ യങ് ഇന്ത്യയിൽ മഹാത്മജി എഴുതുന്നതു നോക്കുക:

Maulana Shaukal Ali is reported to have said that the independence movement is a movement not for Swaraj but for Hinduraj and against Musalmans, that therefore the letter should leave it alone. On reading the report, I wired to the Maulana enquiring whether he was correctly reported. He has kindly replied confirming the report.

സ്വാതന്ത്ര്യപ്രസ്ഥാനം സ്വരാജിനുവേണ്ടിയുള്ളതല്ല. ഹിന്ദുസ്വരാജിനുവേണ്ടിയുള്ളതാണെന്നും അതിനാൽ മുസൽമാന്മാർ അതിൽനിന്നും ഒഴിഞ്ഞുനില്ക്കണമെന്നും മൗലാനാഷൗക്കത്താലി പ്രസ്താവിച്ചതായി റിപ്പോർട്ടു ചെയ്യപ്പെടുന്നു. അതു വായിച്ച ഉടനെ വാസ്തവസ്ഥിതി അറിയുവാൻ ഞാൻ അദ്ദേഹത്തിനു കമ്പി അടിച്ചു. ശരിയാണെന്ന് മറുപടി അദ്ദേഹം ദയാപൂർവം അയച്ചുതന്നു. (യങ് ഇന്ത്യ 12–3 –1930).

ഖിലാഫത്ത് പ്രസ്ഥാനങ്ങളുടെ സ്ഥാപകനേതാക്കളുടെ മനോഗതി ഇതായിരുന്നു. ആ പ്രസ്ഥാനത്തിന്റെ ഭാഗമായിരുന്നു മലബാറിലെ പ്രക്ഷോഭം മൗലാനാഷൗക്കത്താലിയെയാണ്, മഹാത്മജിയെയല്ല, മലബാറിലെ ബഹുഭൂരിപക്ഷം മുസ്ലീങ്ങളും പിന്തുടർന്നതെന്നും പിന്തുടരുന്നതെന്നും ഉള്ളതിനു തെളിവാവശ്യമില്ല. എന്നിട്ട് മാപ്പിളലഹളയ്ക്ക് സ്വാതന്ത്ര്യസമരത്തിന്റെ പദവി നല്കണമെന്നു പറയുന്നത് അജ്ഞതകൊണ്ടല്ലെങ്കിൽ മറ്റെന്തുകൊണ്ടാണെന്നു ചിന്തിക്കേണ്ടതല്ലേ?

# ഹിന്ദുക്കളെ നശിപ്പിച്ച മുസ്ലീം ആധിപത്യമുറപ്പിക്കാൻ നടത്തിയ ലഹള

പി.സി.എം. രാജാ

ലഹളബാധിതപ്രദേശങ്ങൾ നേരിട്ടു സന്ദർശിച്ചും ഏറനാട്ടിൽനിന്നു കോഴിക്കോട് ശരണംതേടിയ അഭയാർത്ഥികളെ കണ്ടു സംസാരിച്ചും ലഹളയുടെ വിവരങ്ങൾ ശേഖരിച്ച ചരിത്രപണ്ഡിതനായ ലേഖകൻ അതിന്റെ വർഗ്ഗീയസ്വഭാവം വ്യക്തമാക്കുന്നു.

1921-ൽ ഏറനാടിന്റെ എല്ലാ ഭാഗത്തും കോഴിക്കോട്, വള്ളുവനാട്, പൊന്നാനി താലൂക്കുകളിൽ ഏറനാട്ടിനോടു തൊട്ടുകിടക്കുന്ന ഭാഗങ്ങളിലും മാപ്പിളമാർ തുടങ്ങിയ ഘോരമായ ലഹള സുമാർ 2 കൊല്ലം നിലനിന്നതായി എനിക്ക് അനുഭവമുണ്ട്. 21 കാരനായ ഞാൻ ഇന്റർമീഡിയറ്റ് ക്ലാസിൽ പഠിക്കുവാൻ കോഴിക്കോട് തളിയിൽ താമസിക്കുന്ന കാലത്താണ് ഒരു ദിവസം ചേവായൂർ, മാങ്കാവ്, ഫറൂക്ക് വഴിയായി നൂറുകണക്കിൽ അഭയാർത്ഥികൾ ഓടിവരുന്ന വാർത്ത കേട്ടത്. ലഹളക്കാരായ മാപ്പിളമാരുടെ ഉപദ്രവം നിമിത്തമാണ് അഭയാർത്ഥികൾ വന്നിരുന്നതെന്ന് ക്ഷണം വാർത്ത പരന്നു. ഞാനും ചില സ്നേഹിതന്മാരും അഭയാർത്ഥികൾ വന്നുകൂടിയ മാങ്കാവിലും മറ്റും ചെന്നു നേരിൽ ആളുകളെ കണ്ട് പലരോടും സംഗിതകൾ ചോദിച്ചുമനസ്സിലാക്കി. ആയിരത്തിൽ കുറയാതെ, പാഞ്ഞുവന്നവരിൽ മുഴുവനും ഹിന്ദുക്കളായിരുന്നു. മാങ്കാവിൽ മുക്കാൽഭാഗം നമ്പൂതിരിമാരും ബാക്കിപേർ നായർ മുതലായവരും. ബ്രാഹ്മണരിൽ ജന്മികൾ എന്ന പേരിനർഹരായവർ ഏറിയാൽ അഞ്ചാറുപേർ മാത്രം, അവരും വലിയ ജന്മികളുമല്ലായിരുന്നു. ബാക്കിയുള്ളവർ കഷ്ടിച്ച് ഉണ്ണാൻവകയുള്ളവരും അതുമില്ലാത്തവരും ആയിരുന്നു. ബാക്കി ഹിന്ദുക്കൾ ഏതാണ്ട് എല്ലാവരും വളരെ പാവപ്പെട്ടവരായിരുന്നു.

ഓടിവന്നവരുടെ പരിഭ്രമം കുറച്ചല്ലായിരുന്നു. ഞങ്ങൾ അനുഭവിച്ചതു മുഴുവനും പറഞ്ഞാൽ വീണ്ടും അവർ ആക്രമിക്കപ്പെടുമോ എന്ന ഭയംനിമിത്തം അവർ പരുങ്ങി. ക്രമേണ അവർ മിക്കതും തുറന്നുപറഞ്ഞു. ചിലരുടെ അച്ഛന്മാരെ കൊന്നു; ചിലരുടെ സഹോദരന്മാരെ പിടിച്ചുകൊണ്ടുപോയി; ചിലരെ വെട്ടി പരുക്കേല്പിച്ചു. വളരെപ്പേരെ നിർബന്ധിച്ച് ഇസ്ലാംമതത്തിൽ ചേർത്തു. പല സ്ത്രീകളെയും മാപജ്പിളമാർ മാനഭംഗപ്പെടുത്തി. കുറെപ്പേരെ ഭാര്യമാരാക്കി; ഏതാനും കുടുംബം മുഴുവനും കൊല്ലപ്പെട്ടപ്പോൾ കുട്ടികൾപോലും രക്ഷപ്പെട്ടില്ല. ചില സ്ത്രീകളുടെ ആഭരണങ്ങൾ കൈക്കലാക്കാൻ കാതും മൂക്കും അരിയപ്പെട്ടു. ചിലരുടെ വീടുകൾ കുത്തിത്തുറന്നു പാത്രവും നെല്ലും എല്ലാം കൊണ്ടുപോയി. മുതലൊന്നും കിട്ടാത്ത വീടുകളെ അനാവശ്യമായി ചുട്ടുകത്തിച്ചു. അമ്പലങ്ങൾ കത്തിക്കുവാനും ബിംബങ്ങൾ തകർക്കുവാനും അശുദ്ധപ്പെടുത്താനും മാത്രം തുനിഞ്ഞ മാപ്പിളമാരും ഇല്ലാതിരുന്നില്ല. കുടിയാന്മാരായ മാപ്പിളമാർക്കു കഴിയുന്ന സഹായം ചെയ്തിരുന്ന ചില ജന്മികൾ മാപ്പിളമാരുടെ വാക്കുകേട്ട് അവരെ കാവലിന് നിർത്തി. എന്നാൽ ഈ കാവൽക്കാർ ലഹളക്കാരോടു ചേർന്നു. ഒരു ദിക്കിലെ ലഹളക്കാർ ഗൂഢമായി കാവൽക്കാരുമായി ഒത്തുചേർന്ന് അകത്തെ സ്ഥിതികൾ മനസ്സിലാക്കി പെട്ടെന്ന് ആ ഭവനം ആക്രമിച്ചു. കാവൽക്കാർ ലഹളക്കാരോടു ചേർന്നു. എന്താണ് അവർ ഇങ്ങനെ മാപ്പിളമാരുടെ ആക്രമണത്തിനിരയായതെന്നു ചോദിച്ചപ്പോൾ അവർക്ക് ഉത്തരമില്ലായിരുന്നു. സാധുക്കളായ അവർക്ക് ഖിലാഫത്തിന്റെ പേരിലാണ് ആദ്യം ലഹളയാരംഭിച്ചതെന്നു പറഞ്ഞ അവർ എല്ലാം ഒടുവിൽ അഖിലാഫത്തായി എന്നു ബോദ്ധ്യപ്പെട്ടു എന്ന് അല്പം തമാശയിലാണെങ്കിലും സങ്കടത്തോടെ പറഞ്ഞു.

എന്തിനാണ് ഇതിനെ മലബാർ ലഹളയാക്കിയതെന്നു മനസ്സിലാവുന്നില്ല. മലബാർവിഭാഗത്തിൽത്തന്നെ ഏറനാട്ടിലും അതിനോടു ചേർന്ന വള്ളുവനാടു പൊന്നാനി കോഴിക്കോടു താലൂക്കുകളിലെ ചില പ്രദേശങ്ങളിലും മാത്രമുണ്ടായ ഈ ലഹള എങ്ങനെ മലബാർ ലഹളയാവും? ലഹളകൂടിയവർ മുഴുവനും മാപ്പിളമായിരിക്കെ എന്തിനാണ് അതിനെ മലബാർ ലഹളയാക്കി വിഷമിപ്പച്ചത്? ഹിന്ദുക്കൾ മാപ്പിളമാരെ കൊല്ലുക, അവരുടെ പള്ളികൾ നശിപ്പിക്കുക, മാപ്പിളഭവനങ്ങൾ കൊള്ളയിടുക, മാപ്പിളമാരെ പിടിച്ച് കുടുമവയ്പിച്ച്, ഭസ്മം തൊടുവിച്ച്, പഞ്ചാക്ഷരം ജപിപ്പിച്ച്, അമ്പലങ്ങളിലേക്കു കൊണ്ടുപോയി തൊഴിപ്പിച്ച് തീർത്ഥം കഴിപ്പിക്കുക, മുസ്ലീം സ്ത്രീകളെ ബലാൽസംഗം ചെയ്യുക, മുതലായ

യാതൊരാക്രമവും ചെയ്യാതിരുന്നിട്ടും മാപ്പിളമാർ നടത്തിയ ലഹളയെ മലബാർ ലഹളയാക്കിയത് ഹിന്ദുക്കളും ലഹകൂട്ടിയെന്നു സ്ഥാപിപ്പാനാണോ? മാപ്പിള ലഹളക്കാർ വരുന്നു എന്നു കേട്ട ക്ഷണം പേടിച്ച് മൂത്രമൊഴിച്ച്, കൈയിലെ വടി കൂടി ദൂരെയെറിഞ്ഞ് ഒളിച്ചോടുകയാണ്. ഏതാണ്ടെല്ലാ ദിക്കിലും ഹിന്ദുക്കൾ ചെയ്തതെന്നതിൽ മാപ്പിളമാർക്ക് അഭിമാനിക്കാം. ബ്രിട്ടീഷ് ഗവൺമെന്റ് ഇന്ത്യയിലല്ല, തുർക്കിയിൽ ഖിലാഫത്തിനെ വഞ്ചിച്ചു എന്ന പേരിലാണ് ഇന്ത്യയിൽ ഖിലാഫത്ത് ലഹള ആരംഭിച്ചത്. മലബാറിലെ തന്നെ, കൊച്ചി, പൊന്നാനി നഗരം, ചാവക്കാട്, പാലക്കാട് മുതലായ ദിക്കുകളിൽ ധാരാളം മുസ്ലീങ്ങളുണ്ടായിട്ടും അവരെന്തേ ഖിലാഫത്തിൽ ചേരാത്തതെന്നും ചിന്തനീയമാണ്. ജന്മിദ്രോഹം ബാക്കി പല പ്രദേശങ്ങളിലും ഉണ്ടായിട്ടും എന്താണ് അവിടങ്ങളിൽ മാപ്പിളലഹളയില്ലാതിരുന്നത്? ജന്മികൾ മുഴുവനും ഹിന്ദുക്കളും കുടിയാന്മാർ മുഴുവനും മുസ്ലീങ്ങളുമാണെന്നു വരുത്തിത്തീർക്കാൻ ശ്രദ്ധിക്കുന്നതും നീചബുദ്ധിയാണ്. എത്രയോ മുസ്ലീംജന്മികളുണ്ടായിരുന്നിട്ടും അവർ പ്രായേണ ലഹളയിൽനിന്ന് ഒഴിവാക്കപ്പെട്ടു. എത്രയോ അമുസ്ലീം കുടിയാന്മാരുണ്ടായിട്ടും സ്വമനസ്സാ അവർ മാപ്പിളലഹളക്കാരോടു ചേർന്നില്ല. ചില മാപ്പിള ഉദ്യോഗസ്ഥന്മാർ സ്വത്തും ജന്മിത്വവും ഉള്ളവരെന്ന കുറ്റത്തനല്ല, നേരെ മറിച്ച് ലഹളയെ അമർത്താൻ ചുമതലപ്പെട്ട ഗവൺമെന്റിന്റെ ഉദ്യോഗസ്ഥവൃന്ദത്തിൽ പെട്ടിരുന്നു എന്ന കാരണത്താലാണ് മാപ്പിളലഹളക്കാരാൽ കൊല്ലപ്പെട്ടത്.

മാപ്പിളമാർ ഗവൺമെന്റിനു വിരോധമായിട്ടാണ് ലഹള തുടങ്ങിയത് എന്നതു ശരിതന്നെ. പക്ഷേ, ഇന്ത്യ ബ്രിട്ടീഷുകാരിൽനിന്നു സ്വതന്ത്രയായി എല്ലാവർക്കും ഒരുപോലെ സ്വാതന്ത്ര്യം ലഭിക്കണമെന്ന സദുദ്ദേശത്തോടുകൂടിയായിരുന്നു ലഹളയെന്നതിനു നേരിയ സൂചനപോലുമില്ല. ഗവൺമെന്റിന്റെ ശക്തി തകർത്താൽ തങ്ങൾക്ക് ഏറനാട്ടിലും മറ്റും– ഇന്ത്യിൽ എന്നു വിചാരിച്ചിട്ടേ ഇല്ല– ഏകച്ഛത്രാധിപതികളായി എന്നും വാഴാമെന്നു നിരക്ഷരകുക്ഷികളും കൂപമണ്ഡൂകങ്ങളുമായ മാപ്പിളമാർ സ്വപ്നം കണ്ടു. ഏതാനും മാപ്പിളയോദ്ധാക്കൾ ഒന്നാം ലോകമഹായുദ്ധത്തിൽ പങ്കെടുത്തവരായിരുന്നതിനാൽ മാപ്പിള ലഹളത്തിലവന്മാരായ ചെമ്പ്രശ്ശേരി തങ്ങൾ മുതലായവർക്കു സേവനം നല്കി. ഗൂർഖപട്ടാളവും വെള്ളപ്പട്ടാളവും ഒക്കെ വിചാരിച്ചിട്ടും ലഹള ഒതുക്കാൻ കഴിയാഞ്ഞതുകണ്ട് മാപ്പിളമാർ മതിമറന്നുപോയി. ഈ ശാസ്ത്രീയയുഗത്തിൽ മലകളിലും കാടുകളിലും ഒളിച്ചുപൊരുതി ജയിക്കാൻ കഴിയില്ലെന്നവർ കണ്ടില്ല. ബർമ്മപട്ടാളം വന്നതോടെ അവരുടെ പ്ലാനുകൾ തകർന്നു. ഏറെ സങ്കടമനുഭവിച്ചിട്ടും പകരം വീട്ടാനോ സങ്കടംപറയാനോ അശക്തരായ ഹിന്ദുക്കൾ ഒടുവിൽ ചിലരെങ്കിലും ഓടിപ്പോയി ഗവൺമെന്റിനു സങ്കടം ബോധിപ്പിക്കാനും ഗവൺമെന്റയച്ച പട്ടാളത്തിനു ലഹളക്കാർ ഒളിച്ചിരിക്കാനിടയുള്ള ഗൂഢസ്ഥലങ്ങൾ പറഞ്ഞുകൊടുക്കാനും ഇടയായി. ഇതാണ് ഹിന്ദുക്കളുടെ കുറ്റം. ഈ കുറ്റത്തിനാണത്രെ മാപ്പിളമാർ കണ്ണിൽക്കണ്ട ഹിന്ദുക്കളെ മുഴുവനും കൊല്ലാനും തൊപ്പിയിടീക്കാനും സ്ത്രീകളെ ബലാൽസംഗം ചെയ്യാനും ക്ഷേത്രം നശിപ്പിക്കാനും സ്വത്ത് കവർന്നുകൊണ്ടുപോകാനും ഇടയായതെന്ന് മാപ്പിളലഹളയെ അനുകൂലിക്കുന്നവർ പറയുന്നത് ഏറ്റവും ദുർബുദ്ധിയെയാണു കുറിക്കുന്നത്. അക്രമം നടത്തുന്നവർക്കെതിരായി ഗവൺമെന്റു മുൻപാകെ സങ്കടം ബോധിപ്പിക്കാനും അക്രമം നിർത്താൻ വരുന്നവരെ സഹായിക്കാനും ആർക്കും അർഹതയില്ലെന്നു പറയുന്നതു വിചിത്രം തന്നെ. പട്ടാളക്കാർ ഏതവസരത്തിലും ഏതു രാജ്യത്തിലും ലഹളക്കാരെ അമർത്താനെടുക്കാറുള്ള നടപടികൾ ഏറനാട്ടിലും എടുത്തു എന്നല്ലാതെ മാപ്പിളലഹളക്കാരോടു മാത്രമായി പ്രത്യേകം പകയോടെ ക്രൂരത കാണിച്ചു എന്നു പറഞ്ഞുകൂട. ഈ പട്ടാളപ്രവർത്തനത്താൽ ധാളാം മാപ്പിളമാരായ നിരപരാധികൾ മരിച്ചിരിക്കാം. ഏതാനും പള്ളികളും തകർന്നിരിക്കാം. എന്നാൽ മാപ്പിളലഹളക്കാർ നടത്തിയ നിഷ്ഠുരതകളുടേതിനെക്കാൾ കവിഞ്ഞ ക്രൂരമായ പട്ടാളനടപടി ഉണ്ടായിട്ടുണ്ടെന്നു പറയാൻ സാധ്യമല്ല.

**അഭയാർത്ഥിക്യാമ്പുകൾ**

അഭയാർത്ഥികൾ ക്രമേണ വർദ്ധിച്ചു. കോഴിക്കോട് മാനാഞ്ചിറ മൈതാനത്തും മറ്റുമായി എത്രയോ അഭയാർത്ഥിക്യാമ്പുകൾ സ്ഥാപിക്കപ്പെട്ടു. മാപ്പിളമാർ നടത്തയ രാക്ഷസീയചെയ്തകൾ പത്രദ്വാരാ ഇന്ത്യയിലെന്നല്ല ലോകമെങ്ങും പരന്നു. ക്രൂരതകളുടെ സാക്ഷ്യംവഹിക്കുന്ന ഫോട്ടോകളും കൊല്ലപ്പെട്ടവർ, മാർഗ്ഗത്തിൽ ചേർക്കപ്പെട്ടവർ, മുറിവേറ്റവർ, തട്ടിക്കൊണ്ടുപോകപ്പെട്ടവർ എന്നിവരുടെ കണക്കുകളും കണ്ട് ആർത്തരക്ഷാർത്ഥം ഉത്തരേന്ത്യയിൽനിന്നും ആര്യസമാജം, ഹിന്ദുസേവാസംഘം, ഭാരതസേവാസംഘം മുതലായവർ വന്ന് ആതുരസേവനം തുടങ്ങി. അവർ നടത്തിയ ക്യാമ്പുകളിൽ ഞാൻ ഇന്നത്തെ ഒരു പ്രമുഖ അഡ്വക്കേറ്റും പക്ഷേ വയോവൃദ്ധനുമായ ടി. നാരായണൻ നമ്പ്യാർ, ഇ. രാമൻമേ

നോൻ, വി.ആർ. നായനാർ മുതലായ ജനോപകാരികളുമൊന്നിച്ച് ഈ അഭയാർത്ഥികേന്ദ്രങ്ങൾ സന്ദർശിച്ചിരുന്നു. പണ്ഡിറ്റ് ഋഷീറാം, ദേവധാർ, ഡോ. മുംഞ്ചേ, സൂര്യനാരായണറാവു തുടങ്ങിയവർ ഈ കേന്ദ്രങ്ങളിൽ ദിവസവും വന്ന് കഴിയുന്നത്ര ആശ്വാസം നല്കിയത് ഓർക്കുന്നു. ഹിന്ദു അഭയാർത്ഥികളുടെ ഉന്നമനാർത്ഥം ഉടനെ ആര്യകേരളം എന്ന ഒരു വാരികയും ടി. നാരായണൻനമ്പ്യാരുടെ പത്രാധിപത്യത്തിൽ കുറെക്കാലം നടത്തിയിരുന്നതിൽ ഞാനും എഴുതിയിരുന്നു. ചില ക്രിസ്ത്യൻമിഷനറിമാർ ഓടിവന്ന് ഏതാനും ഹിന്ദുകുടുംബങ്ങളെ ക്രിസ്തുമതത്തിൽ ചേർത്തി തൊഴിൽ നല്കിയ സംഭവങ്ങളുണ്ട്. ശുദ്ധികർമ്മം നടത്തി അസംഖ്യം ഹിന്ദുക്കളെ മാപ്പിളക്കൂട്ടത്തിൽനിന്നും വീണ്ടെടുത്തു. സാമൂതിരിപ്പാടും കേരളബ്രാഹ്മണരും ഇങ്ങനെ ഹിന്ദുക്കളെ വീണ്ടെടുക്കുന്നതിൽ അനുമതി നല്കിയെങ്കിലും താന്നാട് എന്ന ഇല്ലപ്പേരുള്ള ഒരു ഇല്ലത്തിലെ അംഗത്തിനെ മാത്രം വീണ്ടും ഹിന്ദുവാക്കിയില്ല. അദ്ദേഹം പിലാക്കുളത്തിൽ കോമുമേനോന്റെ ക്ഷേത്രത്തിൽ ശാന്തിയായിരുന്നു. മേനോനെയും സാമൂതിരികോളജ് പ്രൊഫസറായിരുന്ന ശിവദാസമേനോൻ മുതലായവരെയും ഇസ്ലാമിൽ ചേർത്തിയ കൂട്ടത്തിൽ നമ്പൂതിരിയും പെട്ടു. പക്ഷേ നമ്പൂതിരി മാത്രം വീണ്ടെടുക്കപ്പെട്ടില്ല.

**ആദ്യന്തം വർഗ്ഗീയം**

തുർക്കിയിൽ ഖിലാഫത്ത് നശിപ്പിച്ചതിന് ബ്രിട്ടീഷുകാരോട് തുർക്കി ശത്രുത കാണിച്ചില്ല, ഇസ്ലാം കാര്യം തുർക്കിയിലും ഈജിപ്തിലും സൗദി അറേബ്യയിലും ഇന്തോനേഷ്യയിലും ഒക്കെ ഒന്നായിട്ടും ഇന്ത്യയിലെ മുസ്ലീങ്ങൾ മാത്രം ബ്രിട്ടീഷുകാരോട് സമരം പ്രഖ്യാപിച്ചത് ന്യായമാണോ? ഇന്ത്യൻ മുസ്ലീങ്ങൾ മാത്രമാണ് യഥാർത്ഥ മുസ്ലീങ്ങൾ എന്നു വാദിക്കാമോ? പിന്നെ, ഖിലാഫത്ത് കാര്യംതന്നെ ഒരു സാമുദായികകാര്യമല്ലേ? അതെങ്ങനെ ഹിന്ദു, പാർസി, ക്രിസ്ത്യൻ എന്നീ മറ്റു മതക്കാരെയും ബാധിക്കുന്ന സ്വാതന്ത്ര്യസമരമാകും? തുടക്കത്തിലെ സാമുദായിക ലഹള, അവസാനം കടുത്ത വർഗ്ഗീയ–മുസ്ലീങ്ങൾ നടത്തിയ ഏകപക്ഷീയമായ ലഹളയായിരുന്നു 1921–ലേത്. എന്നാൽ ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കൊടുക്കാൻ മടിച്ചിരുന്ന ബ്രിട്ടീഷു ഗവൺമെന്റിനെ പലപ്രകാരത്തിലും എതിർക്കാൻ ഇന്ത്യാക്കാർ സമരംചെയ്തിട്ടും പ്രായേണ മൊയ്തുമൗലവിയെപ്പോലുള്ള ഒരുപിടി ദേശീയമുസ്ലീങ്ങൾ ഒഴിച്ചുള്ള മുസ്ലീങ്ങളെല്ലാം സ്വാതന്ത്ര്യസമരത്തിൽനിന്ന് ഒഴിഞ്ഞുമാറി. കഴിയുന്നത്ര ബ്രിട്ടീഷുകാരെ സഹായിച്ചിരുന്നത് സ്വാതന്ത്ര്യസമരത്തിനു സക്തി കുറയ്ക്കുന്നതായി ഗാന്ധിജി മുതലായ ചില ദേശീയനേതാക്കന്മാർ മനസ്സിലാക്കി. തക്ക കാരണമില്ലാതെയെങ്കിലും ഖിലാഫത്തിന്റെ പേരിൽ ഇന്ത്യയിലെ മുസ്ലീങ്ങൾ ബ്രിട്ടീഷ് ഗവൺമെന്റിനെ എതിർക്കാൻ മോഹിക്കുന്നതു മനസ്സിലാക്കി ഗാന്ധിജി, അവരെയും കൂട്ടുപിടിച്ച് സമരം തുടങ്ങിയാൽ ഇന്ത്യയുടെ മോചനവും വേഗമാവും എന്നു വിചാരിച്ച് അവരെ അനുഗ്രഹിച്ച ഒരൊറ്റ കാര്യമാണ് ഈ മാപ്പിളലഹളയെ സ്വാതന്ത്ര്യസമരമാക്കി വെള്ളപൂശാൻ ചിലരെ പ്രേരിപ്പിച്ചത്. ഗാന്ധിജിക്കുപോലും അക്രമാസക്തരായ ഈ മാപ്പിളമാരെ വിശ്വസിച്ചത് ഒരു വലിയ തെറ്റായെന്നു ബോദ്ധ്യപ്പെട്ടതിന് ആ മഹാൻ പിന്നീട് ലഹളയെ അധിക്ഷേപിച്ച് പലതവണ പ്രസംഗിച്ചതും എഴുതിയതും മതിയായ തെളിവാണ്. ഗാന്ധിജിക്കിഷ്ടമുണ്ടോ എന്നൊന്നും മാപ്പിളലഹളക്കാർ നോക്കാൻ ബാദ്ധ്യസ്ഥരല്ല എന്ന നിലയിൽ അവർ തങ്ങളുടെ സഹോദരങ്ങളായി കരുതപ്പെടേണ്ട. ഹിന്ദുക്കളുടെ നേരെ നിർദയമായ ആക്രമണം അഴിച്ചുവിട്ട ടിപ്പുവും മറ്റും ചെയ്തതുപോലെ എല്ലാവരും മുസ്ലീങ്ങൾ ആവണം, സ്വത്തു മുഴുവൻ മുസ്ലീങ്ങൾക്കേ പാടുള്ളൂ, അല്ലാത്തവരെ കാഫിർകളായി കരുതി വകവരുത്തണമെന്ന് ലഹളത്തലവന്മാർ തീർച്ചപ്പെടുത്തി. അതിനാൽ ലഹള സർവ്വവ്യാപകമായി, ഹിന്ദുസമുദായം വല്ലാതെ തകർന്നു. ഈ മൊയ്തുമൗലവി പോലും ഖിലാഫത്ത് പ്രസ്ഥാനം ഒടുവിൽ ഇങ്ങനെ ബീഭത്സമാവുമെന്നു കരുതിയിട്ടുണ്ടാവില്ല. മാപ്പിളമാർ ഹിന്ദുക്കളെ ഇങ്ങനെ നശിപ്പിക്കാൻ ശ്രമിച്ചതിനുപോലും കുറെ കുറ്റക്കാർ ബ്രിട്ടീഷ് ഗവൺമെന്റു തന്നെയെന്നു പറഞ്ഞ് മൗലവി സമാധാനിക്കാൻ നോക്കിയതുകൊണ്ടുമാത്രം മാപ്പിളലഹള മലബാർലഹളയും സ്വാതന്ത്ര്യസമരവുമാവുന്നില്ല.

1928 മധ്യത്തിൽ ഹളസ്ഥലങ്ങളായ കടലുണ്ടി, മണ്ണൂർ, തിരൂരങ്ങാടി, നമ്പ്രം, വെന്നിയൂർ, മുന്നിയൂർ, വേങ്ങര, ഊരകം, കീഴമറി, പൂക്കോട്ടൂർ, വള്ളുവമ്പ്രം, തൃപ്പനശ്ശി, മുതുവല്ലൂർ, ചാലിയമ്പ്രം, പറപ്പൂർ, അരീക്കോട്ട്, മമ്പാട്, തിരുവാലി, ഊർങ്ങാട്ടിരി, പാണ്ടിക്കാട്, ചെമ്പ്രക്കാട്ടൂർ, തുവ്വൂർ, പുന്നപ്പാല, വാണിയമ്പലം, കാട്ടിലങ്ങാടി, ഒട്ടൂർ മുതലായ 100–ലധികം അംശങ്ങളിൽ ഉദ്യോഗസംബന്ധമായി സഞ്ചരിച്ച് ലഹളയ്ക്ക് പാത്രീഭൂതരായ അസംഖ്യം കുടുംബക്കാരെയും സ്ഥലങ്ങളെയും നേരിൽക്കണ്ടു വിവരം ശേഖരിച്ചതിൽനിന്നും ആ ലഹള ഹിന്ദുക്കളെ നശിപ്പിച്ച് മുസ്ലീംപ്രാമാണ്യം സ്ഥാപിക്കാനുള്ള ഏറ്റവും വലിയ ഒരുക്കത്തോടുകൂടിയ മാപ്പിള ലഹളതന്നെയായിരുന്നു എന്ന് എനിക്ക് അറിയുവാൻ സാധിച്ചു.

# ഏറനാട് കലാപം

**ഓട്ടംതുള്ളൽ**

**മാ**പ്പിളലഹളയെപ്പറ്റി അജ്ഞാതനാമാവായ ഒരു ഗ്രാമീണൻ വിരചിച്ച ഈ ഓട്ടംതുള്ളൽ പഴയ തലമുറയിലെ പലർക്കും മനഃപ്പാഠമാണ്. ഒരു സുഹൃത്തിന്റെ കൈയിൽനിന്നും ലഭിച്ച ദ്രവിച്ചുതുടങ്ങിയ ഒരു താളിയോലഗ്രന്ഥത്തിൽനിന്നും തിരഞ്ഞെടുത്ത ഏതാനും ഭാഗങ്ങളാണ് ഇവിടെ കൊടുത്തിട്ടുള്ളത്.

ആയിരവും പുനരവ്വണ്ണം തൊണ്ണൂ
റാമൊരാറും ചേർന്നൊരുവർഷേ
കേരള ഭൂമൗപെട്ട വിപത്തധികഷ്ടം
ആയൊരു വാർത്തകളഖിലമുരപ്പാ
നായവരാരും ഭൂമിയിൽ നാസ്തി.

ദക്ഷിണമലബാർ ദേശത്തിൽപര-
മക്ഷമരായിട്ടുള്ളൊരു ജോനക
രുള്ളമെഴുന്നൊരഹം മതിയോടതി
ഭള്ളുനടിച്ചവരെട്ടും പത്തും കൂലിപ്പലവഴി
വന്നിഹചെന്നിടകൂട്ടിപ്പെരിയൊരു
സംഘംചേർന്നും കള്ളത്തോക്കൊടും
വെള്ളിപ്പിടിച്ചേർത്തുള്ളൊരു കത്തികൾ
കട്ടാരങ്ങൾ വാളൊടു കുന്തം ദണ്ഡും
പലതരമായുധമേന്തിക്കൊണ്ട്
മുല്ലകൾ മുസല്യാർ തങ്ങന്മാരും
മല്ലിടുവാൻ ചില കല്ലന്മാരും
അത്തൻ ആലിയും മവറാൻ വീരാ-
നൊത്തൊരുമിച്ചവരങ്ങനെ പലരും
പലപല വീടുകൾ ചുട്ടുകരിച്ചും
പല മാനുഷരെക്കൊന്നുമുടിച്ചും.

വണ്ടൂർ കരുവാർകുണ്ടു നിലമ്പൂർ
കൊണ്ടോട്ടി ഫറോക്കരിയല്ലൂരും
മേലാറ്റൂരു പെരിന്തൽമണ്ണ
നല്ലൂർ പാഴൂർ വാഴക്കാടും
മഞ്ചേരി തിരൂർ താനൂർ മറ്റും
സഞ്ചാരത്തിനു കഴിവില്ലാതായ്
തീയന്മാർ പലർ സംഘംചേർന്നും
വയ്യാതായിപ്പാഞ്ഞുവലഞ്ഞും
തട്ടാന്മാർ ചിലർ ഞെട്ടിവിറച്ചവ-
രൊട്ടല്ലനവധി കൂട്ടത്തോടെ
ആശാരികളും മൂശാരികളും
നാശംവരുമെന്നോർത്തവരേറ്റം
കൊല്ലന്മാരും തെല്ലുഭ്രമിച്ചവ-

രല്ലൽമുഴുത്തു കുടുംബസമേതം
വച്ചൊരുകഞ്ഞികുടിക്കാനവരുടെ
കൊച്ചുകിടാങ്ങളുമെല്ലാം കൂടി

ഏറ്റംതോടുകൾ പുഴകൾ കടന്നും
മാറിൽ കരവും ചേർത്തവരെല്ലാം
നാരായണനെ നിനച്ചുഗമിച്ചാർ.

ആടുകൾ മാടുകളെന്നിവയെപ്പിടി
കൂടി വധിച്ചുപചിച്ചു ഭുജിച്ചും
പെട്ടെന്നു കടന്നറകളിലുള്ളൊരു
പെട്ടികൾ പത്തായാദികൾ പലതും
പെട്ടിയെടുത്തുചൊടിച്ചതിനുള്ളിൽ
പെട്ടൊരുപണവും നെല്ലുമതൊക്കെ
യെടുത്തുകരസ്ഥമതാക്കി–
മണ്ണൂരിൽ ചില മാനുഷരെയെവർ
മണ്ണൂർക്കായഥയാത്രയുമാക്കി.

അന്തണരിൽ ചില വമ്പരെനോക്കി
ട്ടന്തകപുരിയതിൽ യാത്രയുമാക്കി
ഗർഭിണിമാരുടെയുദരേവെട്ടി–
ട്ടർഭകരെയും കൂടെ മുടിച്ചും
മതഭേദങ്ങൾ വരുത്തിച്ചിലരെ
ചിതമല്ലാതെ ചമച്ചുവലച്ചു.
തലമുടിയെല്ലാം ഛേദിച്ചവരുടെ
തലയിൽ തൊപ്പിധരിപ്പിച്ചുടനെ.

വാരിയങ്കുന്നിൽവാഴും ഹാജിയാന്മാരും തന്റെ
കാരിയക്കാരായുള്ള ദുഷ്ടസഞ്ചയങ്ങളും
വമ്പൻ മുസലിയാരും മുൻപരാം തങ്ങന്മാരും
വന്മന്മാരായ മറ്റു ബൗദ്ധസംഘങ്ങളും

തൽക്ഷണം വിവിധമാം ദുഷ്കർമ്മം തുടങ്ങിനാർ
തീവണ്ടിപ്പാലം റേലും കമ്പികൾ നല്ലനട
പ്പാലങ്ങളെല്ലാം തകർത്തേറ്റം തിവർത്തുകൊണ്ട്
നാടുംമുടിച്ചുടനെ വീടും തകർത്തുപാരം
കാടുകൾ തോറും വസിച്ചീടുന്നു ദുഷ്ടവർഗ്ഗം.

അന്നുതിരൂരങ്ങാടിയിൽ ജോനകർ
മുന്നൂറിൽപരമൊത്തൊരുമിച്ചു.

അമ്മമാരെപ്പിടിച്ചുമ്മമാരാക്കിയും
ജന്മികളെപ്പിടിച്ചമ്മാനമാടിയും
ശൂദ്രകുലോത്തമയായൊരുനാരിയെ
എത്രയും ദുഷ്ടരാം ജോനകർകൊണ്ടുപോയ്

നാല്പതുനാളങ്ങുപാരം പരിഗ്രഹി–
ച്ചപ്പടിവീണ്ടെടുത്തീശ്വരാനുഗ്രഹത്താൽ.

അമ്പലമെല്ലാം തച്ചുതകർത്തും
കമ്പികൾ റെയിലുകളൊക്കെമുറിച്ചും
കോടതിയഗ്നികൊളുത്തിയെരിച്ചും
പീടിക തച്ചുതകർത്തുപൊടിച്ചും
കണ്ടവർ കണ്഻ഠം കരചരണാദികൾ
കൊണ്ടുനിറച്ചിതു കൂപതടാകം
ചതിയന്മാരിവർ ചില മാനുഷരെ
ചതിയിൽ സ്നാനം ചെയ്യിപ്പിനായ്
കൊണ്ടുഗമിച്ചവർ വിരവൊടുകണ്഻ഠം
കണ്ടിച്ചങ്ങുജലത്തിൽ മറിച്ചു.

അതികപടചിത്തരായുള്ളൊരു ജോനകർ
മതികരുതിമാനസെ ഹിന്ദുവർഗ്ഗങ്ങളെ
ത്വരിതമിഹമന്ദിരേ ചെന്നുകേറീട്ടവർ
ദുരിതകരമായുള്ള ഹിംസചെയ്തീടിനാർ
പലപല ഗൃഹാദികൾ കൊള്ളിവച്ചെത്രയും
ചിലരെ നിജചർമ്മവും വേർപെടുത്തിക്ഷണം.
ലവണജലമങ്ങതിൽ ചേർത്തുമർദ്ദിച്ചുടൻ
വിവിധമവർ പ്രാണനും വേർപെടുത്തുന്നിതു.

എന്തുചെയ്‌വതുപാരം തന്തുവായന്മാരും മറ്റും
ഹന്തുകുടുംബത്തോടെ എല്ലാമൊഴിച്ചുതന്റെ
കുട്ടികൾ ചട്ടികളും കെട്ടിയ പെണ്ണുങ്ങളും
പെട്ടിയും കെട്ടിപ്പേറി ഗർഭിണിമാരും പാരം
വൃദ്ധന്മാരായുള്ളോരും നിർഭാഗ്യവശാലിവ
രെപ്പേരുമൊരുമിച്ചു നാടുമൊഴിച്ചു....
വസ്ത്രകേശാദികളുമെത്രയും മലിനമായ്
നിദ്രാശനാദികളും കൂടാതെ വാണീടുന്നു.

എത്തിച്ചേരന്നവരരമനതന്നിൽ
സത്വരമിങ്ങനെ പലപല സംഘം
മറ്റും ചിലചില സാധുജനങ്ങളു
മേറ്റമണഞ്ഞിതു ഭൂപസമീപേ
ഇങ്ങനെയുള്ളനിരാശ്രയരെ പുന
രങ്ങവനിപതിരക്ഷിച്ചവിടെ

****************** കളത്രത്തെ
മാളത്തിലാക്കിഗമിച്ചിതുപോരിനായി
ആയതറിഞ്ഞവൻതന്നുടെ സോദരൻ
മൊയ്തിയൻ ഹാജിതാൻ കട്ടുകൊണ്ടീടിനാൻ
പത്നിയെക്കാണാഞ്ഞു ദുഃഖം മുഴുത്തൻ
യത്നിച്ചുപാരംവശംകെട്ടു ക്രുദ്ധനായ്

സോദരൻതന്നെയും പത്നിയെത്തന്നെയും
സാദരം കാലന്നൂർക്കയച്ചീടുവൻ
എന്നു ശപഥവും ചെയ്തുപലദിശി
നന്നായ്ത്തിരഞ്ഞങ്ങു കാടുംമലകളും
സംഭ്രമിച്ചങ്ങു നടക്കുന്നവീരനെ
ചെമ്പറശ്ശേരിയിൽവച്ചു പിടിച്ചിതു

ഒട്ടുനാളിങ്ങനെ വട്ടംതിരിച്ചവർ
പെട്ടെന്നുരുണ്ടയാൽ നഷ്ടമാക്കീടിനാർ

സർവ്വംഖിലാഫത്തു സ്ഥാപിക്കുവാൻ തുനി
ഞ്ഞുർവ്വിക്കു ഭാരവും തീരുമാറായതു
കാകൻ കുളിക്കുകിൽ കൊറ്റിയായീടുമോ?
ചാകാൻ തുനിഞ്ഞവരല്ലയോ ചൊല്ലുവിൻ

തിരുവളവിലസും ശ്രീവള്ളേനാടുദേശേ
പരിചൊടുമരുവും ഭദ്രകാളീ തൊഴുന്നേൻ
പെരിയദുരിതമെല്ലാം വേരറുത്തെന്നെ നിത്യം
കരുണയൊടുതുണച്ചംബികേ ദേവിമായേ!!

**ഒരു ലക്ഷം അഭയാർത്ഥികൾ**

"ഒരു കൊല്ലത്തിനകം സ്വരാജ്യം കൈവരും, അതിലേക്കുള്ള ആദ്യത്തെ കാൽവയ്പ് 1921 ആഗസ്റ്റ് 1ലെ മലബാർ ലഹളയായിരുന്നു. മൂന്നാഴ്ചക്കാലം ആയുധങ്ങൾ സജ്ജമാക്കിയതിനുശേഷം ആ ജില്ല യിലെ മാപ്പിളമാർ കലാമാരംഭിച്ചു. ബ്രിട്ടീഷ് ഭരണമവസാനിച്ചുവെന്നും അവർ സ്വതന്ത്രരാണെന്നുമുള്ള പ്രചാരണത്തിൽ അവർ വിശ്വസിച്ചു. അവർ ഖിലാഫത്ത് രാജ്യം സ്ഥാപിച്ചു; ഒരു രാജാവിനെ കിരീടധാ രണം ചെയ്യിച്ചു; കൂട്ടാക്കാത്ത ഹിന്ദുക്കളെ മുഴുവൻ നാട്ടിൽനിന്നോടിച്ചു. ഉടുതുണിക്കു മറുതുണിയില്ലാ തെ, എല്ലാം അപഹരിക്കപ്പെട്ടു. ഒരു ലക്ഷത്തോളം പേർ അഭയാർത്ഥികളാക്കപ്പെട്ടു. ആയിരക്കണക്കിനു മാപ്പിളമാരും പോരാടി മരിച്ചു."

– ആനിബസന്റ്, ഫ്യൂച്ചർ ഓഫ് പൊളിറ്റിക്സ് ഇൻ ഇൻഡ്യ

മലബാറിലെ ഹിന്ദുക്കളുടെ മേൽ മാപ്പിളമാർ നടത്തിയ ചോരമരവിപ്പിക്കുന്ന അക്രമങ്ങൾ അവർണ്ണനീ യങ്ങളായിരുന്നു. ദക്ഷിണഭാരതമൊട്ടാകെ എല്ലാ അഭിപ്രായക്കാരുമായ ഹിന്ദുക്കൾക്കിടയിൽ ഭയാനക മായ ഭീതി പടർന്നുപിടിച്ചു. മലബാറിനു വെളിയിലുള്ള വഴിപിഴച്ച ചില ഖിലാഫത്ത് നേതാക്കന്മാർ, മതത്തിനുവേണ്ടി മാപ്പിളമാർ നടത്തിയ ധീരസമരത്തിന് അവരെ അനുമോദിച്ചുകൊണ്ട് പ്രമേയങ്ങൾ പാസ്സാക്കിയപ്പോൾ ഹിന്ദുക്കളുടെ ഭയാശങ്കകൾ പതിന്മടങ്ങ് വർദ്ധിച്ചു.

– ഡോ. അംബേദ്കർ

ഇസ്ലാമികഭരണകൂടമെന്നാലെന്തെന്നു മലബാർ നമ്മെ പഠിപ്പിച്ചു. ഖിലാഫത്ത് രാജ് ഇനിയും ആവർത്തി ച്ചുകാണാൻ നാം ആഗ്രഹിക്കുന്നില്ല. മലബാറിനു വെളിയിലുള്ള മുസ്ലീങ്ങൾ അവരോടങ്ങേയറ്റം സഹാ നുഭൂതിയുള്ളവരായിരുന്നുവെന്ന് അവരുടെ ന്യായീകരണങ്ങളിൽനിന്നും മനസ്സിലാക്കാം. സ്വമതം അവരെ പഠിപ്പിച്ചതനുസരിച്ച് പ്രവർത്തിക്കുക മാത്രം അവർ ചെയ്തുള്ളുവെന്നു ഗാന്ധിജി പറഞ്ഞതും ഇതിനു തെളിവാണ്. ആയിരിക്കാം; പക്ഷേ പരമ്പരാഗതമായ മതാനുഷ്ഠാനങ്ങൾ ഉപേക്ഷിക്കാൻ തയ്യാറില്ലാ ത്തവരെ വെട്ടിയും കൊന്നും കൊള്ളചെയ്തും മാനഭംഗപ്പെടുത്തിയും ആട്ടിയോടിക്കുന്നവർക്ക് ഒരു പരിഷ്കൃതരാജ്യത്തിൽ സ്ഥാനമില്ല.

– ഡോ. ആനിബസന്റ്

മലബാറിലെ മാപ്പിളലഹള കഴിഞ്ഞയുടനെ ഞാൻ അവിടെ പോയിട്ടുണ്ടായിരുന്നു. പത്തുലക്ഷം മുഹമ്മദീയരെ നാല്പതുലക്ഷം ഹിന്ദുക്കൾ ഭയപ്പെട്ടിരുന്ന ആ കാഴ്ച ഞാൻ അന്ന് അവിടെ എന്റെ കണ്ണുകൾ കൊണ്ടു കണ്ടു.

– രവീന്ദ്രനാഥടാഗോർ

വ്യാപ്തി, ആസൂത്രണം, ലഹളക്കാർ നടത്തിയ അത്യാചാരങ്ങൾ എന്നിവയെ കണക്കിലെടുത്താൽ, മാപ്പിളലഹളയ്ക്ക് മലബാറിന്റെ ചരിത്രത്തിൽ മാത്രമല്ല ഭാരതത്തിന്റെ മുഴുവൻ ചരിത്രമെടുത്താലും അതുല്യമായ സ്ഥാനമാണുള്ളത്.

– മദിരാശി മെയിൽ, 18–11–1921

# ലഹളയെപ്പറ്റി കുമാരനാശാൻ

(മാപ്പിളലഹളയെ വിവരിച്ചുകൊണ്ടുള്ള മഹാകവിയുടെ 'ദുരവസ്ഥ'യിലെ വരികളാണിവിട ഉദ്ധരിക്കുന്നത്. ഈ വരികൾ മുസ്ലീങ്ങളെ അവഹേളിക്കലാണെന്നും അതിനാൽ അവ നീക്കം ചെയ്യണമെന്നും അദ്ദേഹത്തോടാവശ്യപ്പെട്ട ഒരു മുസ്ലീംസംഘടനയ്ക്ക് മഹകവി കൊടുത്ത മറുപടി മറ്റൊരിടത്ത് ചേർത്തിട്ടുണ്ട്)

കേരള ജില്ലയിൽ കേദാരവും കാടു-
മൂരും മലകളുമാർന്ന ദിക്കിൽ
ക്രൂരമഹമ്മദർ ചിന്തുന്ന ഹൈന്ദവ
ച്ചോരയാൽ ചോന്നെഴുമേറനാട്ടിൽ.

കാളുന്ന പന്തങ്ങൾ തീവെട്ടികളിവ
മേളിച്ച ദീപ്തി പരന്നുകാണായ്
ഉഗ്രമായ്ച്ചൂഴുമിരുട്ടിന്റെ മദ്ധ്യത്തൊ-
രഗ്നിമയമാം തുരുത്തുപോലെ
ക്രൂരമുഖവും കടുത്തതടിയുമായ്
പാരം ഭയങ്കരരയ്യോ കൈയിൽ
കാളും വാക്കത്തിയും തോക്കും വടിയുമു-
ള്ളാളുകളെങ്ങും ഞെരുങ്ങിക്കാണായ്
താടികൾ നീട്ടിയും വെട്ടിപ്പലവിധം
പേടിയമ്മാറു തെറുത്തുവച്ചും
തൊപ്പിയിട്ടും ചിലർ കുപ്പായമിട്ടുമ-
ങ്ങല്പം ചിലർ നിലയങ്കിയാർന്നും.

കഷ്ടം കാണായീതസംഖ്യംപേരെല്ലാരും
ദുഷ്ടമഹമ്മദരാക്ഷസന്മാർ
കൂർത്തോരിരുമ്പുകോൽ കൊണ്ടകത്തേ മതിൽ
കുത്തിച്ചിലർ നിന്നിടിച്ചിടുന്നു.
കട്ടികൂടീടും കതകുകൾ കൊണ്ടോങ്ങി
വെട്ടുന്നഹോ ചിലർ വെണ്മഴുവാൻ
താക്കോൽ ലഭിക്കുവാൻ കാര്യസ്ഥനെച്ചിലർ
നോക്കിത്തിരക്കിൽ നടന്നിടുന്നു.
തോഴെക്കാഴിക്കുന്നതിനിടയിൽ മനയ്ക്കലെ-
യാൾക്കാരണഞ്ഞാലവരെനോക്കി-
ഉദ്ധതന്മാർപിന്നെ കോപം സഹിക്കാഞ്ഞു
ചത്തുവീണോരെച്ചവിട്ടീടുന്നു.
ശുദ്ധിയില്ലാത്ത മലയാളഭാഷയിൽ
ക്രുദ്ധിച്ച സഭ്യങ്ങൾച്ചൊല്ലിച്ചൊല്ലി
താനേ ചിലർ കലിയാർന്ന മദംവെട്ടു-
മാനപോൽ കൂക്കിവിളിച്ചീടുന്നു.
ഘോരമിശ്ശബ്ദങ്ങൾ മാറ്റൊലിക്കൊണ്ടഹോ

ദൂരത്തിരുട്ടുമലറിടുന്നു.

'അയ്യോ കാര്യസ്ഥനെ ദുഷ്ടരിതാപിന്നിൽ
കയ്യുകൾ കെട്ടിക്കുനിച്ചുനിർത്തി
ഹാ പാപം! വാളൊന്നു പാളുന്നിതായിടി–
ത്തീപോലെ തദ്ഗളനാളങ്ങളെട,
ചുറ്റുമറകളിലുള്ള പരിജനം
മുറ്റത്തു ചാടിനിന്നീടും മുൻപേ
കഷ്ടം നിലംപതിക്കുന്നിതാ പാവങ്ങൾ
വെട്ടുകളേറ്റും വെടികൾകൊണ്ടും
ഘോരം! ശവങ്ങൾ പിടഞ്ഞടിഞ്ഞും ചുറ്റും
ചോരച്ചെഞ്ചോലചുഴിഞ്ഞുപാഞ്ഞും
പാവനമാം മുറ്റമിപ്പോൾ ഭരണിനാൾ
കാവിൽക്കുരുതിക്കളം കണക്കായ്
എന്നല്ലുപരിയൊഴിഞ്ഞതോക്കിൻവായിൽ
നിന്നുപോയ് ധൂമപിണ്ഡങ്ങൾ നീളെ
പാതിരാവായി തണുപ്പാർന്ന വായുവിൽ
ഭൂതങ്ങൾപോലെയിഴഞ്ഞിടുന്നു!

ആഹാ മ്ലേച്ഛന്മാരാകായിൽ കടന്നോരോ
സാഹസം ചെയ്കയായ് സ്ത്രീജനത്തിൽ
മച്ചിന്മേൽനിന്നു നിലവിളി കേൾക്കുന്നു,
മച്ചേതന പിടയുന്നിതുള്ളിൽ!
കൂട്ടിൽ കടന്നേ മൽപ്രാവിൻപിടകളെ–
ക്കാട്ടുപോക്കാന്മാർപോലെന്റെ ശംഭോ!
ദുഷ്ടമുസൽമാന്മാർ കേറിപ്പിടിക്കയോ
കെട്ടിനകത്തുള്ള ബലമാരെ
അയ്യയ്യോ കാർകാന്തൽ ചുറ്റിയിജ്ജോനക–
ക്കയ്യരിഴച്ചിതാ മുറ്റത്തെത്തി
ശ്രീദേവി, സീതാചിരുത തുടങ്ങിയ
ഭൂദേവസ്ത്രീകളും ദാസിമാരും
ആരോമൽ മേനിമാർ കഷ്ടംപിടയുന്നീ–
ക്രൂരർതൻ കൈകളിലോരോരോ പേർ.
ഓരോ കാർകൊണ്ടലിൻ കോണിൽപിടഞ്ഞെഴു–
മോരോ പൊന്മിന്നൽക്കൊടികൾപോലെ,
'അല്ലല്ലയെന്തെല്ലാം ചെയ്യുന്നു കശ്മലർ
നല്ലാർ ജനങ്ങളെ– കാൺകവയ്യേ!
അമ്മമാരില്ലേ സഹോദരിമാരില്ലേ–
യിമ്മൂർഖർക്കീശ്വരചിന്തയില്ലേ?'

പൂട്ടറകുത്തിപ്പൊളിച്ചെടുത്ത ധൂർത്തർ
പൊന്നും പണങ്ങളും പണ്ടങ്ങളും
മൂത്തുതടിച്ച ലഹളത്തലവന്റെ
മുൻപിൽകൊണ്ടന്നുടൻ കൂട്ടുന്നതും
കൊള്ളക്കാരൊക്കെ പകുത്തെടുക്കുന്നതും,

കൊള്ളവെച്ചില്ലം ദഹിപ്പിച്ചതും.

അള്ളായല്ലാതൊരു ദൈവംമലാള-
ത്തില്ലാതാക്കീടുവിനേതു ചെയ്തും'

ഇപ്പോഴും നെഞ്ചു കിതയ്ക്കുന്നിതേയോർത്താ-
ലിപ്പോഴും വീർപ്പുതടയുന്നിതേ.

# മാപ്പിളലഹളയും
# മഹാകവി കുമാരനാശാനും

യശഃശ്ശരീരനായ കുമാരനാശാൻ ലഹളക്കാലത്ത് മാപ്പിളമാർ ചെയ്ത ഹീനകൃത്യങ്ങൾ തന്റെ 'ദുരവസ്ഥ'യിൽ വിവരിച്ചിട്ടുണ്ടല്ലോ. കാവ്യകഥയ്ക്ക് കൊഴുപ്പുകൂട്ടാൻവേണ്ടി അല്പം അതിശയോക്തി കലർത്തിയിട്ടുണ്ട് ആ വിവരണങ്ങളിൽ എന്നുംമറ്റും ചില ശുദ്ധാത്മാക്കൾ കരുതാറുണ്ട്. എന്നാൽ വാസ്തവം അതല്ല. ലഹളക്കാലത്ത് ജീവിച്ചിരുന്ന മഹാകവി ലളയെ സംബന്ധിച്ച് നേരിട്ട് അറിഞ്ഞിട്ടുള്ള വാസ്തവങ്ങളെ അടിസ്ഥാനമാക്കി എഴുതിയിട്ടുള്ളതാണ് ആ വരികൾ. ഇതു തെളിയിക്കുന്ന ആശാന്റെ ഒരു കത്ത് താഴെ ചേർക്കുന്നു:

തോന്നയ്ക്കൽ,
98 വൃശ്ചികം 28

"മുസ്ലീം യുവജനസംഘം കാര്യദർശി അവർകൾക്ക്, ആലപ്പുഴ

മാന്യരെ 'നിങ്ങളുടെ 24-ാം തീയതിയിലെ കത്തും പ്രതിഷേധയോഗത്തിലെ പ്രമേയത്തിന്റെ* പകർപ്പും കിട്ടി.

'ദുരവസ്ഥ' എന്ന എന്റെ കൃതിയിൽ നിങ്ങളുടെ മതത്തെയും സമുദായത്തെയും പൊതുവെ സ്പർശിക്കുന്നതായി സഭ്യേതരമായ യാതൊരു വാക്കും പ്രയോഗിച്ചിട്ടുള്ളതായി ഓർക്കുന്നില്ല. മലബാറിൽ ലഹള നടത്തിയ അക്രമികളായ മുഹമ്മദീയരെയും മതഭ്രാന്തിനെ മുൻനിർത്തിയുള്ള അവരുടെ പൈശാചിക പ്രവൃത്തികളെയും അതിൽ കാവ്യയോഗ്യമായവിധത്തിൽ വർണ്ണിച്ചിട്ടുണ്ട്. ആ സന്ദർഭങ്ങളിൽ രസാനുഗുണമായും ലഹളയെ സംബന്ധിച്ച് ഞാൻ അറിഞ്ഞിട്ടുള്ള വാസ്തവങ്ങളെ അടിസ്ഥാനമാക്കിയും ചെയ്തിട്ടുള്ള പദപ്രയോഗങ്ങൾ അവരെയും അവരുടെ പ്രവൃത്തികളെയും മാത്രം കുറിക്കുന്നവയാണ്. ദൂരസ്ഥമായ മതത്തെയോ സമുദായത്തെയോ അതുകൾ വിവക്ഷിക്കുന്നില്ല. ശാന്തമായ മനസ്ഥിതിയോടുകൂടി പുസ്തകം ദയവുചെയ്ത് ഒരിക്കൽകൂടി വായിച്ചുനോക്കിയാൽ, വാസ്തവം നിങ്ങൾക്കുതന്നെ വെളിവാകുന്നതാണ്.

ആ കൃതിയുടെ ഉദ്ദേശ്യംതന്നെ സമുദായപരിഷ്കരണമാകുന്നു. ഒരു കാവ്യത്തിൽ ദോഷങ്ങളെ സൂചിപ്പിക്കുന്നത് അവയിൽനിന്ന് മുക്തമാക്കി വ്യക്തികളെയും സമുദായത്തെയും ശുദ്ധികരിക്കണമെന്നുള്ള സദുദ്ദേശ്യത്തോടുകൂടിയാണ്. ഈ കൃതിയിലും അപ്രകാരമേ ചെയ്തിട്ടുള്ളൂ. ഹിന്ദുമതത്തിലെയും മുഹമ്മദുമതത്തിലെയും ഉത്തമാദർശങ്ങൾക്കും രണ്ടു മതത്തിലെയും ഉത്തമാനുയായികൾക്കും അതിൽ ആക്ഷേപാർഹമായി ഒന്നും ഉണ്ടായിരിക്കില്ലെന്നാണ് എന്റെ ദൃഢമായ വിശ്വാസം.

വിശേഷിച്ചും പല സംഗതിയിലും എനിക്കു ബഹുമാനമുള്ള മുസ്ലീംമതത്തെയും അനവധി യോഗ്യന്മാരും എനിക്കുതന്നെ പല മാന്യസ്നേഹിതന്മാരുമുള്ള നിങ്ങളുടെ സമുദായത്തെയും വൃഥാ ആക്ഷേപിച്ച് അതൃപ്തി സമ്പാദിപ്പാനുള്ള ഉദ്ദേശ്യത്തോടുകൂടിയാണ് ഈ കൃതി എഴുതാൻ ഞാൻ സമയവ്യയം ചെയ്തതെന്നു തീരുമാനിക്കുന്നത് കഷ്ടമല്ലേ?

അതുകൊണ്ട്, വൃഥാ തെറ്റിദ്ധരിച്ച് ക്ഷോഭമുണ്ടാക്കാതിരിപ്പാൻ പ്രതിഷേധയോഗക്കാരോട് ഞാൻ സ്നേഹപൂർവം അപേക്ഷിക്കുന്നതായി അറിയിപ്പാൻ താത്പര്യപ്പെടുന്നു.

എന്ന്,
എൻ. കുമാരനാശാൻ

(എൻ.ബി.എസ്. വിതരണം ചെയ്യുന്ന ശ്രീ. സി.വി. കുഞ്ഞുരാമന്റെ 'ആശാന്റെ സ്മരണകൾ' എന്ന ഗ്രന്ഥത്തിൽനന്നെടുത്തത്)

* ആലപ്പുഴ മുസ്ലീംയുവജനസംഘത്തിന്റെ പ്രമേയം:- 'എൻ കുമാരനാശാൻ അവർകൾ രചിച്ചിട്ടുള്ള

'ദുരവസ്ഥ' എന്ന പദ്യകൃതിയിൽ ഇസ്ലാംമതത്തെയും സമുദായത്തെയും അകാരണമായും അടിസ്ഥാനരഹിതമായും അവഹേളിക്കുകയും അധിക്ഷേപിക്കുകയും ചെയ്യുന്ന ഒട്ടനേകം പ്രയോഗങ്ങൾ കാണുന്നതിനാൽ, പ്രസ്തുത കൃതിയോട് മുസ്ലീങ്ങൾക്കുള്ള വെറുപ്പിനെ ഈ യോഗം രേഖപ്പെടുത്തുന്നു. പരസ്പരം സൗഹാദർദ്ദത്തിൽ വർത്തിച്ചുവരുന്ന ഹിന്ദു-മുസ്ലീംസമുദായങ്ങളെ ഭിന്നിപ്പിക്കാതിരിക്കുന്നതിനും മുസ്ലീങ്ങൾക്കുണ്ടായിട്ടുള്ള അവജ്ഞയെ ഇല്ലാതാക്കുന്നതിനുംവേണ്ടി പ്രസ്തുത കൃതിയുടെ പ്രസിദ്ധീകരണത്തെ പിൻവലിക്കണമെന്ന് ഈ യോഗം അദ്ദേഹത്തോട് ആവശ്യപ്പെടുന്നു.'